Chentalirukal

# ചെന്തളിരുകൾ

9144

ഗ്രന്ഥകർത്താ :

മോപ്പസാങ്ങ്

വിവർത്തകൻ :

എൻ. വി. ആചാരി, എം. എ.


പ്രസാധകന്മാർ :
പി. കെ. ബ്രദേർസ്,
കോഴിക്കോട്.
വില : 2 ക. 4ണ.
(2ക 25 നയാപൈസ)


20 cm

# സസ്നേഹഭാഷണം

സസ്യശ്യാമളയും, കോമളയും ആയ കേരളമാതാവിന്റെ അരുമസന്താനങ്ങൾ ചെന്തളിരുകളോട് "സാമാന്യപ്രതിപത്തിപൂർവ്വക"മായ ഒരു മനോഭാവം പ്രദർശിപ്പിക്കുമെന്നു പ്രത്യാശിക്കുന്നു.

തത്തുല്യരോ, തദുപരിസ്ഥാനത്തുള്ളവരോ പുറപ്പെടുവിക്കുന്ന അഭിപ്രായമാണ് സാധാരണക്കാരന് ഒരുവനെ സംബന്ധിച്ചുള്ള മതിപ്പിന്റെ മാനദണ്ഡം. പുരോഗമനസാഹിത്യത്തിൽ ചെറുകഥാനിർമ്മാണംകൊണ്ട് അതിപ്രശസ്തി ആർജ്ജിച്ച അനുഗൃഹീതനാണല്ലോ "ഗൈ ഡി മോപ്പസാങ്." ഫ്രഞ്ചുസാഹിത്യക്ഷേത്രത്തിലാണ് അദ്ദേഹത്തിന്റെ പ്രതിഭാപ്രദീപം പ്രകാശിച്ചതു്. അവി

ടത്തെ സാഹിതിയുടെ പദസന്നിധിയിലാണ് ആ കാഥി കൻ തൻെറ ആശയപുഷ്പങ്ങഠം അപ്പിച്ച് ആരാധന നട ത്തിയതു്.

സമകാലികനും, രാഷ്ട്രമീമാംസകനും, സുപ്രസിദ്ധ സാഹിത്യകാരനും, അഭിനവറഷ്യയുടെ ഭാഗ്യവിധാതാ ക്കന്മാരിൽ ഒരാളും ആയ ലിയോടോഠംസ്റ്റോയി, മോപ്പസാ ങ്ങിനെപ്പററി പ്രസ്താവിക്കുന്നതു ശ്രദ്ധേയമാണു്.

"മനുഷ്യജീവിതത്തിലെ പ്രശാന്തമായ അഗാധ സ്ഥലങ്ങളിലേയ്ക്കു തുളച്ചുകേറി, ആ അനുകൂലപരിതഃസ്ഥി തിയിൽനിന്നുകൊണ്ടു മനുഷ്യൻെറ ജീവിതായോധന സംരംഭങ്ങളെ സ്പഷ്ടമായി പ്രകാശിപ്പിക്കുന്ന ആലോകന ശക്തിയുള്ള ഒരു വ്യക്തിയാണ് മോപ്പസാങ്ങ്".

ജോസഫ് കോൺറാഡിയുടെ അനുമോദനത്തിൻെറ ഗതി വേറൊന്നാണ്. അദ്ദേഹം പറയുന്നു:—

"മോപ്പസാങ്ങിനെ മാന്ദ്യം ഒരിക്കലും ബാധിച്ചിട്ടില്ല. കാഥികന്മാരിൽവച്ച് ഏററവും അന്തസ്സോടുകൂടി വത്തി ച്ചതു് അദ്ദേഹമാണ്. തനിക്ക് അധീനമായ മത്ത്യവഗ്ഗ ത്തിനു് അദ്ദേഹം ഒരു കൃപാരഹിതനും അതേസമയത്തു തന്നെ ദയാഭരിതനും ആയിരുന്നു............എന്തെങ്കിലും കണ്ടാൽ തൻെറ തലതിരിക്കുകയല്ല, പിന്നെയോ, നല്ല പോലെ നോക്കുകയാണ് അദ്ദേഹം ചെയ്യുന്നതു്."

ജോർജ്ജ് സെയിൻറ്സ്ബറിയുടെ പ്രശംസ പ്രത്യേ കതയുള്ള ഒന്നാണ്.

"അദ്ദേഹത്തിൻെറ ആവിഷ്കരണശക്തിയുടെ പ്രസ ന്നതയും, യാഥാത്ഥ്യവും ചോദ്യം ചെയ്യാവുന്നവയല്ല.

വ്യുല്പത്തിയും, മിതഭാഷിത്വവും ഉള്ള ഒരു രീതിയാണ് അദ്ദേഹത്തിന്റെ കഥനരീതിക്കു പ്രകൃതിദേവി പ്രദാനം ചെയ്തിട്ടുള്ളതു്. ആക്കം അനല്പംഘല്യമാണ് അദ്ദേഹത്തിന്റെ വീക്ഷണവൈശിഷ്ട്യവും, പ്രസ്തുത വീക്ഷണത്തെ സമുൽബന്ധംചെയ്യുന്നതിനുള്ള സാമത്ഥ്യവും."

മോപ്പസാങ്ങിന്റെ മഹത്തരങ്ങളായ ചെറുകഥകളെ ഇന്നത്തെ അഭ്യസ്തലോകസമക്ഷം അവതരിപ്പിക്കേണ്ട ആവശ്യമില്ല. അതീതശതാബ്ദത്തിന്റെ അന്ത്യഘട്ടത്തിൽ കതിർവീശിയ സാഹിത്യകലാനിധിയായിരുന്നു മോപ്പസാങ്. അദ്ദേഹത്തിന്റെ ഏതാനും ചില നല്ല കഥകളെ അല്പം സ്വാതന്ത്ര്യത്തോടുകൂടി വിവത്തനം ചെയ്തു സമാഹരിച്ചതാണ് "ചെന്താളിരുകൾ." ഈ ചെന്തളിരുകളുടെ മനോഹാരിതയുടെ മൂല്യം നിണ്ണയിക്കേണ്ടതു് പൊതുജനങ്ങളുടെ ആസ്വാദനാസക്തിയാണ്.

വിശാലമനസ്കയും, ഔദാര്യനിധിയുമായ കൈരളി ഈ പരന്ത്രീസു നാണ്യങ്ങളെ സ്വന്തം ഭണ്ഡാരത്തിൽ നിക്ഷേപിക്കുവാൻ ഔത്സുക്യം പ്രദശിപ്പിക്കുമെന്നു വിശ്വസിക്കുന്നു.

എറണാകുളം
8—1—'55.

വിവത്തകൻ

## വിഷയവിവരം:—





# ചെന്തളിരുകൾ

## ആ വൈരമാല

സുന്ദരികൾപോലും അവളെ മുക്തകണ്ഠം പ്രശംസിച്ചു. അത്രമാത്രം മനംമയക്കുന്ന ഒന്നായിരുന്നു ആ തരുണിയുടെ രൂപം. പക്ഷേ, നിയതിക്കുപററിയ ഏതോ അബദ്ധംനിമിത്തം അവൾ ജനിച്ചതു് കുറെ ഗുമസ്തന്മാർ മാത്രമുള്ള ഒരു കുടുംബത്തിലായിരുന്നു. ഒരു നല്ല സ്ത്രീധനത്തിനോ, ഒരു നല്ല പ്രതീക്ഷയ്ക്കോ, ഏതെങ്കിലും നല്ല ഒരു പ്രശസ്തിക്കോ വകകാണാൻ അവൾക്കു കഴിഞ്ഞില്ല. പാവം! അവൾ സ്ഥലം വിദ്യാഭ്യാസബോർഡിലെ ഒരു സുന്ദരനായ ഗുമസ്തനെ സ്വയം പരിഗ്രഹിക്കാൻ തീർച്ചയാക്കി. ആ നവവരനോ ധനസമ്പത്തിലും, പ്രസിദ്ധിയിലും ഗണ്യനായ ഒരുത്തനല്ലായിരുന്നു. എന്നാൽ, ഒരു

പ്രത്യേകത ആ ദാമ്പത്യബന്ധത്തിൽ തങ്ങിനിന്നു. എന്താണതു്? അയാൾ അവളെ അഭിനന്ദിച്ചു; നിഷ്കളങ്ക പ്രേമം അവളിൽ അപ്പിച്ചു. അതൊരു വലിയ കാൎയ്യമല്ലേ?

അണിയാനൊന്നുമില്ലെങ്കിൽ എന്തുചെയ്യും? അനാഡംബരയായി അവൾ കഴിച്ചുകൂട്ടി. സ്ത്രീജാതിക്കു പലപ്പോഴും ഉണ്ടാകാറുള്ള ഒരു അസുഖം അവളേയും ബാധിച്ചു. സ്ത്രീകൾക്കു് ഒരു പ്രത്യേകതയുണ്ടു്. അവൎക്കു് ഒരു പ്രത്യേക ജാതിയോ, വംശമോ ഒന്നും ഇല്ലെന്നുവേണം പറയാൻ. അവരുടെ ഐശ്വൎയ്യവും, സൌന്ദൎയ്യവും ആകഷണീയതയും ആണു് ആരും കണക്കാക്കേണ്ട കാൎയ്യങ്ങൾ; അല്ലാതെ, ജനനസ്ഥലവും കുടുംബവും മററും അല്ല. ആന്തരമായ നൈൎമ്മല്യം, നിസൎഗ്ഗമായ സൌശീല്യം, ഹൃദ്യമായ സംഭാഷണം ആദിയായവയാണു് വനിതകളുടെ ആഭിജാത്യം. ഈ ഗുണങ്ങൾ വെറും സാധാരണക്കാരന്റെ മകളെ മഹതികളുടെ തുല്യനിലയിലേയ്ക്കു് ഉയൎത്താറുണ്ടു്.

തന്നെ നിയതി സൃഷ്ടിച്ചിരിക്കുന്നതു് പലവിധ ദുരിതങ്ങൾ അനുഭവിക്കുന്നതിനും, അതുപോലെതന്നെ അനവധി സുഖങ്ങൾ ആൎജ്ജിക്കുന്നതിനുമാണെന്നുള്ള വിചാരം അവളെ കൂടെക്കൂടെ അലട്ടിക്കൊണ്ടിരുന്നു. അവളുടെ മുറിയുടെ ശോച്യാവസ്ഥയോൎത്തു് അവൾ അത്യന്തം ഖേദിച്ചു. വൃത്തികെട്ട ഭിത്തികൾ; തേഞ്ഞുലഞ്ഞ കസേരകൾ; നിറംമങ്ങി ജീൎണ്ണിച്ചുതുടങ്ങിയ മററു സാമഗ്രികൾ! തരുണിയായ അവളുടെ നിലയിലുള്ള വേറൊരുത്തിയായി

രുന്നെങ്കിൽ, ഈ സാധനങ്ങളൊന്നും അവൾ തിരിഞ്ഞു നോക്കുകപോലുമില്ലായിരുന്നു. അവളുടെ ഹൃദയം ദുസ്സഹമായിരുന്നു; കോപം അവളെ ഇളക്കിമറിച്ചിരുന്നു. ഈ വീട്ടുണ്ടാക്കിച്ച ആ ചെറിയ "ബ്രിട്ടനെ" കാണുമ്പോൾ അവൾക്ക് എന്തെന്നില്ലാത്ത ഒരു വെറുപ്പുണ്ടായി; നിരാശാകുലമായ പല ദിവാസ്വപ്നങ്ങളും അവൾ കണ്ടു. അവളുടെ വിചാരഗതി! പ്രതീക്ഷകൾ അണിയണിയായി അവളുടെ ഹൃദയത്തിൽ അങ്ങനെ നിരക്കയാണ്!!

മുൻവശത്തു ഒരു വിശാലമായ വരാന്ത; അതിൽ പൂർവ്വദേശത്തു നെയ്ത കമനീയവസ്ത്രങ്ങൾകൊണ്ടുണ്ടാക്കിയ വെളിയാടകൾ; ആ മുറിയിൽ ഉയർന്ന ഓട്ടുവിളക്കുകളിൽ നിന്നും പ്രസരിക്കുന്ന മനോഹരകിരണങ്ങൾ; ചെറിയ കാലുറകളും ധരിച്ചു, രണ്ടു വലിയ കൈവച്ച കസേരകളിൽ കിടന്ന്, ചൂടുവായു ധാരാളം ഏററുകൊണ്ട്, മഞ്ഞിൻെറ ബാധയേൽക്കാതെ ഉറങ്ങുന്ന രണ്ടു പുരുഷന്മാർ!. ആ പുരയിൽ ഒരു നല്ല അണിയറവേണം. നല്ല പട്ടുയവനികകൾ അതിൽ തൂക്കിയിടണം. വളരെ വിലയുള്ള നല്ല നല്ല ഇരിപ്പുസാമാനങ്ങൾ അവയിൽ സൌകര്യമായി അണിനിരത്തണം. സുഗന്ധപരിപൂരിതമായ വിശാലമുറികൾ സുഖസല്ലാപത്തിനുവേണ്ടി തയ്യാറാക്കണം. വൈകുന്നേരം അഞ്ചുമണിക്ക് ആത്മസുഹൃത്തുക്കളുമൊത്തിരുന്നു നല്ലപോലെ നേരമ്പോക്കുകൾ പറഞ്ഞു ഉല്ലസിക്കണം. ആ സ്നേഹിതന്മാരുടെ സാന്നിധ്യം ഏതൊരു നാരിയും കാംക്ഷിക്കുന്ന ഒന്നും, ആൎക്കും അസൂയയുണ്ടാക്കുന്ന ഒന്നും ആയിരിക്കേണ്ടതാണ്.

തന്റെ കമിതാവുമൊരുമിച്ച് അവൾ ഭക്ഷണത്തി നിരുന്നു. ഭക്ഷണങ്ങൾ വിളമ്പിയ മേശപ്പുറത്തിട്ടിരുന്ന വിരിപ്പു നനച്ചിട്ടു ദിവസം മൂന്നു കഴിഞ്ഞിട്ടുണ്ട്. എന്തോ ഒരു ദുർഗ്ഗന്ധം അതിൽനിന്നും വമിച്ചു. ഭർത്താവ് ആ ശീല യെടുത്തു മാററി. അയാൾ പറഞ്ഞു: "ഇത്ര നല്ല ഒരു റവക്കഞ്ഞി അടുത്തകാലത്തു കുടിച്ചിട്ടില്ല." ഈ സമയത്ത് ആ തരുണിയുടെ വിചാരം മററു സ്ഥലങ്ങളിൽ വ്യാപിച്ചു. ഭിത്തികളിൽ പുരാണപുരുഷന്മാരുടേയും, വിചിത്രപക്ഷി കളുടേയും, മനോഹരവനങ്ങളുടേയും ചിത്രങ്ങൾകൊണ്ടു സമലംകൃതമായ ഒരു മുറിയിൽ വെള്ളിത്തളികകളിൽ വിളമ്പിവെച്ചിരിക്കുന്ന വിഭവങ്ങൾ കണ്ണും കരളും കുളു ർപ്പിക്കുന്ന വിരുന്നുകൾ അവളുടെ സ്മരണയിൽ പാറി ക്കളിച്ചു. വിവിധവർണ്ണങ്ങളുള്ള പാത്രങ്ങളിൽ വിളമ്പുന്ന വിശിഷ്ടഭോജ്യങ്ങൾ അവളുടെ ജിഹ്വാഗ്രത്തെ പൂർവ്വാ ധികം ജലമയമാക്കി. വിളമ്പുന്നതിനു നിയുക്തകളായ സുന്ദരീവർഗ്ഗത്തിന്റെ സുസ്മിതപ്രഭ ഒരിടത്ത്, കോഴി ക്കുഞ്ഞുങ്ങളുടെ ഒരു ഭാഗമോ, മാനിന്റെ മനം മയക്കുന്ന ഊരുകാണ്ഡമോ ഒരു വശം, പിംഗളവർണ്ണത്തോടെ സ്വാദു വളർത്തിക്കൊണ്ടിരിക്കുന്ന ആ രംഗങ്ങൾ അവൾക്കു മറ ക്കാൻ കഴിഞ്ഞില്ല.

സാധുപ്പെണ്ണ്! അവൾക്ക് ഒരു നല്ല പാവാടയോ, ആഭരണമോ ഒന്നുംതന്നെ ഉണ്ടായിരുന്നില്ല. അവൾക്ക് അവയിലായിരുന്നു അതിയായ ആശ. അവളെ ദൈവം സൃഷ്ടിച്ചതിന്റെ ഉദ്ദേശ്യം ഇവയെല്ലാം അണിഞ്ഞു വിലസി നടക്കാനാണെന്നായിരുന്നു അവളുടെ ഉറച്ച

ധാരണ. ഈ ആശകൾക്ക് ഒരു നിവൃത്തിവരുത്തണമെന്നും, അതാണ് അവൾക്ക് ആരായാനുള്ള പ്രധാന വസ്തുക്കളെന്നും, അങ്ങനെ ഒരു കൊച്ചുമിടുക്കത്തിയായി പ്രേമസാമ്രാജ്യത്തിൽ പരിലസിക്കണമെന്നുമായിരുന്നു അവളുടെ ഉറച്ച വിശ്വാസം.

അവൾക്ക് ധനികയായ ഒരു സ്നേഹിതയുണ്ടായിരുന്നു. കോൺവെൻറിൽവച്ച് ഒന്നിച്ചു പഠിച്ചുകൊണ്ടിരുന്ന ഒരു മാനവതി! ആ വിദ്യാലയത്തിൽനിന്നു പോന്നതിനുശേഷം തൻെറ ഇഷ്ടസഖിയെ ചെന്നു കാണാൻ അവൾക്കു കഴിഞ്ഞില്ല. അവൾക്ക് അത്രമാത്രം ബുദ്ധിമുട്ടുണ്ടായിരുന്നു. നിരാശ, വെറുപ്പ്, കോപം മുതലായ വികാരങ്ങൾക്ക് അവൾ ഒരു അടിമയായിത്തീർന്നു. അവൾ പകൽസമയം പലതും ഓർത്തു കരഞ്ഞു കഴിച്ചുകൂട്ടി.

ഒരു ദിവസം അവളുടെ ഭർത്താവ് അതിയായ സന്തോഷം പ്രദർശിപ്പിച്ചുകൊണ്ട് അവിടെ വന്നു. അയാളുടെ കൈയിൽ ഒരു എഴുത്തുണ്ടായിരുന്നു. "ഇതാ നിനക്കൊരെഴുത്തുണ്ട്" എന്ന് അയാൾ ഭാര്യയോടു പറഞ്ഞു. അവൾ വേഗം ഓടിവന്ന് ആ എഴുത്തു പൊട്ടിച്ചു. അതിൽ ഒരു കാഡുണ്ടായിരുന്നു, അതിൽ ഇപ്രകാരം എഴുതിയിരുന്നതു് അവൾ കണ്ടു:

"വിദ്യാഭ്യാസവകുപ്പുമന്ത്രിയും, അദ്ദേഹത്തിൻെറ പ്രേയസി ജോർജ്ജ് റാം പത്നിയും, ജനുവരി 18-ാംനു- തിങ്കളാഴ്ച വൈകുന്നേരം അവരുടെ വസതിയിലേയ്ക്ക് ശ്രീ. ലോയിസലിൻെറയും, അദ്ദേഹത്തിൻെറ പ്രേയസിയുടെയും സാന്നിധ്യത്തെ സസ്നേഹം ക്ഷണിച്ചുകൊള്ളുന്നു."

ആ ഭർത്താവായ യുവാവു കരുതിയതു് അയാളുടെ ഭാര്യ ഈ ക്ഷണം കാണുന്ന ക്ഷണത്തിൽ ആഹ്ലാദപുളകം കൊള്ളുമെന്നാണു്. പക്ഷേ, സംഭവിച്ചതു് അങ്ങനെയല്ല. അവൾ ആ എഴുത്തെടുത്തു് എന്തോ പിറുപിറുത്തുകൊണ്ടു് മേശപ്പുറത്തേയ്ക്കു് ഒരേറു കൊടുത്തു.

"ഞാൻ ഇതുകൊണ്ടു് എന്തു കാണിക്കണമെന്നാണു് നിങ്ങൾ കരുതുന്നതു്?" അവൾ ചോദിച്ചു:

യുവാവു്:—എന്റെ ഓമനേ, ഞാൻ കരുതി നിനക്ക് ഈ ഒരുകാര്യം വളരെ സന്തോഷകരമായിരിക്കുമെന്ന്. നീ ഒരിക്കലും പുറത്തുപോകാറേ ഇല്ല. ഇതൊരു നല്ല അവസരമാണു്; ഒരു നല്ല അവസരം! ഈ ക്ഷണം ഒന്നു കൈക്കലാക്കാൻ ഞാൻ എത്ര ബുദ്ധിമുട്ടി എന്നു നിനക്കറിയാമോ? എല്ലാക്കും ഓരോന്നു കിട്ടിയാൽ കൊള്ളാമെന്നു് ആശയുണ്ടായിരുന്നു. ആ ക്ഷണം വളരെ ചുരുക്കം പേർക്കേ കിട്ടിയുള്ളു. അവിടത്തെ ഉദ്യോഗസ്ഥന്മാർക്കുതന്നെ അപൂർവ്വമായേ ലഭിച്ചുള്ളു. നീ എന്തു വിചാരിക്കുന്നു? ഔദ്യോഗികലോകം മുഴുവനും അന്നവിടെ കൂടും. നിനക്ക് അവരെയൊക്കെ കാണാം.

കണ്ണിറുക്കിക്കൊണ്ടും, പുരികം ചുളിച്ചുകൊണ്ടും അവൾ അക്ഷമയോടെ പറഞ്ഞു: "അതുപോലെയുള്ള ഒരു സ്ഥലത്തേയ്ക്കു ഞാൻ എന്തുടുത്തുകൊണ്ടുപോകും?" ഭർത്താവു് അക്കാര്യം അത്രമാത്രം ഓർത്തില്ല. അയാൾ തപ്പിത്തടഞ്ഞു പറഞ്ഞു.

"നീ എന്താണിങ്ങിനെ പറയുന്നതു്" നീ നാടകക്കൊട്ടയിൽ പോകുമ്പോൾ ഉടുക്കുന്ന ആ ഡ്രസ്സുണ്ടല്ലൊ,

അതു എനിക്കു വളരെ കേമമായി തോന്നുന്നു. അവൾ കരഞ്ഞുതുടങ്ങി. അതു കണ്ട് അയാൾ സ്തംഭിച്ചു. ആ സാധു അമ്പരന്നുനിന്നു. ആ പ്രാണപ്രിയൻെറ കടക്കണ്ണിൽനിന്നും രണ്ടുതുള്ളി കണ്ണുനീർ അയാളുടെ കടവായിൽ വന്നു പതിച്ചു. അയാൾ വിക്കിവിക്കിപ്പറഞ്ഞു "എന്താ കാര്യം? എന്താ കാര്യം?"

അവൾ അവളുടെ വ്യാകുലതയെ ഒട്ടു നിയന്ത്രിച്ചു. അതിനുതന്നെ അവൾ വല്ലാതെ ബുദ്ധിമുട്ടി. അവളുടെ നനഞ്ഞു കുളുത്ത കവിൾത്തടങ്ങൾ അവൾ തുടച്ചു. അവൾ പറഞ്ഞു. "ഒന്നുമില്ല. എനിക്കു ഉടുക്കാനൊന്നുമില്ല. അതുകൊണ്ടു ഞാൻ അങ്ങോട്ടു പോകുന്നുമില്ല. എന്നെക്കാൾ പററിയ ഭാര്യമാരുള്ള വല്ലവൎക്കും ഈ കാഡ് കൊടുത്തേയ്ക്കൂ." ഈ വൎത്തമാനം കേട്ടപ്പോൾ അയാൾക്കു വലിയ കുണ്ഠിതം തോന്നി. അയാൾ മറുപടി പറഞ്ഞു.

"മതിൽ ദേ, നോക്കാം; നമുക്കു ശ്രമിച്ചുനോക്കാം. നിനക്കു പററിയ വസ്ത്രങ്ങൾ വാങ്ങാൻ എന്തുവില വേണ്ടിവരുമോ? ആ വസ്ത്രങ്ങൾ മററു സന്ദൎഭങ്ങൾക്കും ഉപകരിക്കണം.കാര്യം നന്നായിരിക്കണം. മോടി അധികമൊന്നും വേണ്ടതാനും."

അവൾ അല്പനേരം ആലോചിച്ചു. അവൾക്കു ഡ്രസ്സു വാങ്ങാനുള്ള ഒരു തുക അവൾ കണക്കാക്കി. അതു കേട്ടാൽ മിതവ്യയവകുപ്പിലെ ഗുമസ്ഥൻ തള്ളിക്കളയുകയോ, പേടിക്കുകയോ,ചെയ്യുത്തക്ക ഒരു സംഖ്യയായിരി

ക്കയില്ലേ എന്ന് അവൾ ഊഹിക്കാതിരുന്നില്ല. ഒടുവിൽ അവൾ വളരെ സംശയത്തോടെ പറഞ്ഞു.

“ഞാൻ പറയാം. ആ തുക അത്ര കൃത്യമാണെന്നു കരുതേണ്ടതില്ല. എനിക്കു തോന്നുന്നത് ഏകദേശം 400 ഫ്രാങ്ക് കൊണ്ടു കാര്യം സാധിക്കാമെന്നാണ്”

അടുത്ത വേനൽക്കാലത്തു കൂട്ടരുമൊരുമിച്ചു നായാടാൻ പോകുന്നതിന് ഒരു തോക്കുമേടിക്കണമെന്നു വിചാരിച്ച് ഇതേ തുക അയാൾ സംഭരിച്ചുവച്ചിരുന്നു. ഭാര്യയുടെ ഈ കണക്ക് കേട്ടപ്പോൾ അയാൾ ഒന്നു വിളറി. എങ്ങനെയായാലും വേണ്ടില്ല എന്നു കരുതി അയാൾ മറുപടി പറയാൻ തയ്യാറായി.

“നിന്റെ സന്താപമൊക്കെ ഒന്നു നീക്കിവെയ്ക്കൂ! നാനൂറു ഫ്രാങ്ക് നിനക്കു ഞാൻ തരാം. ഒരു കാര്യം നല്ലപോലെ ഓർമ്മവേണം. വളരെ ഭേഷായ തുണികൾ വേണം നോക്കി എടുക്കാൻ. ഉള്ള പണം കൊണ്ടുപോയി വെള്ളത്തിൽ താഴ്ത്തരുത്.”

* * * *

വിരുന്നുദിവസം പതുക്കെ സമീപിച്ചുതുടങ്ങി. മാഡംലോയിസൽ അപ്പോഴും വിഷാദം പൂണ്ടുനടന്നു. അവൾക്ക് എന്തോ ഒരു ഉൽക്കണ്ഠ! അവളുടെ ഉടുപ്പുകാര്യങ്ങൾ എല്ലാം ഒരു മാതിരി സജ്ജീകരിക്കപ്പെട്ടു. എന്നിട്ടും അവളുടെ മുഖം തെളിഞ്ഞില്ല. ഇതുകണ്ട് ആ ഭാര്യാലോലുപൻ പരിഭ്രാന്തനായി. അയാൾ ചോദിച്ചു.

"എടീ, പെണ്ണേ! എന്താ കാര്യം? നീ രണ്ടുമൂന്നു ദിവസമായിട്ട് എന്തോ വെപ്രാളമൊക്കെ കാണിക്കുന്നുണ്ടല്ലോ!" അവൾ മറുപടി പറഞ്ഞു:

"വേറൊന്നുമല്ല. തുണിമാത്രം വലിച്ചുവാരി അണിഞ്ഞാൽ മതിയോ? എനിക്കു എന്തെങ്കിലും ഒരു ആഭരണം വേണ്ടേ? ഒരൊററക്കല്ലുവച്ച ആഭരണംപോലും ഇവിടെയുണ്ടോ? ഞാൻ മനുഷ്യരുടെ മുമ്പിൽ ഒരു ദരിദ്രവാസിയായി ചെന്നു നില്ക്കണമെന്നോ? ആ വിരുന്നിനു ഞാൻ വരുന്നില്ലെന്നുവച്ചേയ്ക്കാം."

യുവാവ്:—കൊള്ളാം. നീ ഒരു കാര്യം ചെയ്യു! അതാണ് നല്ലതു്. നല്ല കുറച്ചു പൂക്കൾ ചന്തമായൊന്നണിഞ്ഞുനോക്കു. ഈ കാലത്തു് അതു് അസ്സലായിരിക്കും. മനസ്സിലായോ? പത്തു ഫ്രാങ്കുകൊടുത്താൽ രണ്ടോ മൂന്നോ ഒന്നാംതരം റോസാപ്പൂക്കൾ കിട്ടും.

അവൾക്ക് അതൊന്നും അത്ര ബോധിച്ചില്ല. "വേണ്ട, അവിടെ വരുന്നതു് നല്ല പണക്കാരത്തി സ്ത്രീകളാണ്. അവരുടെ നടുക്കുചെന്നു നിന്ന് ഈ പഞ്ഞം കാണിച്ചു കുറച്ചിൽ വരുത്താൻ എനിക്കു കഴികയില്ല". ഇത്രയും കേട്ടപ്പോൾ ആ ഭർത്താവിനു വല്ലാത്ത വിഷമം ഉണ്ടായി. അയാൾ ഉറക്കെ വിളിച്ചുപറഞ്ഞു. "എടീ, നാം ഒരു കൊള്ളരുതാത്ത കൂട്ടമാണ്. അല്ലേ? നീയും ആ മാഡം ഫോറെസ്റ്റിയരും വലിയ ചങ്ങാത്തം പിടിച്ചു നടക്കുന്നുണ്ടല്ലോ! അവർക്ക് ധാരാളം ആഭരണങ്ങളുമുണ്ടു്. ഇത്ര ലോഹ്യമുള്ളവരോട് ഒരു ആഭരണം അല്പനേരത്തേയ്ക്കു് ഒരു വായ്പതരാൻ പറയരുതോ?" അവൾ സന്തോഷിച്ചു

വിളിച്ചുപറഞ്ഞു. "അതു ശരിയാണ്. ഞാൻ ആ കാര്യം ഓർത്തില്ല. കേട്ടോ !"

അടുത്ത ദിവസം മതിൽഡാ കൂട്ടുകാരിയുടെ വീട്ടിലേയ്ക്കു പോയി; അവളുടെ ദുരിതാവസ്ഥയും, തല്ക്കാലത്തെ ബദ്ധപ്പാടും എല്ലാം പറഞ്ഞുകേൾപ്പിച്ചു. സ്നേഹിതയ്ക്കു വലിയ അനുഭാവം ഉണ്ടായി. അവർ തന്റെ അറമുറിയിൽ കടന്നു. ചില്ലിട്ട ഒരു ഒന്നാംതരം മുറിയായിരുന്നു അതു്. അവർ ഒരു വലിയ ആഭരണപ്പെട്ടി എടുത്തുകൊണ്ടു വന്നു് യുവതിയുടെ മുമ്പിൽവച്ചു്, "പ്രിയപ്പെട്ട കുട്ടീ, നിനക്ക് ഇഷ്ടമുള്ള ആഭരണം തിരഞ്ഞെടുത്തുകൊള്ളൂ" എന്നു പറഞ്ഞു. പെട്ടി തുറന്നപ്പോൾ മാഡം ലോയിസലിന്റെ കണ്ണു മഞ്ഞളിച്ചുപോയി. കുറെ വളകൾ, മുത്തുപട്ടങ്ങൾ, ഒരു വെനീഷ്യൻ സ്വർണ്ണക്കുരിശ്, മററു വിസ്മയശില്പങ്ങളുടങ്ങിയ ആഭരണങ്ങൾ ഇവയെല്ലാമായിരുന്നു പെട്ടിയിലുണ്ടായിരുന്നതു്. ചിലതെല്ലാം എടുത്തണിഞ്ഞു് അവൾ കണ്ണാടി നോക്കി. മറിച്ചും തിരിച്ചും ഓരോ ആഭരണവും ഇട്ടുനോക്കി. അവൾക്കു തൃപ്തിയായില്ല. എന്നിട്ട് അവൾ ചോദിക്കയാണു്: "അപ്പൊഴേ മേഡം, നിങ്ങൾക്ക് ഇതുയൊക്കെയേ ഉള്ളോ?" ആ സഖി പറഞ്ഞു. "എന്താ പോരേ? പോരെങ്കിൽ, ഇനിയും ഉണ്ട്. നിനക്ക് ഏതാണു് ഇഷ്ടമെന്നുവച്ചാൽ അതു നോക്കിയെടുത്തോളൂ."

ഒരു ഒന്നാംതരം ആരക്തപടം പൊതിഞ്ഞ പെട്ടി അവളുടെ ദൃഷ്ടിയിൽപെട്ടു. അവൾ അതു തുറന്നു. അമ്മേ! ഒരു വൈരമാല! അവളുടെ ഹൃദയം ഒന്നു തുടിച്ചു. വൈരമണികളുടെ പ്രഭാപൂരം അവളുടെ കണ്ണിൽ ഒരു കർപ്പൂര

ലോചനംതന്നെ നടത്തി. അവളുടെ കൈകഠം ഒന്നു വിറച്ചു. ആ മാലയെടുത്തു് തന്റെ ബ്ലൌസിൻമേൽ അവഠം ഒന്നു ചാത്തി. ആനന്ദോന്മാദംകൊണ്ടു് അവഠം തന്നെത്താൻ മറന്നു് അല്പനേരം നിലകൊണ്ടു. ഒരു വല്ലാത്ത ആശങ്കയോടും, ഉൽക്കണ്ഠയോടുംകൂടി അവഠം ചോദിച്ചു:

"മാഡം, ഈ ഒരൊററ ആഭരണം നിങ്ങഠം എനിക്കു കടം തരുമോ?"

മേഡം:—ഹേ! പിന്നെന്താ തന്നാല്; നിശ്ചയമായും.

ഇതു കേട്ട പാതി, കേഠംക്കാത്ത പാതി, അവഠം തന്റെ മിത്രത്തിന്റെ കഴുത്തിൽ തന്റെ കരങ്ങഠംവച്ചു് ഗാഢാശ്ലേഷംചെയ്തു. എന്തൊരു വികാരഭരിതമായ ആശ്ലേഷം! തനിക്കു കിട്ടിയ അപൂർവ്വനിധിയുമായി അവഠം വീട്ടിലേയ്ക്കു മടങ്ങി.

സല്ക്കാരസുദിനം സമാഗതമായി! മാഡംലോയിസൽ വിജയശ്രീലാളിതയായി. അവിടെ കൂടിയിരുന്നവരിൽ സുന്ദരീമുടിമുത്തായി അവഠം പ്രശോഭിച്ചു. പ്രസാദം, പുംപുഞ്ചിരി, മുഖശ്രീ ഇതെല്ലാംകൂടി അവളുടെ വ്യക്തിത്വത്തിൽ ഓളം തല്ലി. ആളുകഠം അവളെ നോക്കാൻ തുടങ്ങി. അവളുടെ പേരു ചോദിച്ചു ചിലർ. അവഠംക്കു് എന്തെങ്കിലും ഒരു പാരിതോഷികം കൊടുത്താൽ കൊള്ളാമെന്നായി ചിലരുടെ ആശ. മന്ത്രിമാക്കു് ഓരോരുത്തക്കും അവളെ ഗാഢമായി ആലിംഗനംചെയ്തുകൊണ്ടു നൃത്തമാടിയാൽ കൊള്ളാമെന്നു് അതിയായ മോഹം തോന്നി. വിദ്യാഭ്യാസമന്ത്രിയുടെ ഒരു നേരിയ ശ്രദ്ധയും ആ കനകവല്ലിയിൽ ആപതിക്കാതിരുന്നില്ല.

സൌന്ദര്യസാമ്രാജ്യത്തിൽ തനിക്കു കിട്ടിയ അപ്രതീക്ഷിതമായ വിജയത്തിൽ അവഠം മതിമറന്നു. അഭിനിവേശത്തോടും, അതിവികാരത്തോടും, സന്തോഷലഹരിയോടുംകൂടി സർവ്വവും വിസ്മരിച്ചു് അവഠം നടനമാടി. അവളുടെ വിജയാഘോഷം കെങ്കേമമായി. ജനങ്ങളുടെ ഹാർദ്ദമായ അഭിവാദനങ്ങഠം, പ്രേക്ഷകരുടെ വിസ്മയാവേശം ഇവയെല്ലാം സമ്മേളിച്ചു് ആ വനിതാന്തരംഗത്തിനു് പ്രസ്തുത വിജയം സംപൂർണ്ണവും, സ്വാദുള്ളതും ആയി പരിണമിച്ചു. അവളുടെ ഭർത്താവു് വേറെ മൂന്നു സ്നേഹിതന്മാരുമൊരുമിച്ചു് ഒരു ചെറിയ സമ്മേളനമുറിയിൽ കിടന്നു് അർദ്ധരാത്രിവരെ ഉറങ്ങി; അയാഠം ബോധംകെട്ടുറങ്ങിയില്ല. മൂന്നു സ്നേഹിതന്മാരുടെ ഭാര്യമാർ അവക്കിഷ്ടം പോലെ തുള്ളിക്കളിച്ചു സല്ലപിച്ചിരുന്നു.

കോലാഹലം എല്ലാം കഴിഞ്ഞു. രാത്രി മണി നാലായി. മതിൽഡയും ഭർത്താവും വീട്ടിലേയ്ക്കു പുറപ്പെട്ടു. വീട്ടിലേയ്ക്കു മടങ്ങുമ്പോഠം, പുതയ്ക്കാനായി നിത്യവും ഉപയോഗിയ്ക്കുന്ന ഒരു സാധാരണ വസ്ത്രം അവർ വീട്ടിൽനിന്നും കൊണ്ടുവന്നതു് ലോയിസൽ തൻെറ ഭാര്യയ്ക്കു പുതയ്ക്കാൻ കൊടുത്തു. അതും മതിൽഡാ ധരിച്ചിരുന്ന വിശേഷവസ്ത്രങ്ങളും തമ്മിലുള്ള അന്തരം! ആകാശവും ഭൂമിയും പോലെ! വിലയേറിയ പുതപ്പുകളും പുതച്ചുകൊണ്ടു പോകുന്ന ധനികമാരായ മററു സ്ത്രീകഠം കാണാതിരിക്കാൻവേണ്ടി അവളും ഭർത്താവുംകൂടി ധ്രുതഗതിയിൽ തണുപ്പു വകവെയ്ക്കാതെ നടന്നുതുടങ്ങി. “അരിമണിയൊന്നു കൊറിക്കാനില്ലാത്തവഠം തരിവളയിട്ടു കിലുക്കി”യതിൻെറ ഫലം ഇതാണു്.

സൌന്ദര്യവിജയം ദാരിദ്ര്യത്തിൻെറ കൈവശം എത്തി യപ്പോഠം തത്തിപ്പിടഞ്ഞുതുടങ്ങി.

യുവാവ്:—"പെണ്ണേ! ഇങ്ങനെ പരവശപ്പെടാതി രിക്കു. അല്പം ഒന്നു ക്ഷമിക്കൂ! നീ ഇങ്ങനെ പുതയ്ക്കാതെ പോയാൽ നീരിളക്കം പിടിക്കും. ഞാൻ ഒരു വണ്ടിക്കാ രനെ വിളിക്കാം."

ഇതൊന്നും അവഠം കേഠംക്കാൻ തയ്യാറായില്ല. അവഠം നൃത്തഗൃഹത്തിൻെറ കല്പടകഠം തൽക്ഷണം കടന്നു പുറത്തിറങ്ങി. അവർ തെരുവിൽ എത്തി. ഒരൊററ വണ്ടിപോലും ഉണ്ടായിരുന്നില്ല. അങ്ങനെ നടക്കുമ്പോഠം ദൂരെ ഒരു വണ്ടിക്കാരനെ കണ്ടു. ലോയിസൽ ദൂരെക്കണ്ട വണ്ടിക്കാരനെ കൂക്കി വിളിച്ചു. പക്ഷേ പ്രയോജനം ഒന്നും ഉണ്ടായില്ല. അവർ സീൻ നദീതടത്തിലേയ്ക്കു നടന്നു. കടത്തുകടവിൽ ഒരു പഴയ വണ്ടി കിടക്കുന്നതു കണ്ടു. ആ വണ്ടി പകൽ പുറത്തിറക്കാറില്ല. അത്രയ്ക്കു വൃത്തി കെട്ടതാണതു്. അതുകൊണ്ടു് അത്തരം വണ്ടികഠം രാത്രി യായാൽ സഞ്ചാരം തുടങ്ങുകയായി. അവർ ആ വണ്ടി യിൽ കയറി. മാട്ടിൻ തെരുവിലുള്ള അവരുടെ പടി വരെ ചെന്നെത്തി. ക്ഷീണിച്ചു വലഞ്ഞു് രണ്ടുപേരും അവരുടെ മുറിക്കകത്തു ചെന്നുകേറി. അതോടുകൂടി ഭാര്യ യുടെ ചുമതല കഴിഞ്ഞു. വല്ല വിധത്തിലും ഒന്നുറങ്ങി യാൽ മതിയെന്നു കരുതിവന്ന ലോയിസെൽ കിഴക്കു ദിക്കിൻെറ പുഞ്ചിരികണ്ടു. അപ്പോളാണു് തനിക്കു പത്തു മണിക്കു് ആഫീസിൽ പോകേണ്ട കാര്യം അയാളുടെ

ബുദ്ധിയിൽ ഉദിച്ചത്. ഉറക്കം എവിടേയോ ഒളിച്ചോടി. ഭാര്യയെ എഴുന്നെള്ളിക്കാൻ പോയവൻെറ തലവിധി !

മതിൽ ഒ സൌന്ദര്യമദം കേറി ഒന്നു വല്ലാതെ വീർത്തു. അവൾ തൻെറ പുതപ്പെടുത്തു മാററി, തൻെറ വിശ്വമോഹനമായ ആ രൂപം ഒന്നുകൂടി കണ്ടാനന്ദിക്കുവാൻവേണ്ടി കണ്ണാടിയുടെ മുൻവശം ചെന്നുനിന്നു. ഉറക്കച്ചടവും, കാര്യഗൌരവവുംകൊണ്ടു വ്യഗ്രനായ ആ കാമുകനാകട്ടെ, ഭാര്യയുടെ അലോകസൌന്ദര്യം ഒന്നുകൂടി നോക്കി രസിക്കാൻ ഒരുമ്പെട്ടില്ല. കണ്ണാടിയിൽ കണ്ട അവളുടെ രൂപംനോക്കി രസിക്കാൻ ഹതവിധി അവളെ അനുവദിച്ചില്ല. അവൾ അയ്യോ എന്നു് ആക്രോശിച്ചു. അവളുടെ വൈരമാല കഴുത്തിൽ കണ്ടതേയില്ല. അതിയായ സന്തോഷംകൊണ്ടു മതിമറന്ന അവളെ പ്രകൃതി നേർവിപരീതമായ ഒരു അവസ്ഥയിലേയ്ക്കു ചവുട്ടിത്തള്ളി. നാരി നടിച്ചതിനു കിട്ടിയ അടി കണ്ടില്ലേ?

ഭർത്താവു തൻെറ ഉടുപ്പുകൾ പകുതി അഴിച്ചതേയുള്ളു. എന്താ കാര്യം എന്നു് അയാൾ വിളിച്ചുചോദിച്ചു. അമ്പരപ്പോടെ ഭർത്താവിൻെറ നേർക്കു തിരിഞ്ഞു് "അയ്യോ, ഹയ്യോ, മാഡംഫോറസ്റ്റിയറിൻെറ മാല—ആ വൈരമാല കാണാനില്ല." എന്നു് ഹൃദയവേദനയോടെ അറിയിച്ചു.

അയാൾ വെമ്പലോടേ എഴുന്നേററു "എന്തു്? അതെങ്ങിനെ? അതു പോകാൻ വഴിയില്ലല്ലോ," എന്നു പറഞ്ഞു.

അവർ കോട്ടിൻെറ പോക്കററിലും, ഷർട്ടിൻെറ പോക്കററിലും, മുണ്ടിലും, പുതപ്പിലും, പായിലും, അകത്തും പുറത്തും പരിഭ്രാന്തചിത്തരായി നോട്ടം തുടങ്ങി.

"മതിൽ ദേ, നീ അവിടന്നു പോരുമ്പോഠം ആ മാല യുണ്ടായിരുന്നോ? ആ കാര്യം തീച്ച്യയാണോ?"

"നാം പുറത്തേയ്ക്കു പോകുമ്പോഠം ഞാൻ ബ്ലൌസി ൻെറ പുറത്തു് തപ്പിനോക്കിയതാണു്."

"അതു വഴിക്ക പോയിട്ടില്ല. നിലത്തുവീണാൽ ഒച്ച കേഠംക്കില്ലേ? അതു് ആ വണ്ടിയ്ക്കകത്തു വീണുകാണും."

"അങ്ങനെ വരാനേ വഴിയുള്ളു. എൻെറ പൊന്നേ, നിങ്ങഠം ആ വണ്ടിയുടെ നമ്പർ നോക്കിയോ?

"ഇല്ല; നീയോ? നീയും അതു നോക്കിയില്ലേ?

"ഇല്ല."

അവർ അന്യോന്യം മിഴിച്ചുനോക്കി. രണ്ടുപേരും വല്ലാതെ തളൎന്നു. ഉത്സാഹമെല്ലാം അസ്തമിച്ചു. ലോയി സെൽ വീണ്ടും കോട്ടെടുത്തിട്ടു. അവൻ ഒരു അന്വേഷണ ത്തിനു സന്നദ്ധനായി. "മതിൽ ദേ, ഞാൻ പോണു. നാം നടന്നുവന്ന വഴിയിൽ ഒന്നു ചെന്നുനോക്കട്ടെ. കിട്ടു മെങ്കിലായി".

അയാഠം നടന്നു അവഠം അവളുടെ സാധാരണ വസ്ത്രവും ഉടുത്തു ചിന്താഗ്രസ്തയായി അങ്ങനെയിരുന്നു. കട്ടിലിൽ പോയി കിടക്കാനുള്ള മനഃശക്തിപോലും അവ ളിൽ അവശേഷിച്ചില്ല. ഒരു കസേരയിൽ ചെന്നു് അവഠം നീണ്ടുനിവൎന്നു കിടന്നു. അവളുടെ ഉൽക്കണ്ഠകളും വിചാ രഗതികളും ഒന്നോടേ നിലച്ചു. മണി ഏഴായി. അവ ളുടെ ഇഷ്ടവല്ലഭൻ മടങ്ങിവന്നു; വെറുംകൈയ്യോടേ!

ലോയിസെൽ പോലീസിൽ അറിവുകൊടുത്തു. വണ്ടി കളുടെ ആഫീസിൽ അറിവുകൊടുത്തു. ഒരു സമ്മാനം

വാഗ്ദാനം ചെയ്തുകൊണ്ട പത്രത്തിൽ പരസ്യം ചെയ്തു; എന്നു മാത്രമല്ല, എവിടെയെല്ലാം സംശയം തോന്നിയോ അവിടെയെല്ലാം വേണ്ട ഏർപ്പാടുകൾ ചെയ്തു. മാഡം ഓരോ ദിവസവും അത്ഭുതപരതന്ത്രയായി എന്തെങ്കിലും വിശേഷവാർത്ത ലഭിക്കാൻ പ്രതീക്ഷിച്ചിരുന്നു. ഓരോ ദിവസവും വൈകുന്നേരം ആ സാധു ഭർത്താവു മുഖംവിളറി ചിന്താമഗ്നനായി വീട്ടിൽ വന്നുകൊണ്ടിരുന്നു. മാലയെ പ്പററി ഒരറിവും കിട്ടിയില്ല. ഒരുദിവസം അയാൾ ഭാര്യ യെവിളിച്ചു പറഞ്ഞു.

"ഓമനേ, വന്നതു വന്നു. നീ ഇങ്ങനെ പകച്ചിരു ന്നാലോ? ഒരു കാര്യം ചെയ്യൂ! മാലയുടെ കൊളുത്തു പൊ ട്ടിപ്പോയതുകൊണ്ട് അതു നന്നാക്കാൻ കൊടുത്തിരിക്കയാ ണെന്നും, ഉടൻ കൊണ്ടുവന്നു തന്നുകൊള്ളാമെന്നും നിൻെറ സ്നേഹിതയ്ക്കു എഴുതി അയക്കൂ. അപ്പോൾ നമുക്കു കുറെ ദിവസംകൂടി കാത്തിരിക്കാം. അന്വേഷണവും നടത്താം."

അയാൾ പറഞ്ഞുകൊടുത്തതുപോലെ ഒരു എഴുത്ത് അവൾ എഴുതി അയച്ചു.

*   *   *   *

ഒരാഴ്ച അങ്ങനെയിങ്ങനെ കഴിഞ്ഞു; അവരുടെ ആശാമാർഗ്ഗങ്ങൾ അടഞ്ഞു. അഞ്ചുവയസ്സു കൂടുതൽ പ്രായ മുള്ള ആ ഭർത്താവ് ഭാര്യയോട്, "നാം എങ്ങനെയെങ്കിലും ഒരു ആഭരണം പകരം വാങ്ങിക്കൊടുത്തേ മതിയാകൂ!" എന്ന് ഒരു ദൃഢനിശ്ചയം നിർദ്ദേശിച്ചു. പിറേറദിവസം ആ ആഭരണം വച്ചുസൂക്ഷിച്ചിരുന്ന പെട്ടി അവരൊന്നു

തുറന്നുനോക്കി. അതിൽ ഒരു കച്ചവടക്കാരൻെറ പേരു കണ്ടു. അയാളുടെ അടുത്തുപോയി വിവരം അറിയാൻ ആ വ്യഥിതമിഥുനങ്ങൾ പുറപ്പെട്ടു. കച്ചവടക്കാരനെ കണ്ടു അവർ ചോദിച്ചു. അയാൾ പറഞ്ഞു:

"സോദരീ, മാല വിററതു ഞാനല്ല. ഈ പെട്ടി വിററതു ഞാനാണു്." രണ്ടുപേരും അവിടെനിന്നും പുറപ്പെട്ടു ആഭരണക്കടകളിൽ അലഞ്ഞുതിരിഞ്ഞു. ആ കളഞ്ഞുപോയ മാലയുടെ ഓർമ്മയെ അടിസ്ഥാനപ്പെടുത്തി ഓരോ മാലകൾ എടുത്തുനോക്കി. അവരുടെ ഓർമ്മ! അതും സ്വപ്നതുല്യം. പോരെങ്കിൽ, ആധിയും നിരാശയും കൂടി അടിക്കുന്ന ആ തലച്ചോറിലെ ഓർമ്മ വെറും മൃഗതൃഷ്ണയല്ലേ?

പാലായിറോയൽ എന്ന ഒരു കടയിൽ അവരുടെ അഭീഷ്ടംപോലെയുള്ള ഒരു മാല കണ്ടെത്തി. അതിൻെറ വിലയോ നാല്പതിനായിരം ഫ്രാങ്കാണ്. മുപ്പത്താറായിരം കൊടുത്താൽ അതു കിട്ടിയേയ്ക്കും. അവർ ആ കച്ചവടക്കാരനോട് മൂന്നുദിവസത്തേയ്ക്കു് അവൾക്കുവേണ്ടി ആ മാല സൂക്ഷിക്കണമെന്നും, ഫെബ്രുവരി അവസാനത്തോടുകൂടി മാല കിട്ടിയാൽ, അവർ വാങ്ങാൻ ഉദ്ദേശിക്കുന്ന മാല ആയിരം ഫ്രാങ്കു കുറച്ചു തിരിയെ കച്ചവടക്കാരൻതന്നെ കൊടുത്തുകൊള്ളാമെന്നും കരാർ ചെയ്തു.

ലോയിസൽ അച്ഛൻെറ വകയായി കിട്ടിയ പതിനെണ്ണായിരം ഫ്രാങ്കു സൂക്ഷിച്ചുവെച്ചിട്ടുണ്ടായിരുന്നു. ബാക്കി പണം അയാൾ കടംമേടിച്ചു. ഒരാളോട് ആയിരം കടംവാങ്ങി. വേറൊരുത്തനോട് അഞ്ഞൂറു്. ഇങ്ങനെ

പലരോടും പലതുകയും. ഹുണ്ടികക്കാരോടും മററും നാശകരമായ കരാറിന്മേൽ അയാൾ വലിയ തുകകൾ കടം വാങ്ങി. ജീവിതംതന്നെ അയാൾ പണയപ്പെടുത്തി. അയാളുടെ ഒപ്പുതന്നെ കുഴപ്പത്തിലായി. താൻ ചെയ്യുന്നതു നല്ലതോ ചീത്തയോ എന്ന് ആ വിഷാദാകുലൻ ചിന്തിച്ചതേയില്ല. അയാളെ വലയം ചെയ്തിരുന്ന കരാളദുരിതം അയാളെക്കൊണ്ടു കായികമായും മാനസികമായും പല അപരാധങ്ങളും ചെയ്യിച്ചു. ഒടുവിൽ പ്രാണവേദനയനുഭവിച്ചു നേടിയ പണവുംകൊണ്ട് അതിലും വലിയ പ്രാണവേദന തീർക്കാൻ ആ അല്പശമ്പളക്കാരൻ രത്നവ്യാപാരിയെ സമീപിച്ചു. മുപ്പത്താറായിരം ഫ്രാങ്ക്! ആ തരുണന്റെ ദേഹവും ദേഹിയും ഒരുമിച്ചു വിററ പണം.

മാഡംലോയിസൽ മാലയുംകൊണ്ടു സ്നേഹിതയുടെ സമീപത്തെത്തി. അപ്പോൾ സ്നേഹിത പറഞ്ഞതിങ്ങിനെയാണ്.

“മതിൽ ഡേ, എനിക്കും ആവശ്യമുണ്ടായേയ്ക്കാനിടയുള്ളതുകൊണ്ട് ഈ മാല നീ ഉടനെ കൊണ്ടുവന്നു തരേണ്ടിയിരുന്നു”.

കൂട്ടുകാരത്തിയുടെ കൈയിൽ പെട്ടി കൊടുക്കാതെ അവൾതന്നെ പെട്ടിതുറന്നു. “സ്നേഹിത, അതു തുറന്നു നോക്കുമ്പോൾ അതു പകരം വച്ചിരിക്കുന്ന മാലയാണെന്നു സംശയിച്ചാലോ? അവൾ എന്തുവിചാരിക്കും? ഈ പാടെല്ലാം പെട്ടതിനുശേഷവും തന്നെ അവൾ ഒരു

കരിങ്കള്ളിയാണെന്ന് എണ്ണിയാലോ?" ഇത്തരം വിചാരങ്ങളാണ് ആ അഹംകാരിണിയെ അലട്ടിയത്.

*　　*　　*　　*

ആവശ്യങ്ങൾ നിറഞ്ഞ ജീവിതത്തിന്റെ ഭീകരത എന്താണെന്ന് ഇപ്പോൾ മാഡംലോയിസൽ അറിഞ്ഞു കഴിഞ്ഞു. അവൾ അവളുടെ ഭാഗം എങ്ങനെയാകട്ടെ, പൂർണ്ണമായി ചെയ്തുവന്നു. അതിദാരുണമായ ഒരു ഋണബന്ധം അവൾക്ക് ഒഴിവാക്കേണ്ടതായുണ്ട്. അവൾ കടം കൊടുത്തുതന്നെ വീട്ടണം. ആ ഭാര്യാഭർത്താക്കന്മാർ വാലിയക്കാരിയെ പറഞ്ഞയച്ചു; താമസംമാററി; ഒരു ചെറിയ പുരയുടെ ഒരു കൊച്ചുമുറി വാടകയ്ക്കെടുത്തു.

ഒരു കുടുംബത്തിന്റെ മികച്ച ഭാരം എന്താണെന്ന് അവൾ പഠിച്ചു. ഒരു അടുക്കളയിലെ മുരടിച്ച ജോലി എന്താണെന്നും അവൾ മനസ്സിലാക്കി. വഴുക്കലുള്ള കുടങ്ങളും, കരിപിടിച്ച കലങ്ങളും അവളുടെ തളിരിളംകരങ്ങൾകൊണ്ടു കഴുകിവച്ചു. തളികകളും പിഞ്ഞാണങ്ങളും കഴുകി വെടിപ്പാക്കി. പൊടിനിറഞ്ഞ പട്ടുതുണികളും മേശവിരിപ്പുകളും, നിലംതുടയ്ക്കുന്ന പഴയ തുണികളും നല്ലപോലെ അലക്കി അവൾ അയലിൽ ഉണങ്ങാനിട്ടു. പുരയും മുററവും എല്ലാം അടിച്ചുവാരി അതിരാവിലെ അവൾ വഴിയിൽ കൊണ്ടുചെന്നു കളഞ്ഞു. അവൾ വെളിയിൽപോയി വെള്ളം കൊണ്ടുവരുമ്പോൾ ഒന്നു ശ്വാസം വിടുവാൻവേണ്ടി പലയിടത്തും നിന്നു. ഒരു സാധാരണക്കാരന്റെ സ്ത്രീയെന്നപോലെ വസ്ത്രധാരണം ചെയ്ത് അവൾ പല പീടികയിലും, ഇറച്ചിക്കട

യിലും, പച്ചക്കറിക്കച്ചവടസ്ഥലത്തും കുട്ടയും കൈത്തണ്ടിൽ വച്ചു നടന്നുപോയി, ഓരോ കാശിലും ശ്രദ്ധയോടുകൂടി കണക്കു പറഞ്ഞു സാമാനങ്ങൾ വാങ്ങിവന്നു.

ഓരോ മാസവും ചില കടങ്ങൾ കൊടുത്തുതീർത്തു. ചില കരാറുകളെല്ലാം പുതുക്കിവന്നു. ഏതിനും സമയം വേണമല്ലോ! ഭർത്താവ് ഇതേ അവസരങ്ങളിൽ കാശു കിട്ടാനുള്ള പണി പലതും ചെയ്തു. വൈകുന്നേരം ചില പീടികകളിൽചെന്നു് കണക്കെഴുതും. ഒരു നൂ കിട്ടിയാൽ അഞ്ചുപേജ് എന്തെങ്കിലും പകർത്തിക്കൊടുക്കും. ഇങ്ങനെ കൊല്ലങ്ങൾ പതിന്നാലുകഴിഞ്ഞു. പത്തുകൊല്ലം കഴിഞ്ഞപ്പോഴേയ്ക്കും ഹുണ്ടികക്കാരൻെറ പലിശയും, മററു പലിശയിനങ്ങളും ഒഴിച്ചുള്ള കടങ്ങളെല്ലാം അവർ ഒരു കണക്കിൽ വീട്ടി.

ഇത്രയും നാൾ കഴിഞ്ഞപ്പോൾ മാഡംലോയിസൽ ഒരു വൃദ്ധയുടെ പരുവത്തിലായി. അവൾ ബലിഷ്ഠയായി. അവളുടെ മാംസപേശികൾ നല്ലപോലെ ഉറച്ചു. ഒരു സാധുകുടുംബത്തിലെ സ്ത്രീയുടെ ഒരു തരം അവളിൽ കടന്നുകൂടി. അവൾ മുടി ശരിക്കു പതിയിടാൻ ശ്രദ്ധിച്ചതേയില്ല. അവളുടെ വസ്ത്രങ്ങളും മലിനമായിരുന്നു. അവളുടെ കൈത്തലം വല്ലാതെ ചുവന്നു. അല്പം പരുപരുത്ത സ്വരത്തിൽ, കുറെ ഉച്ചത്തിലായിരുന്നു അവളുടെ സംസാരം. വലിയ പാത്രങ്ങളിൽ വെള്ളം കോരിവെച്ചു്, തിണ്ണകളും മററും അവൾ തന്നെത്താൻ കഴുകി വൃത്തിയാക്കി. എന്നാൽ ചിലപ്പോൾ ഭർത്താവ് ആഫീസിൽ ജോലിക്കു പോയിരിക്കവേ, ജനലിൻെറ അടുത്തു വന്നിരുന്നു വെളി

ational Library Acc. No. 10326 Dt 6·4·58 R.2..

യിലേയ്ക്കു നോക്കിക്കൊണ്ട്, മുൻകാലത്തു നടന്ന ആഡംബരപൂർണ്ണമായ ആ വിരുന്നിനെപ്പററിയും, അവരം ഒരു സുന്ദരീതിലകമായി വിലസി ആളുകളുടെ പ്രശംസയാർജ്ജിച്ച ആ നൃത്തശാലയെപ്പററിയും പലതും ചിന്തിച്ചു സന്തപിക്കുകയും ചെയ്തുവന്നു.

അന്ന് ആ വൈരമാല കൈമോശം വന്നിരുന്നില്ലെങ്കിൽ, അവളുടെ സ്ഥിതിഗതികരം എങ്ങനെ ആകുമായിരുന്നു? ആക്കറിയാം? ആരറിയും? എന്തൊരു ഏകതാനതയാണ് ഇപ്പോരം അവളുടെ ജീവിതത്തിനുള്ളതു്? എത്ര പരിണാമങ്ങരംക്കു കൃത്തരങ്ങാണ് ഈ മർത്ത്യജീവിതം? എത്രയോ ലഘുവായ ഒരു സംഗതി ജീവിതത്തെ എത്രമാത്രം നശിപ്പിക്കയില്ല? എത്രമാത്രം രക്ഷിക്കയില്ല? ഒരു ഞായറാഴ്ച! ആ ആഴ്ചയിലെ ക്ലേശങ്ങളകററുവാൻ അവരം ചാംപ്സ് എലിസീസ് എന്ന സ്ഥലത്തുകൂടി അങ്ങനെ പതുക്കെ നടന്നുപോകയായിരുന്നു. ഒരു സ്ത്രീ ഒരു കട്ടിയുമൊരുമിച്ചു നടന്നു പോകുന്നതു് അവരം യദൃച്ഛയാ കണ്ടു. ആ സ്ത്രീ മാഡം ഫോറസ്റ്റിയറായിരുന്നു. ആ വനിത അന്നും ചെറുപ്പം; കാണാൻ നല്ല അഴക്; അപ്പോഴും ആരുകണ്ടാലും ആകൃഷ്ടരായിപ്പോകും. മതിൽഡാ അടികൊണ്ടതുപോലെയായി. അവരം വല്ലാതെ വിഷമിച്ചു. ആ സ്ത്രീയോട്ട് വത്തമാനം പറയേണമോ എന്നുപോലും അവരം സംശയിച്ചു. അവരം സംസാരിക്കേണ്ടതല്ലേ? അതെ; നിശ്ചയമായും! അവരം കൊട്ടക്കേണ്ട വസ്തു കൊട്ടത്തുകഴിഞ്ഞു. അതിനെപ്പററിയുള്ള വിവരങ്ങരം തൻെറ സ്നേഹിതയെ

അറിയിക്കുന്നതുകൊണ്ടു് എന്താ തരക്കേടു്? ഒന്നും ഇല്ല. അവൾ പതുക്കെ അടുത്തുചെന്നു. "നമസ്കാരം ജീൻ"

അവളുടെ സ്നേഹിതയ്ക്കു ആളെ മനസ്സിലായില്ല. എന്നുതന്നെയല്ല, തന്റെ സാധാരണമായ പേരുപറഞ്ഞു വിളിക്കാൻ മാത്രം പരിചയദാർഢ്യമുള്ള ആ സ്ത്രീ ഏതാണെന്നു് അവൾ അത്ഭുതത്തോടെ ആലോചിച്ചു. അവൾ തപ്പിത്തടഞ്ഞു പറഞ്ഞു:

"പക്ഷേ, മാഡം എനിക്കറിഞ്ഞുകൂടാ, നിങ്ങൾക്കു് ആളു മാറിപ്പോയോ?

"ഇല്ല; ഞാൻ മതിൽദാലോയിസലാണു്."

ആ സ്നേഹിത അത്ഭുതപരതന്ത്രയായി ഇങ്ങനെ ആക്രോശിച്ചു.

"ഹാ! പാവം! എന്റെ പാവപ്പെട്ട മതിൽദേ, നിനക്കെന്തൊരു മട്ടുമാററം?

"ഞാൻ നിങ്ങളെ കണ്ടതു മുതൽ അനുഭവിച്ച ദുരിത ദിവസങ്ങൾ! നരകതുല്യമായ ദിവസങ്ങൾ! എല്ലാം നിങ്ങളെ സംബന്ധിച്ചു വന്നുകൂടി."

"ഞാൻ നിമിത്തമോ? അതെങ്ങനെ?"

"അന്നു് ആ കമ്മീഷണരുടെ വിരുന്നിനുപോകാൻ നിങ്ങൾ എനിക്കുതന്ന ആ വൈരമാലയെപ്പററി ഓക്കുന്നുണ്ടോ?"

"പിന്നില്ലേ? നന്നായി ഓക്കുന്നുണ്ടു് "

"എന്നാൽ ഞാൻ ഒരു പരമാത്ഥം പറയാം."

"എന്താ പരമാത്ഥം?"

"അതോ? ഞാൻ ആ മാല അന്ന് എവിടെയോ കളഞ്ഞു."

"അതെങ്ങനെ? നീ അതെനിക്കു മടക്കിത്തന്നല്ലോ?"

"ഞാൻ നിങ്ങൾക്ക് അതേതരത്തിലുള്ള വേറൊരു മാലയാണ് മടക്കിത്തന്നത്. അതിന്റെ കടം തീർക്കാൻ ഞങ്ങൾക്കു ഒരു നീണ്ട പത്തുകൊല്ലം വേണ്ടിവന്നു. ഒന്നുമില്ലാത്ത ഞങ്ങൾക്ക് അതു് അത്ര എളുപ്പമായ ഒരു കാര്യമല്ല. അതൊക്കെ തീർന്നു. എനിക്ക് അഭിമാനത്തോടെ തൃപ്തിയടയാൻ കഴിഞ്ഞു.

ഫോറെസ്റ്റിയർ അല്പനേരം ഒന്നും മിണ്ടാതെ നിന്നു അവർ പറഞ്ഞു.

"നീ പറയുന്നു, എനിക്കു പകരം തരാൻ നീ ഒരു വൈരമാല വാങ്ങി എന്നു്."

"അതെ. നിങ്ങൾ അതു് ഇതേവരെ തുറന്നുനോക്കിയില്ലേ? അതു രണ്ടും ഒരേവിധത്തിലാണിരിക്കുന്നതു്."

കുറച്ചു് അഭിമാനത്തോടുകൂടി അവൾ സസന്തോഷം പുഞ്ചിരിയിട്ടു. മാഡം ഫോറസ്റ്റിയർക്ക് വലിയ കുണ്ഠിതം തോന്നി. അവർ സഖിയുടെ രണ്ടു കരങ്ങളും പിടിച്ചുകൊണ്ടു പറഞ്ഞു.

"ഓഹോ! എന്റെ പാവപ്പെട്ട മതിൽഡേ, എന്റെ മാല കൃത്രിമമാലയായിരുന്നു. അതിന് അഞ്ഞൂറുഫ്രാങ്കിൽ കൂടുതൽ വിലയില്ല."

"ആരറിവു നിയതിതൻ ത്രാസുപൊങ്ങുന്നതും
താനേതാണുപോവതും."



# വെണ്ണിലാവ്

മാഡംജൂലിറൂബെർ, സ്വിററ്സർലണ്ടിൽനിന്നും ഒരു യാത്ര കഴിഞ്ഞു തൽക്ഷണം തിരിച്ചെത്തിയ തന്റെ മൂത്ത സഹോദരിയായ മാഡംഹെൻറിയെററ്ലെറേറാറിനെ കാത്തിരിക്കയായിരുന്നു.

ലെറേറാർ കുടുംബം യാത്രതിരിച്ചിട്ട് അന്നത്തേയ്ക്ക് ഉദ്ദേശം അഞ്ചാഴ്ചയോളമായി. ക്യാവഡോ എന്ന സ്ഥലത്തുള്ള സ്വന്തം ചില വസ്തുവകകളെപ്പററി അപേക്ഷിക്കാൻ തന്റെ ഭർത്താവിനെ അയച്ചശേഷം ഹെൻറിയെററ് പാരീസിലുള്ള തന്റെ സഹോദരിയുമൊന്നിച്ച് ഏതാനും ദിവസം കഴിച്ചുകൂട്ടാൻ വന്നുചേർന്നു. രാത്രിയായി. സന്ധ്യാന്ധകാരം കുറെശ്ശ വ്യാപിച്ചുതുടങ്ങിയ വരാന്തയിൽ മനമങ്ങും മിഴിയിങ്ങുമായി മാഡംറൂബെർ എന്തോ വായിച്ചുകൊണ്ടിരുന്നു. ഒരു ചെറിയ ഒച്ചകേട്ടാൽ മതി, അവൾ മിഴിയുയർത്തി ചുററും നോക്കുകയായി.

കിണിം കിണിം! വാതിലിൽ ഒരു മണിയടിച്ചു. ആ സോദരി വന്നെത്തി. വെറും യാത്രയ്ക്കുള്ള വസ്ത്രങ്ങളായിരുന്നു അവൾ ധരിച്ചിരുന്നതു്. ഉപചാരങ്ങൾ ഒന്നും ചെയ്യാതെതന്നെ ആ സഹോദരിമാർ അന്യോന്യം ആത്മാൎത്ഥസ്നേഹത്തോടെ ആലിംഗനംചെയ്തു. വീണ്ടും വീണ്ടും ആലിംഗനം ചെയ്തിട്ടും അവൎക്കു മതിവന്നില്ല. ദേഹസ്ഥിതി, കുടുംബക്ഷേമം മുതലായ ആയിരം ആയിരം കാൎയ്യങ്ങൾ തപ്പിയും, തടഞ്ഞും, ചിരിച്ചും, മിഴിച്ചും മുണ്ടനും മുറിയനും ആയ വാചകങ്ങൾകൊണ്ടു പരസ്പരം അപേക്ഷിച്ചു. ഉടനെ ഹെൻറിയെററ് തന്റെ തൊപ്പിയെടുത്തു താഴെവച്ചു; മൂടുപടം മാററി.

നേരം നല്ലപോലെ ഇരുട്ടി. ഒരു വിളക്കു കൊണ്ടുവരാൻ ആ വീട്ടുകാരി മണിയടിച്ചു. വിളക്കു കൊണ്ടുവരപ്പെട്ടു. അപ്പോൾ ആ അനുജത്തി ജ്യേഷ്ഠത്തിയുടെ വദനതലത്തെ സുസൂക്ഷ്മമായി നോക്കി. ആ ബന്ധം അവളെ വികാരതരളിതയാക്കി. ജ്യേഷ്ഠത്തിയെ ഒന്നുകൂടി ആലിംഗനം ചെയ്വാൻ അവൾ മുതിൎന്നു. ആ ഘട്ടത്തിൽ ആഗതയുടെ ചില പ്രത്യേകതകൾ കണ്ടു് അവൾ ഒന്നു അമ്പരന്നു പിന്നോക്കം മാറി. ലെറേറാറിന്റെ നെററിയുടെ രണ്ടു വശത്തും ഓരോ നരച്ച രോമങ്ങൾ തൂങ്ങിക്കിടന്നിരുന്നു. ബാക്കിയുള്ള ഓരൊററത്തലമുടിനാരെങ്കിലും നരച്ചിട്ടുണ്ടായിരുന്നില്ല. അവയെല്ലാം കറുത്തു മിനുത്തിരുന്നു. ആ രണ്ടു വെള്ളിശ്ശലാക ചുററുമുണ്ടായിരുന്ന കേശഭാരത്തിനകത്തു ഉത്തരക്ഷണത്തിൽ മറഞ്ഞു. ആ തന്വംഗിക്കു്

അപ്പോഠം ഇരുപത്തിനാലു വയസ്സു മാത്രമേഉണ്ടായിരുന്നുള്ളു. സ്വിററ്സർലണ്ടിലേയ്ക്കു പോകുന്നതുവരെ നരച്ച രോമത്തിൻെറ ലേശംപോലും അവളുടെ ശിരോമണ്ഡലത്തിൽ പ്രത്യക്ഷപ്പെട്ടിട്ടില്ല.

നിന്നനിലയിൽ നിന്നു ഇളകാതെ മാഡംറൂബർ സോദരിയെ ഒന്നു മിഴിച്ചുനോക്കി. ഏതോ ഗൂഢവും, ഭീകരവും ആയ ആപത്തുണ്ടായതുകൊണ്ടായിരിക്കണം അവളുടെ ജ്യേഷ്ഠത്തിയുടെ തലയിൽ ഈ രജതരേഖ കാണാൻ ഇടയായതെന്ന് അവഠം അഭ്യൂഹിച്ചു. അവഠം ജിജ്ഞാസയോടെ ചോദിച്ചു.

"ചേട്ടത്തീ, നിങ്ങഠംക്കെന്തു പിണഞ്ഞു?"

ഹൃദയവേദനയുള്ള ഒരുവളുടെ ദുഃഖപൂർണ്ണമായ ഒരു പുഞ്ചിരിയോടുകൂടി ഹെൻറിയെററ് മറുപടി പറഞ്ഞു:

"ഒന്നുമില്ലപെണ്ണേ! നിന്നോടു ഞാൻ ഉറപ്പുപറയുന്നു. നീ എൻെറ നരച്ച തലമുടി കണ്ടു അല്ലേ?"

ജ്യേഷ്ഠത്തിയുടെ തോളിൽ ബലമായി കൈവെച്ചുകൊണ്ടും, വിവരം അറിയുന്നതിനുള്ള ഉൽക്കണ്ഠയെ പ്രയോഗിക്കമാറു് കടാക്ഷിച്ചുകൊണ്ടും ആ കനിഷ്ഠസോദരി പറഞ്ഞു:

"ചേട്ടത്തീ, എന്താ കാര്യം? കാര്യമെന്താണെന്ന് എന്നോടു പറയൂ ചേട്ടത്തീ. നിങ്ങഠം നുണപറഞ്ഞാലുണ്ടല്ലോ? ഞാൻ അതു് ഉടൻ മനസ്സിലാക്കും കേട്ടോ?"

അവർ രണ്ടുപേരും അഭിമുഖമായി നിന്നു. മാഡം ഹെൻറിയെററിൻെറ മുഖം ഒന്നു വിളറി. ആ സ്ത്രീയുടെ

കടക്കണ്ണുകളിൽനിന്നും രണ്ടുതുള്ളി കണ്ണുനീർ നിലംപതിച്ചു: അവളുടെ മിഴികഠം താണു.

റൂബർ:—ചേട്ടത്തിക്ക് എന്തുപററി? എന്താണു സംഗതി? മറുപടിപറയൂ ചേട്ടത്തീ.

ഒരു താഴ്ന്ന സ്വരത്തിൽ ജ്യേഷ്ഠത്തി ഇങ്ങനെ മന്ത്രിച്ചു.

'എനിക്ക്—എനിക്ക്ഒരു കാ—മു—ക—ൻ ഉണ്ട്.'

ഇത്രയും പറഞ്ഞുതീൎത്ത് അവഠം അനുജത്തിയുടെ തോളിൽ തലചായ്ച്ച് തേങ്ങിത്തേങ്ങിക്കരഞ്ഞു. അല്പം ആശ്വസിച്ചപ്പോഠം. അവഠം നെട്ടതായി ഒന്നു നിശ്വസിച്ചു. അവഠം ആശ്ലേഷം വിട്ടു. അവളുടെ ഹൃദയാന്തരത്തിൽ കെട്ടിനിന്നിരുന്ന ആ രഹസ്യകാൎയ്യത്തെ കരുണയുള്ള മറെറാരു ഹൃദയത്തിലേയ്ക്കു പകരാനും, അങ്ങനെ സന്താപശാന്തി വരുത്താനും ആ പ്രൌഢ തീൎച്ചയാക്കി.

രണ്ടുപേരും കൈയ്ക്കുകൈ പിടിച്ചു മുറിയുടെ അല്പം ഇരുട്ടുള്ള മൂലയിൽ കിടന്നിരുന്ന ഒരു മഞ്ചത്തിൽ ചെന്നു കിടന്നു. അനുജത്തി ജ്യേഷ്ഠത്തിയുടെ കഴുത്തിൽ കൈയിട്ടു കെട്ടിപ്പിടിച്ചു നെഞ്ചു നല്ലപോലെ ചേൎത്തുകിടന്നു. അവഠം ശ്രദ്ധിക്കാൻ ഒരുമ്പെട്ടു. •

*   *   *   *

"കുട്ടീ, ഇത്തരം കാൎയ്യങ്ങഠംക്ക് ആരേയും പഴിക്കാനില്ലെന്നു് എനിക്കു നല്ലപോലെ ബോധ്യമായി. കാൎയ്യമെന്താണെന്നറിഞ്ഞുകൂടാ, ആ ദിവസം മുതൽക്ക് ഞാൻ കേവലം ഒരു ഭ്രാന്തിയുടെ മട്ടായിട്ടുണ്ട്. കുട്ടീ, നീ നല്ല

പോലെ സൂക്ഷിച്ചോളൂ! അതെ, ശ്രദ്ധിച്ചിരുന്നോളൂ! നാമെല്ലാം എത്ര ബലഹീനകളാണെന്നു നീ അറിഞ്ഞിരുന്നെങ്കിൽ! നാം എത്ര ക്ഷണത്തിൽ വശംവദകളായിത്തീരുന്നു. ലളിതമായ ഒരു വികാരമുണ്ടാകുമ്പോൾ, നമ്മുടെ ആത്മാവിൽ ഒരു വിഷാദത്തിന്റെ പെട്ടെന്നുള്ള ആവേശമുണ്ടാകുമ്പോൾ, നിന്റെ ആ കൈകൾ വിടർത്തി നീട്ടുന്നതിനുള്ള ആശ ഉളവാകുമ്പോൾ, സ്നേഹിക്കാനും, പുണരാനും വേണ്ടി ആ കൈകൾ നീട്ടുമ്പോൾ, ചില പ്രത്യേക അവസരങ്ങളിൽ നാം തന്റേടമില്ലാത്തവരായിത്തീരുന്നു എന്നുള്ള വസ്തുത നീ അറിഞ്ഞിരിക്കേണ്ടതാണ്."

"നീ എന്റെ ഭർത്താവിനെ നല്ലപോലെ അറിയും. എനിക്ക് അദ്ദേഹത്തോടുമാത്രം സ്നേഹവും, ആസക്തിയും ആണ് ഉള്ളതെന്നും നിനക്കറിയാം. അദ്ദേഹം പ്രായമായ ആളാണ്; നല്ല ബോധമുള്ള ആളാണ്. കാര്യമൊക്കെ ശരി. ഒരു സ്ത്രീഹൃദയത്തിലെ ചില ലളിതസ്പന്ദനങ്ങൾ അറിയാൻ അദ്ദേഹത്തിനു കഴിയുന്നില്ല. അദ്ദേഹം എപ്പോഴും സദാ സമയവും വളരെ നല്ല ആളാണ്. എപ്പോഴും പുഞ്ചിരിതൂകും; ഏതു നേരവും ദയകാണിക്കും. അദ്ദേഹം സദാ പൂർണ്ണ ഉണർവാനായിത്തന്നെ കഴിഞ്ഞുകൂടുന്നു. കഷ്ടം! ചിലപ്പോൾ ഞാൻ ആഗ്രഹിക്കാറുണ്ട്, അദ്ദേഹം എന്നെ അദ്ദേഹത്തിന്റെ കരങ്ങൾ കൊണ്ടു പിടിച്ചാൽ കൊള്ളാമെന്ന്; മന്ദമായി, മധുരചുംബനങ്ങളോടെ എന്നെ ആലിംഗനംചെയ്താൽ കൊള്ളാമെന്ന്. അങ്ങനെ രണ്ടു ആത്മാവുകളും തമ്മിൽ ഒരു

മിച്ചാനന്ദിച്ചാൽ കൊള്ളാമെന്ന്, നിശ്ശബ്ദമായി പരസ്പര വിശ്വാസാൎപ്പണം നടത്തിയാൽ കൊള്ളാമെന്ന്! അദ്ദേഹത്തിന്ന് എന്തെങ്കിലും വ്യാകുലതയോ, ക്ഷീണമോ വന്നു പിടിപെട്ടാൽ കൊള്ളാമെന്നുപോലും ഞാൻ ആശിച്ചിട്ടുണ്ട്. എന്തിന്ന്? അദ്ദേഹം എന്നെ ആവശ്യപ്പെടാൻ; എന്റെ താലോലങ്ങൾ സ്വീകരിക്കാൻ; എന്റെ കണ്ണീർ കണ്ടു മനസ്സലിയാൻ!"

"ഒന്നാലോചിച്ചാൽ ഇതൊക്കെ കഥയില്ലാത്ത കാൎയ്യങ്ങളാണ്. പക്ഷെ, സ്ത്രീകളെ സൃഷ്ടിച്ചിരിക്കുന്നതു് ഇതിനൊക്കെ വേണ്ടിയിട്ടാണെന്നു തോന്നുകയും ചെയ്യുന്നു. ഇതൊന്നും കൂടാതെ, നാം എങ്ങനെ കഴിച്ചുകൂട്ടും?"

"ഇതൊക്കെയാണെന്റെ സ്ഥിതിയെങ്കിലും, വഞ്ചന ചെയ്യാനുള്ള ഒരു വിചാരം ഒരിക്കലും എന്നെ തീണ്ടിയിട്ടുണ്ടായിരുന്നില്ല. ഇന്ന് അതു സംഭവിച്ചു. യാതൊരു പ്രേമവുംകൂടാതെ, യാതൊരു കാരണവുംകൂടാതെ, ഒന്നും കൂടാതെ, ഒരേ ഒരു കാരണംകൊണ്ടു്—വെറുതെ ലൂസേൺ തടാകത്തിന്ന മേൽ ഒരു നിശാവേളയിൽ പൂൎണ്ണചന്ദ്രൻ പ്രകാശിച്ചു എന്ന ഒരൊററക്കാരണംകൊണ്ടു്—അങ്ങനെ സംഭവിച്ചു."

ഞങ്ങൾ ഒരുമിച്ചു സഞ്ചരിച്ചുകൊണ്ടിരുന്ന ആ മാസത്തിൽ എന്റെ ഭൎത്താവു് കേവലം മന്ദമായ ഒരു അശ്രദ്ധകാണിച്ചു് എന്റെ ഒരു ആവേശത്തേയും, ഭാവനാപരമായ മാനസോല്ലാസത്തേയും പാടേ തളൎത്തിക്കളഞ്ഞു. സൂൎയ്യോദയത്തിൽ മലകൾക്കിടയിലുള്ള ഒരു വഴി

യിൽക്കൂടി ഞങ്ങൾ ഇറങ്ങിവരുമ്പോൾ, മലഞ്ചരിവുകളിലും, താഴ്വാരത്തിലും, വനത്തിലും, അരുവികളിലുംകൂടി നാലു കുതിരകൾ തുള്ളിച്ചാടി ഉല്ലസിച്ചു ചൊരുചൊരക്കോടെ വരുന്നതു ഞാൻ കണ്ടു. എൻെറ മനസ്സും ഒന്നു കുതിച്ചുചാടി. എന്തെന്നില്ലാത്ത ഒരു ഉന്മേഷം എനിക്കു തോന്നി, ഞാൻ എൻെറ കൈകൾ കൂട്ടിത്തിരുമ്മി. ഞാൻ ഭത്താവിൻെറ കൈയ്ക്കുപിടിച്ചു പ്രേമപ്രസന്നതയോടെ ഇങ്ങനെ പറഞ്ഞു. "എൻെറ പ്രാണനാഥ! എൻെറ പ്രേമസാഫല്യസ്വപ്നമേ, എന്തൊരു മനോഹരമായ കാഴ്ചയാണിതു്! എനിക്ക് ഒരു ഉമ്മതരൂ!" ആ മനുഷ്യൻ വെറുതെ ഒന്നു ചിരിച്ചു; എന്നോടു് അലിവുതോന്നിയമട്ടിൽ! എന്നിട്ടു് മറുപടി പറഞ്ഞതാണു് വിചിത്രം! "പ്രിയേ, നീ ഈ കാഴ്ചയെല്ലാം കണ്ടു് സന്തോഷിച്ചതിനു നാം അന്യോന്യം ഉമ്മവയ്ക്കണമെന്നുണ്ടോ? അതിനെന്തു കാര്യം?"

"അദ്ദേഹത്തിൻെറ വാക്കുകൾ എൻെറ ഹൃദയത്തെ മരവിപ്പിച്ചുകളഞ്ഞു. സ്ത്രീപുരുഷന്മാർ പരസ്പരം പ്രണയബദ്ധരായിരിക്കവേ, അഴകേറിയ ചില രംഗങ്ങളുടെ ദർശനം അവരെ കൂടുതൽ പ്രേമവികാരത്തിനു വിധേയരാക്കും എന്നാണു് എനിക്കു തോന്നുന്നതു്."

"യഥാർത്ഥത്തിൽ എൻെറ അകത്തുനിന്നും പതഞ്ഞുപൊങ്ങിവന്ന അനുഭൂതിയെ പുറത്തുവരാൻ സമ്മതിക്കാതെ ആ മനുഷ്യൻ തടഞ്ഞു നിർത്തിക്കളഞ്ഞു. ഞാൻ എൻെറ വിഷമതയെ എങ്ങനെ പ്രകടിപ്പിക്കും? നിരാവി

നിറഞ്ഞ ഒരു വലിയ ജലപാത്രം നല്ലപോലെ മൂടിക്കെട്ടി വച്ചതുപോലെയായി എന്റെ അവസ്ഥ."

"ഞങ്ങൾ രണ്ടുപേരുംകൂടി നാലുദിവസം ഷ്ളൂലെൻ ഹോട്ടലിൽ താമസിച്ചു. ഒരു ദിവസം റോബർട്ടിനു്—നിന്റെ ജ്യേഷ്ഠന്—വലിയൊരു തലവേദന തുടങ്ങി. നേരം സന്ധ്യകഴിഞ്ഞു. നേരത്തെ അത്താഴവും കഴിച്ചു് അദ്ദേഹം പോയികിടന്നു. തടാകത്തിന്റെ തീരത്തുചെന്നു് അല്പം വിശ്രമിക്കാമെന്നു ഞാനും വിചാരിച്ചു."

യക്ഷികഥകളിലും മററും വായിച്ചിട്ടുള്ളതുപോലെയുള്ള ഒന്നായിരുന്നു ആ രാത്രി. പൂർണ്ണചന്ദ്രൻ ആകാശത്തിന്റെ ഏതാണ്ടു മദ്ധ്യത്തിൽ പ്രഭാപ്രസരം തൂകി നില്ക്കൊണ്ടിരുന്നു. ഉന്നതമായ മലകൾ; അവയുടെ മഞ്ഞണിഞ്ഞ ശിഖരങ്ങൾ! ആ ശിഖരങ്ങൾ വെള്ളിക്കിരീടം അണിഞ്ഞതുപോലെ പരിലസിച്ചു. തടാകത്തിലെ ജലതലം കളിർകാററററു് ചെറുകല്ലോലങ്ങളോടുകൂടി നൃത്തം ചെയ്തു. കാററു മന്ദമായി വീശി. നമ്മേ ഉണർത്തേകിതലോടുന്ന ആ കാററു്, നമ്മെ മയക്കിക്കളയുന്നവിധം ശരീരത്തിൽ തലോടിക്കൊണ്ടിരുന്നു. ഒരു കാരണവും കൂടാതെ ഒരു വല്ലാത്ത അസ്വാസ്ഥ്യം തോന്നി. ഒരു വലിയ വികാരതരളിമ; ഒരു വല്ലാത്ത വിറ; മനസ്സു് വല്ലാതെ പിടച്ചുമങ്ങിനിന്ന ഒരു അവസരമായിരുന്നു അതു്. എത്രവേഗത്തിലാണു് എന്റെ ഹൃദയം കുതികൊണ്ടതു്! എത്ര ശക്തിമത്തായിരുന്നു അതിലുയന്ന വികാരങ്ങൾ!"

"ഞാൻ ആ പുൽപ്പുറപ്പിൽ അങ്ങനെ ഇരുന്നു. ഒരു വിഷാദമധുരമായയോടും, ഒരു കലശലായ ആസക്തിയോടും

കൂടി ഞാൻ ആ തടാകത്തിലേയ്ക്കു പകച്ചുനോക്കി, അവ ർണ്ണനീയമായ എന്തോ ഒന്ന് എന്റെ മനസ്സിൽ കടന്നു കൂടിയതായി എനിക്കു തോന്നി. അനപേക്ഷണീയമായ– അതികലശലായ, ഒരു പ്രേമദാഹം–എന്റെ ജീവിതമാന്ദ്യത്തോടുള്ള ഒരു മത്സരബുദ്ധി–എന്നെ വല്ലാതെ ബാധിച്ചു. എന്തു്? ഈ തിളങ്ങുന്ന വെണ്ണിലാവിൽ എത്രയോ മനോഹരമായ ഒരു സരസ്തീരത്തുവച്ചു് ഞാൻ ഏററവും സ്നേഹിക്കുന്ന ഒരു പുരുഷന്റെ പരിരംഭംകൊണ്ടു പരമാനന്ദം അടയുന്നതിനുള്ള ഒരു യോഗം എനിക്ക് ഒരിക്കലും ഉണ്ടാകയില്ലെന്നോ? പ്രേമനിർഭരങ്ങളും മധുമധുരങ്ങളും ആയ ചുംബനങ്ങൾ–ആവേശഭരിതമായി ആശ്ലേഷിക്കുവാൻ നിയതി നിശ്ചയിച്ചവയോ എന്നു തോന്നുമാറുള്ള ചില നിശാവേളകളിൽ, പ്രണയപരവശരായി കാമിനീകാമുകന്മാർ പരസ്പരം വിനിമയം ചെയ്യാറുള്ള ആ ചുംബനങ്ങൾ–എന്റെ അധരങ്ങളാൽ നുകരുന്നതിനു് എനിക്ക് ഒരിക്കലും സാധ്യമല്ലെന്നോ? ആത്മാർത്ഥവും, ഉജ്ജ്വലവും ആയ പ്രേമം ഒരു വസന്തകാലരാത്രിയിലെ ചന്ദ്രികയുടെ ശീതളച്ഛായയിൽ ഇരുന്നു് എന്താണെന്നറിയുവാൻ എനിക്ക് 'ഒരിക്കലും നിർവ്വാഹമില്ലെന്നോ?

ഇങ്ങനെ ഞാൻ പലതും ചിന്തിച്ചു. ഒരു ബോധം കെട്ടവളെപ്പോലെ ഇരുന്നു ഞാൻ പൊട്ടിക്കരയാൻ തുടങ്ങി. ആരോ ഒരാൾ എന്റെ അടുത്തു വരുന്ന ശബ്ദം ഞാൻ കേട്ടു. അതാ എന്റെ പുറകിൽക്കൂടി ഒരു പുരുഷൻ എന്നെ നോക്കി പകച്ചുനില്ക്കുന്നു! ഞാൻ എന്റെ തല

നാലുപാടും തിരിച്ചു. അയാൾക്ക് എന്നെ മനസ്സിലായി. അയാൾ അടുത്തുവന്നു് എന്നോടു പറഞ്ഞു.

"മാഡം, നിങ്ങൾ കരയുകയാണോ?"

തന്റെ മാതാവുമൊരുമിച്ചു യാത്രചെയ്തുകൊണ്ടിരുന്ന ഒരു യുവാവായ വക്കീലായിരുന്നു അദ്ദേഹം. ഞങ്ങൾ അദ്ദേഹത്തെ ഇടയ്ക്കിടയ്ക്കു കാണാറുമുണ്ടായിരുന്നു. ഞങ്ങൾ തമ്മിൽ നാമമാത്രമായ പരിചയമുണ്ടെന്നു പറയാം. അദ്ദേഹത്തിന്റെ ആ തിളങ്ങുന്ന കണ്ണുകൾ എന്നെ കൂടക്കൂടെ പിൻതുടർന്നുകൊണ്ടിരുന്നു.

ഞാൻ വല്ലാതെ അന്ധാളിച്ചു. ആ പരിതഃസ്ഥിതിയിൽ ഞാൻ ആ മനുഷ്യനോടു് എന്തു മറുപടി പറയാനാണ്. ഞാൻ പറഞ്ഞു എനിക്കു നല്ല സുഖമില്ലെന്നു്."

അദ്ദേഹം സാധാരണരീതിയിൽ വളരെ ബഹുമാനത്തോടുകൂടി എന്റെ അടുത്തുവന്നു് യാത്രാമദ്ധ്യേ കണ്ട പല കാര്യങ്ങളേയും പററി സംസാരിക്കാൻ തുടങ്ങി. എനിക്കു എന്തെല്ലാം തോന്നിയോ അതെല്ലാം അദ്ദേഹം വാക്കുകൾകൊണ്ടു പ്രകടീകരിച്ചു. എന്നെ പരിഭ്രമിപ്പിച്ച കാര്യങ്ങളെല്ലാം അദ്ദേഹം വിശദമായി ഗ്രഹിച്ചു; എന്നേക്കാളും സ്പഷ്ടമായി ഗ്രഹിച്ചു. അനന്തരം ആൽഫ്രഡ് എ മസ്സെററിന്റെ ചില സുന്ദരപദ്യശകലങ്ങൾ അദ്ദേഹം ഹൃദ്യമായി ചൊല്ലാൻതുടങ്ങി എനിക്കു ശാന്ത സംമുട്ടിത്തുടങ്ങി. അഭിലഷണീയമല്ലാത്ത ഒരു വികാരം എന്നെ പിടികൂടി. ആ ഉന്നതഗിരിയും, ആ സരോവരവും, ആ ചന്ദ്രികയും, എല്ലാം ആനന്ദവസ്തുക്കളെപ്പററി മധുരഗാനങ്ങൾ പാടുന്നതായി എനിക്കു തോന്നി.

"എന്തിനധികം? കാര്യംപററി! എങ്ങനെയെന്ന് എനിക്കുതന്നെ അറിഞ്ഞുകൂടാ. എന്തിനാണെന്നും അറിഞ്ഞുകൂടാ. എല്ലാം എനിക്കു ഒരു മായാവിദ്യപോലെ തോന്നി.

അദ്ദേഹം പോയ ആ പ്രഭാതവേളവരെ ഞാൻ അദ്ദേഹത്തെ കണ്ടിട്ടില്ല. അദ്ദേഹം അദ്ദേഹത്തിൻെറ കാർഡ് എനിക്കുതന്നു.

* * * *

സോദരിയുടെ കൈകളിൽ തലവെച്ചുകൊണ്ടു് അവളും കരയാൻ തുടങ്ങി. തേങ്ങിതേങ്ങി അവളും കരഞ്ഞു.

മാഡംറൂബർ തന്നിൽ നിലീതമായ ഒരു ഗൌരവഭാവത്തോടെ സാവധാനം പറഞ്ഞു.

"ചേട്ടത്തീ, പലപ്പോഴും നാം ഒരു പുരുഷനെയല്ല സ്നേഹിക്കുന്നതു്. പിന്നെയോ പ്രേമത്തെയാണ്. ആ രാത്രിയിലെ നിങ്ങളുടെ കമിതാവു് ആ വെണ്ണിലാവായിരുന്നു."

# ഒരു കഷണം ചരട്

അന്നൊരു ചന്തദിവസമായിരുന്നതുകൊണ്ടു് ഗോ
ഡർവില്ലെയുടെ ചുററുമുള്ള രാജപാതകളിൽക്കൂടി കൃഷി
ക്കാരും അവരുടെ ഭാര്യമാരും പട്ടണത്തിലേയ്ക്കു
വന്നുകൊണ്ടിരുന്നു. കഠിനമായ ജോലികൾ നിരന്തര
മായി ചെയ്യുന്നതുനിമിത്തം പിണഞ്ഞുപോയ നീളമുള്ള
കാലുകൾ ഓരോന്നും മുന്നോട്ടുവയ്ക്കുമ്പോൾ കർഷകന്മാ
രുടെ ശരീരം മുന്നോട്ടു കുനിഞ്ഞുകൊണ്ടിരുന്നു. അവരുടെ
നടപ്പുതന്നെ വളരെ പതുക്കെയാണു്. ശരീരത്തിന്റെ
ഭാരം മുഴുവൻ ഉഴന്ന കലപ്പയിലേയ്ക്കു് ഊന്നിക്കൊണ്ടാണു്
അവർ കഴിച്ചുകൂട്ടുന്നതു്. പിന്നെ എങ്ങനെ മുന്നോട്ടു
കുനിയാതെയിരിക്കും? ഇടത്തെ തോൾ വലത്തേതിനേ
ക്കാൾ അല്പം ഉയന്നു നിന്നിരുന്നു. അവനവന്റെ നാട്ടിൽ
തന്നെ വളരെ കഷ്ടപ്പെട്ടു സാവധാനം കൃഷിചെയ്തുണ്ടാ
ക്കുന്ന ഗോതമ്പവും മററും വിററു് വല്ലതും കാര്യമായി

വാങ്ങണമെന്നുള്ള ചിന്താഗതികൊണ്ട് സർവ്വക്ലേശങ്ങളും മറന്നുനിന്നു കൊയ്യുന്ന അവരുടെ മുട്ടുകൾ പതിവിലധികം അകന്നിരുന്നു. അവരുടെ ഉടുപ്പുകൾ നീലനിറമുള്ളവയായിരുന്നു. കട്ടിയായി കഞ്ഞിപിഴിഞ്ഞതുകൊണ്ട് വാർണ്ണീഷിട്ട മരംപോലെ അവ മിന്നിത്തിളങ്ങി. അതുകൂടാതെ, കഴുത്തിലും, കൈയിലും വെള്ളനിറത്തിലുള്ള ചില വിചിത്രപ്പണികളും ആ ഉടുപ്പിൽ ഉണ്ടായിരുന്നു. കങ്കാളതുല്യമായ ആ ശരീരത്തിൽനിന്നും ഈ കഞ്ചുകങ്ങൾ വളരെ തുറിച്ചുനില്ക്കുന്നതു കണ്ടാൽ അവരെ പൊക്കിക്കൊണ്ടു വല്ല ദിക്കിലും പോകാൻ ഭാവിക്കുന്ന ചില ബലൂണുകളാണോ എന്നു തോന്നിപ്പോകും. എന്തിനധികം പറയുന്നു! ആ കുപ്പായത്തിൽനിന്ന് ഒരു തലയും, രണ്ടു കൈയും, രണ്ടുകാലും പുറത്തേയ്ക്ക് ഉന്തിനിന്നിരുന്നു.

ചില കൃഷിക്കാർ കെട്ടിയ കയർ പിടിച്ചുകൊണ്ട് ഒരു പശുവിനെയോ, ഒരു കിടാവിനേയോ നടത്തിക്കൊണ്ടു പോകുകയും, അവരുടെ ഭാര്യമാർ അവയുടെ പുറകിൽനിന്നു തുപ്പുകൊണ്ടു പതുക്കെ അടിച്ച് ആ മൃഗങ്ങളെ വേഗം നടത്തുകയും ചെയ്തുവന്നു. ആ സ്ത്രീകൾ കൈയ്യിൽ ഓരോ വലിയ കുട്ടയും വച്ചിരുന്നു. ചില കുട്ടകളിൽനിന്നും കോഴികളും, ചിലതിൽനിന്നു താറാവുകളും അവയുടെ തലകൾ പുറത്തേയ്ക്കു നീട്ടിക്കൊണ്ടിരിക്കും. ഭർത്താക്കന്മാരേക്കാൾ കുറച്ചുകൂടി വേഗം നടക്കുന്ന ആ സ്ത്രീകളുടെ പോക്കുകാണാൻ അല്പം അഴകെല്ലാമുണ്ട്. നെഞ്ചിനുമീതെ വച്ച് ആ സൂചി കുത്തിയ ഒരു ചെറിയ തോർത്താണ് അവരുടെ ശരീരം മറച്ചിരുന്നത്. തലയിൽ

ഒരു വെള്ളത്തുണികൊണ്ടു മൂടി അതിന്മേൽ ഒരു തൊപ്പിയും അവർ ധരിച്ചുവന്നു. അങ്ങനെയിരിക്കുമ്പോൾ, ഒരു കുതിരവണ്ടി പോകുന്നതു കാണാം. മുൻവശത്തു രണ്ടു പുരുഷന്മാരും, പിൻവശത്തുള്ള താണതട്ടിൽ ഒരു സ്ത്രീയും ഉണ്ടായിരിക്കും. വണ്ടി രണ്ടുവശത്തേയ്ക്കും ആടിയാടിക്കൊണ്ടാണ് പോകാറുള്ളതു്. വണ്ടിയുടെ ഇളക്കംകൊണ്ടു വല്ലാതെ കുലുങ്ങാതിരിക്കാൻ ആ പാവം സ്ത്രീ വണ്ടിയുടെ അരുകിൽ മുറുക്കിപ്പിടിച്ചിരിക്കുമായിരുന്നു.

· ഗോഡർവില്ലെയുടെ ചന്തസ്ഥലത്തു് ധാരാളം ജനങ്ങളും, അനവധി മൃഗങ്ങളും തിങ്ങിക്കൂടിയിരുന്നു. ആ ജനപ്പരപ്പിനു മുകളിൽ കന്നുകാലികളുടെ കൊമ്പുകളും, പണക്കാരായ കൃഷിക്കാരുടെ തൊപ്പികളും, കൃഷിക്കാരത്തികളുടെ തലയിൽ കെട്ടുകളും ഉയർന്നുകാണാം. ചിലരുടെ ചിലമ്പുന്ന ശബ്ദങ്ങളും, ചില നേരിയ ശബ്ദങ്ങളും സമ്മേളിച്ച് ഒരു വലിയ നാദകോലാഹലം അവിടെ നടമാടി. അതിനിടയ്ക്കു കേൾക്കാം ചില തൊള്ളതുറപ്പന്മാരുടെ വലിയ ചിരികളും, ഭിത്തികളോടു ചേർത്തു കെട്ടിയിരുന്ന നാല്ക്കാലികളുടെ ഹമ്പാരവവും.

തൊഴുത്തിൽനിന്നും, കറവപ്പുരകളിൽനിന്നും, കുന്നുകൂടിക്കിടക്കുന്ന ചവറുകളിൽനിന്നും, വയ്ക്കോലിൽനിന്നും, വിയർപ്പിൽനിന്നും ദുർഗ്ഗന്ധം വമിച്ചുതുടങ്ങി. മനുഷ്യരുടേയും മൃഗങ്ങളുടേയും ശരീരത്തിൽനിന്നും കുമിഞ്ഞുവരുന്ന ആ പ്രത്യേകഗന്ധം, പാടത്തു പണിയെടുക്കുന്നവർക്കു വിശേഷവിധിയായി ഉണ്ടാകാറുള്ള ഒന്നാണെന്നു പറയേണ്ടിയിരിക്കുന്നു.

മെയിററർ ഹാച്ചിക്കോം, ബ്രൂട്ടദേശക്കാരനാണ്. അയാൾ ആ പൊതുവിപണിയിലേയ്ക്കു നടന്നുവരികയായിരുന്നു. അങ്ങനെ വരുമ്പോൾ, അയാൾ ഒരു ചരടുകഷണം നിലത്തുകിടക്കുന്നതു കണ്ടു. ഒരു നോർമൻകാരനെപ്പോലെ എന്തും സൂക്ഷിച്ചുപയോഗിക്കുന്ന ഒരു മിതവ്യയശീലക്കാരനായിരുന്നു ആ കൃഷീവലൻ. ഉപയോഗമുണ്ടെന്നു തോന്നുന്ന ഏതു സാധനവും എടുത്തു സൂക്ഷിക്കുന്ന ഒരു ശീലം ഉണ്ടായിരുന്നതുകൊണ്ട്, ഒരു വാതരോഗിയായിരുന്നിട്ടും അയാൾ വളരെ പണിപ്പെട്ടു കുനിഞ്ഞുനിന്ന് ആ ചരടിൻെറ കഷണം നിലത്തുനിന്നും എടുത്തു. നിലത്തുനിന്നും എടുത്ത ആ ചരട് വളരെ ശ്രദ്ധയോടുകൂടി അയാൾ ചുററിത്തുടങ്ങിയപ്പോൾ, മേയിററർ മലാൻഡിയൻ എന്ന ഒരു കുതിരസാകം പണിക്കാരൻ അയാളുടെ പടിക്കൽ നിന്നുകൊണ്ടു സൂക്ഷിച്ചു നോക്കുന്നതുകണ്ടു. അതുവരെ മാററുകയുണ്ടാക്കി വില്ക്കുന്ന ജോലിയിൽ ഭാഗഭാക്കുകളായിരുന്ന അവർ രണ്ടു പേരും ആ അവസരത്തിൽ അത്ര സംരഞ്ചേച്ചിലല്ലായിരുന്നു. രണ്ടു പേരും അവരുടെ തൊഴിലിൽ സമർത്ഥന്മാരായിരുന്നതാണ് ഭിന്നിപ്പിനുള്ള പ്രധാനഹേതു. തൻെറ എതിരാളി താൻ അഴുക്കുള്ള സ്ഥലത്തുനിന്നും ഒരു മുറിച്ചരട് എടുത്തതും കാണാൻ ഇടയായല്ലോ എന്നോർത്തു ഹാച്ചിക്കോമിന്ന് അല്പം പോരായ്മതോന്നി. അയാൾ ഉടൻതന്നെ ആ ചരട് ഉടുപ്പിൻെറ കീശയിലും, പിന്നീട് കാലുറയുടെ കീശയിലും ഇട്ടു. എന്നിട്ട് എന്തോ കാണാതെപോയതു നോക്കുന്നപോലെ വീണ്ടും നോക്കിത്തുടങ്ങി. അല്പനേരം

കഴിഞ്ഞ് അയാൾ കുണ്ഠിതംകൊണ്ട് പൂർവ്വാധികം കൂനിഞ്ഞു തലയും മുന്നോട്ടുനീട്ടിക്കൊണ്ട് ചന്തസ്ഥലത്തേയ്ക്കു നടകൊണ്ടു.

ആ കയറുവ്യാപാരി ചന്തയിൽചെന്നു. അവിടെ അനങ്ങിയനങ്ങിനടന്നു ക്രയവിക്രയങ്ങൾ നടത്തുന്ന ജനക്കൂട്ടത്തിന്റെ തിക്കുംതിരക്കും പൊടിപൊടിച്ചു നടക്കുന്നു. അതിനിടയിൽ ഇയാളും ചെന്നുപെട്ടു. കൃഷിക്കാർ വന്നു പാൽകറന്നു പൊയ്ക്കൊണ്ടിരുന്നു. അവർക്ക് വല്ലാത്ത പരിഭ്രമം ഉണ്ടായിരുന്നു. കാരണം അയാളുടെ കൌശലങ്ങളും മൃഗങ്ങളുടെ ന്യൂനതകളും കണ്ടുപിടിക്കാൻ ഉററുനോക്കിക്കൊണ്ടിരുന്ന കച്ചവടക്കാരുടെ കണ്ണിലേയ്ക്കു സൂക്ഷിച്ചു നോക്കിക്കൊണ്ടിരുന്നതാണ്. വാങ്ങുന്നവർക്കും അബദ്ധം പററരുതല്ലൊ.

സ്ത്രീകൾ കുട്ടഇറക്കി കാലിന്റെ അടുത്തുവെച്ച്, കോഴികളേയും താറാവുകളേയും പുറത്തെടുത്തിട്ടു. അമ്പരന്നുനോക്കുന്ന കണ്ണുകളും, ചുവന്നപൂക്കളുമുള്ള കോഴികളുടെ കാലുകൾ നല്ലപോലെ മുറുകികെട്ടിയാണ് നിലത്തിട്ടിരുന്നത്.

ആളുകൾ പറയാത്ത വില കേട്ടും, ഒരു വല്ലാത്ത പ്രകൃതിയും ചുണയില്ലാത്ത മുഖഭാവവും കാണിച്ചുകൊണ്ടും സ്വന്തം അഭിപ്രായപ്രകാരമുള്ള വില അങ്ങോട്ടുപറഞ്ഞും കൊണ്ടുനില്ക്കുന്ന ആ കച്ചവടക്കാരത്തികൾ ചിലപ്പോൾ പെട്ടെന്ന് അല്പം വില കുറച്ചുകൊടുക്കാമെന്നു തീരുമാനിക്കും. ആ നേരംകൊണ്ട് വാങ്ങാനുള്ള ആൾ പതുക്കെനടന്ന് അല്പം ദൂരത്തെത്തിക്കഴിയും. അപ്പോൾ ആ

പോയ ആളോട്ട് വിളിച്ചുപറയുകയായി, "എടോ മെയിററൂറ, ഇങ്ങോട്ടുവാ; നിങ്ങാം പറഞ്ഞവിലയ്ക്കു തന്നേയ്ക്കാം" എന്ന്.

ചന്തയിൽനിന്നുള്ള ആളുകൾ കുറെശ്ശെ കുറെശ്ശെ പോയിത്തുടങ്ങി. അവിടം എല്ലാം വിജനമായിത്തീരാൻ പോകുന്നു. മണി പന്ത്രണ്ടടിച്ചു. അധികനേരം താമസിച്ചവർ അവരവരുടെ പീടികകളിലേയ്ക്കുപോകയും ചെയ്തു.

ജോർഡിയൻെറ ശാലയുടെ ഒരു വലിയമുറി നിറയെ ആളുകൾ ഇരുന്നു ഭക്ഷണം കഴിക്കുകയായിരുന്നു. ആ വലിയ ശാലയിൽ, കാളവണ്ടി, കുതിരവണ്ടി, സാമാന വണ്ടി മുതലായ അനേകം വണ്ടികൾ കിടക്കുന്നുണ്ടായിരുന്നു. ഓരോ വണ്ടിയും പൊടിപുരണ്ടു മഞ്ഞച്ചായം തേച്ചതുപോലെ ആയി. ചിലതു പഴയ വണ്ടികൾ പുതുതാക്കിയവയും, ചിലതെല്ലാം കഷണങ്ങളും മററും വെച്ചു തറച്ചവയും ആയിരുന്നു. ചില വണ്ടികളുടെ മുൻവശം ആകാശത്തേയ്ക്കു നീട്ടിയ രണ്ടു കൈകൾപോലെ ഉയർന്നു നിന്നു. ചില വണ്ടികളുടെ മുൻഭാഗം നിലത്തുകുത്തുകയും, കൂടാരം ആകാശത്തിലേക്കുന്തിനില്ക്കുകയും ചെയ്തു.

മേശയുടെ അടുത്തിരുന്നു ഭക്ഷണംകഴിക്കുന്നവരുടെ എതിരായി ഒരു വലിയ തീക്കുണ്ഡം എരിയുന്ന കനലോടും കാളുന്ന അഗ്നിജ്വാലകളോടുംകൂടി നിലകൊണ്ടിരുന്നു. വലത്തുഭാഗത്തിരിക്കുന്നവരുടെ പുറത്തു നല്ല ചൂടുതട്ടും. മൂന്നു പാത്രങ്ങളിൽ ഒന്നുനിറച്ചു കോഴിവറുത്തതും, മററൊന്നിറച്ച് പ്രാവുവറുത്തതും അടുത്തതുനിറച്ച് ആട്ടിൻെറ

കാലുവരുത്തതും അങ്ങനെ ഇരുന്നിരുന്നു. അടുപ്പിൽനിന്നു പച്ചുവിറച്ചി വറത്തെടുക്കുന്നതിന്റെ മണംതന്നെ കൊതി തോന്നിപ്പിക്കുന്നവയായിരുന്നു. ഇതെല്ലാം ഒരുമിച്ചുചേർന്ന് ആർക്കും വലിയ സന്തോഷം ഉണ്ടാക്കിയതിനും പുറമെ, വായിൽ ഉമിനീര് ഉറവെടുക്കുന്നതിനും കാരണമായി ത്തീർന്നു.

കുലീനന്മാരായ സവ്വരും മെയിററർജോർഡിയൻസി ന്റെ ഹോട്ടലിൽത്തന്നെയാണ് ഊണുകഴിച്ചതു്. പീടി കക്കാരനും, കുതിരക്കച്ചവടക്കാരനും, എന്നുവേണ്ട കാശ്ശു ള്ള ഏതു കൊള്ളരുതാത്തവനും അവിടെയാണ് അഭയം പൂകിയതു്.

നിറഞ്ഞ പാത്രങ്ങൾ ഓരോരുത്തരുടെ മുമ്പിൽ വച്ചത് ഓരോന്നായി ഒഴിഞ്ഞുതുടങ്ങി. മഞ്ഞമദ്യം നിറ ച്ച ഭരണികളും അങ്ങനെതന്നെ. ഓരോരുത്തരും അവി ടെയിരുന്ന് കൊള്ളക്കൊടുക്കലിന്റെ കാര്യങ്ങൾ വിസ്ത രിച്ചുപറഞ്ഞു. ആ കാലഘട്ടം സസ്യങ്ങൾക്ക പൊതുവെ അനുകൂലമായിരുന്നെങ്കിലും, ഗോതമ്പിന് അത്ര പററിയ ഒന്നായിരുന്നില്ല.

കോടതിയിൽനിന്നും എന്തോകാര്യം ചെണ്ടകൊട്ടി അറിയിക്കുന്ന ഒച്ച ആ വീട്ടിന്റെ മുൻവശത്തു കേട്ടു തു ടങ്ങി. അല്പം ചിലരൊഴിച്ച് എല്ലാവരും എഴുന്നേററു വാതലിനടുത്തെത്തി. ചിലർ ജനലിൽചെന്ന് ഒളിഞ്ഞു നോക്കി. ചിലരുടെ വായ്നിറച്ച് ഉരുള അങ്ങനെതന്നെ ഇരുന്നു. ചിലർ അറിയാതെ ചവച്ചുകൊണ്ടുമിരുന്നു.

ആ പരസ്യക്കാരൻ ചെണ്ട കൊട്ടൽ നിർത്തി കാര്യം, മുങ്ങനും മുറിയനും ആയ വാചകങ്ങളായി പറയാൻതുടങ്ങി.

"ഗോഡർവില്ലെയിലെ ജനങ്ങളും, ചന്തയിൽ കൂടിയിരുന്ന എല്ലാ ജനങ്ങളും അറിഞ്ഞിരിക്കേണ്ടതെന്തെന്നാൽ, ഇന്ന് ഒൻപതുമണിക്കും പത്തുമണിക്കും മദ്ധ്യേ ബെനെവില്ലെ റോഡിൽവെച്ചു്, 500 ഫ്രാങ്കും കുറെ വ്യവസായരേഖകളും അടങ്ങിയ ഒരു കറുത്ത തുകൽസഞ്ചി കളഞ്ഞുപോയിരിക്കുന്നു എന്നൊരു വാർത്തയാണ്. അതു കിട്ടിയ ആൾ മേയറുടെ ആഫീസിലോ, മെയിററർഫോർച്ചൂൺഹോൾബ്രെക്ക് എന്ന മണിവില്ലെക്കാരന്റെ വീട്ടിലോ കൊണ്ടുപോയി കൊടുക്കുന്നപക്ഷം 20 ഫ്രാങ്ക് സമ്മാനമായി കൊടുക്കുന്നതാണ്."

ഇത്രയും പറഞ്ഞതിനുശേഷം അയാൾ വന്നവഴിയെ പോയി. വീണ്ടും അകലെയായി ചെണ്ടകൊട്ടലും വിളിച്ചുപറയലും കേട്ടു. ആളുകൾ ഈ കാര്യത്തെപ്പററി പലതും സംസാരിച്ചുതുടങ്ങി.

ഹോട്ടലിലെ ഊണ് ഒരുവിധം കലാശിച്ചു. അവരിൽ ചിലർ ചായ കുടിച്ചുകൊണ്ടിരുന്നപ്പോൾ, പ്രവേശനദ്വാരത്തിൽ ഒരു പോലീസുകാരൻ വന്ന് അകത്തേയ്ക്കു നോക്കി. അയാൾ ചോദിച്ചു.

"ഇവിടെ ബ്രൂട്ടുകാരനായ മെയിററർ ഹാച്ചികോം ഉണ്ടോ?"

മേശയുടെ ഒരററത്തിരുന്നിരുന്ന ഹാച്ചികോം ഈ ചോദ്യംകേട്ട് "ഞാൻ ഇവിടെ ഉണ്ട്" എന്നു മറുപടി

പറഞ്ഞു. പോലീസുകാരൻ പറഞ്ഞു, "മെയിററർ ഹാച്ചികോമേ, നിങ്ങൾ മനസ്സുണ്ടായി എൻെറക്കൂടെ മേയരുടെ ആഫീസുവരെ വരുമോ? മേയർക്ക് നിങ്ങളോട് എന്തോ സംസാരിക്കാനുണ്ട്."

ആ കൃഷിക്കാരൻ അമ്പരപ്പോടും, അസ്വാസ്ഥ്യത്തോടുംകൂടി തൻെറ ചെറിയ പാത്രത്തിൽ ഇരുന്ന ബ്രാണ്ടി ഒരിറക്കിനു കുടിച്ചുതീർത്തു. അയാൾ എഴുന്നേററു. കാലത്തേക്കാൾ കൂടുതൽ കുനിഞ്ഞു് പതുക്കെപ്പതുക്കെ ഓരോ അടിവച്ചുകൊണ്ട് അയാൾ നടന്നുതുടങ്ങി. "ഞാൻ ഇവിടെയുണ്ട്, ഞാൻ ഇവിടെയുണ്ട്" എന്നിങ്ങനെ ഇടയ്ക്ക് അയാൾ ലഘുസ്വരത്തിൽ പറഞ്ഞുകൊണ്ടിരുന്നു. പാവത്തിൻെറ നടപ്പും മട്ടും!

മേയർ ഒരു കൈക്കസേരയിൽ ഈ മനുഷ്യനെ കാത്തിരുന്നിരുന്നു. ആ പ്രദേശത്തെ നിയമജ്ഞനായിരുന്നു അദ്ദേഹം. ഒരു തടിച്ച ഗൌരവക്കാരൻ! സംസാരമോ അതിഗംഭീരം! മേയർ ചോദിച്ചു.

"എടോ, മെയിററർ ഹാച്ചിക്കോമേ, ഇന്നു കാലത്തു്, ബെൻസിവില്ലെ റോഡിൽ വച്ചു്, മണിവില്ലെക്കാരനായ മെയിററർ ഹാംബ്രെക്കിൻെറ ഒരു തുകൽസഞ്ചി താൻ നിലത്തുനിന്നെടുക്കുന്നതു കണ്ടല്ലോ."

ആ നാട്ടുംപുറക്കാരൻ പരിഭ്രാന്തനായി മേയറെ നോക്കി. അയാൾ ഭയചകിതനായിത്തീർന്നു. താൻ ഒന്നും അറിയാത്ത ഒരു കാര്യത്തെപ്പററി ശങ്കിക്കപ്പെടുന്നതിനുള്ള കാരണം എന്താണെന്നു് അയാൾക്ക മനസ്സിലായതേയില്ല. അയാൾ പറഞ്ഞു.

"എന്നെയോ? എന്നെയോ? ഞാൻ തുകൽസ്സഞ്ചി യെടുത്തതോ! മേയർ "അതെ, താൻ, താൻതന്നെ."

ഹാച്ചി:—"യജമാനനേ, ഞാൻ ഇതിനെപ്പററി കേട്ടി ട്ടുപോലുമില്ല".

മേ:—"പക്ഷേ, തന്നെ ആ നിലയിൽ കണ്ടിട്ടുണ്ട്."

ഹാച്ചി:—എന്നെ കണ്ടെന്നോ? എന്നെയോ? ആരാ പറഞ്ഞതു് എന്നെ അങ്ങനെ കണ്ടെന്നു്?

മേ:—"ആ കുതിരനുകം പണിക്കാരനില്ലേ? മോൺ സിഞ്ഞോർമലാൻഡിയൻ?

ആ വൃദ്ധൻ അപ്പോഠം സംഗതി ഓൎത്തു; കാൎയ്യം മന സ്സിലാക്കി; അയാഠംക്കു വലിയ കോപം തോന്നി. അയാഠം സങ്കടത്തോടെ പറഞ്ഞു.

"ആഹാ! ആ കൊള്ളരുതാത്തവൻ ഞാൻ ഒരു ചര ടിന്റെ കഷണം നിലത്തുനിന്നെടുക്കുന്നതുകണ്ടു. യജമാ നനേ, അതാണു കാൎയ്യം."

ഉടനെ തന്റെ പോക്കററുതപ്പി അയാഠം ആ മുറി ച്ചരടും പുറത്തെടുത്തു. എന്നാൽ നിൎദ്ദയനായ ആ മേയർ തലകുലുക്കിയതേയുള്ളു.

മേ:—എടോ ഹാച്ചികോമേ, താൻ എന്നെ പറ ഞ്ഞു വിശ്വസിപ്പിക്കാമെന്നു കരുതേണ്ട. വിശ്വാസയോ ഗ്യനായ ആ മോൺസിഞ്ഞോർമലാൻഡിയൻ ഒരു കഷണം ചരടു് ഒരു തുകൽസഞ്ചിയാണെന്നു തെററിദ്ധരി ക്കുമോ?

ആ കൃഷീവലൻ മനസ്താപത്തോടും, ദേഷ്യത്തോടും കൂടി തന്റെ കൈകളുയൎത്തി സബഹുമാനം ഇങ്ങനെ ആവ ൎത്തിച്ചു:

"യജമാനനേ, നമ്മനിറഞ്ഞ ഈശ്വരന്റെ പേരിൽ ഇതു് ഒരിക്കലും സത്യമല്ല. ഇതു് ഒരിക്കലും പരിശുദ്ധ മായ സത്യമല്ല. എന്റെ ആത്മാവിന്റേയും, മോക്ഷ ത്തിന്റേയും പേരിൽ ഞാൻ പറഞ്ഞതു വീണ്ടും ആവ ർത്തിച്ചറിയിച്ചുകൊള്ളുന്നു."

മേ:—താൻ ആ സാധനം എടുത്തതിനുശേഷം, ഒരു വാരിപോലെ വളഞ്ഞുനിന്നു് വല്ല പണവും അവിടെ വീണിട്ടുണ്ടോ എന്നു കുറച്ചധികംനേരം നോക്കിയില്ലെടോ?

ആ ശുദ്ധാത്മാവു് ഇതുകേട്ടു ശ്വാസംമുട്ടി പേടിച്ചു വിരണ്ടുകൊണ്ടു് അവിടെനിന്നു. അയാൾ അറിയിച്ചു.

"ആരായാലെന്തു്, ആരായാലെന്തു്? ഒരു സത്യ വാന്റെ അഭിമാനം നശിപ്പിക്കാൻ ഇത്തരം പച്ചക്കള്ളം എങ്ങനെ പറയും? ആരായാലും ഇതെങ്ങനെ സാധിക്കും?"

ഇങ്ങനെ തട്ടത്തുപറഞ്ഞതുകൊണ്ടു് യാതൊരു ഫല വുമുണ്ടായില്ല. അയാളുടെ വാക്ക് ആരും വിശ്വസിച്ച തേയില്ല. ഹാച്ചികോം മലാൻഡിയനുമായി നേരിട്ടുകണ്ടു സംസാരിച്ചു. ആ എതിരാളി തന്റെ അഭിപ്രായത്തെ ത്തന്നെ സ്ഥിരീകരിച്ചു. അവർ അന്യോന്യം ആഭാസ വാക്കുകൾ പറഞ്ഞു; അതും ഒരു മണിക്കൂറോളം. സ്വന്തം അപേക്ഷയനുസരിച്ചു മേയറുടെ ആൾ ഹാച്ചിക്കോമിനെ നന്നായി പരിശോധിച്ചു. ഒന്നും കണ്ടുകിട്ടിയില്ല.

ഒടുവിൽ മേയറും പരുങ്ങലിലായി. പബ്ലിക്കപ്രോ സിക്യൂട്ടറോടു വീണ്ടും എന്താണു വേണ്ടതെന്നു ചോദിച്ചു കൊണ്ടു പൊയ്ക്കൊള്ളുവാൻ അദ്ദേഹം കല്പനനല്കി വൃദ്ധനെ

വിട്ടയച്ചു. ഈ വാർത്ത നാടെങ്ങും പരന്നു. മേയറുടെ സങ്കേതത്തിൽനിന്നു പുറത്തിറങ്ങിയ വൃദ്ധന്റെ ചുററും വളരെ ആളുകൾ അടുത്തുകൂടി. ചിലർ ഗൌരവത്തോടും, ചിലർ ഉൽക്കണ്ഠയോടുംകൂടി ആ വയസ്സനോടു പല കാര്യങ്ങളും ചോദിച്ചുതുടങ്ങി. എന്നാൽ ആരും ആ ശുദ്ധഹൃദയനോട് യാതൊരു രോഷവും കാണിച്ചില്ല. അയാൾ ആളുകളോട് ആ ചരടിന്റെ കഥ അതുപ്രകാരം വിസ്തരിച്ചുപറഞ്ഞു. പക്ഷെ, ആരുവിശ്വസിക്കാൻ? എല്ലാവരുംകൂടി ചിരിച്ച് അയാളെ കളിയാക്കിയതുമാത്രം മിച്ചം.

വഴിക്കു കണ്ടതായ തന്റെ സ്നേഹിതന്മാരെയെല്ലാം പിടിച്ചുനിർത്തി അയാൾ ഒരവസാനവുമില്ലാതെ വിശേഷങ്ങളെല്ലാം പറഞ്ഞു. അയാളുടെ എതിർവാദങ്ങളെല്ലാം അവരെ കേൾപ്പിച്ചു. അയാളുടെ കീശയുടെ അകം എടുത്തു പുറത്തുകാട്ടി തന്റെ കൈയിൽ ഒന്നുമില്ലെന്ന് അവരെ ധരിപ്പിച്ചു. എന്നാൽ ആളുകൾ പറഞ്ഞതിങ്ങനെയാണ്.

"എടോ മുതുക്കൻ തെമ്മാടീ, പോടോ പുറത്ത്!" അയാളുടെ രോഷാഗ്നി ഉജ്ജ്വലിച്ചു. എന്താണു ചെയ്യേണ്ടതെന്നറിയാതെ സംഭ്രാന്തനായി. അയാളുടെ തലയ്ക്കു ചൂടു പിടിച്ചു. നിരാശയും ആ പാവത്തെ വല്ലാതെ അലട്ടി. തന്നെ ആളുകൾ വിശ്വസിക്കുന്നില്ലല്ലോ എന്നോർത്ത് ആ സാധു വല്ലാതെ വിഷാദിച്ചു. തന്റെ പരമാർത്ഥം പലവുരു ജപിച്ചുകൊണ്ട് അയാൾ നടന്നുപോയി.

രാത്രിയായി. അയാൾക്കു വീട്ടിൽ പോകണം. തന്റെ അയൽപക്കക്കാരായ മൂന്നാളുകളുമൊരുമിച്ച് അയാൾ യാത്രയായി. പോകുന്നവഴിക്ക് ആ ചരടെടുത്ത സ്ഥലം അയാൾ അവരെ കാണിച്ചുകൊടുത്തു. അയാൾക്കു നേരിട്ട വിപത്തിനെപ്പററി പലതും ആ പച്ചപ്പുരമാത്സ്ഥക്കാരൻ കൂട്ടുകാരോടു പറഞ്ഞു. വൈകുന്നേരംതന്നെ അയാൾ ബ്രൂട്ടുഗ്രാമത്തിൽചെന്ന് പലരോടും ഈ വിശേഷം പറഞ്ഞു. ആരും ആ വാർത്ത വിശ്വസിച്ചില്ല. ആ രാത്രിമുഴുവനും അയാൾ അസ്വസ്ഥനായി കഴിച്ചുകൂട്ടി.

അടുത്തദിവസം ഉച്ചതിരിഞ്ഞു് ഒരു മണിക്ക് മേരിയസ്സ് പാമെല്ലി എന്ന ഒരു കൃഷിക്കാരൻ മെയിററർ ഹാൾ ബ്രക്കിന്റെ തുകൽസഞ്ചി അതിലുണ്ടായിരുന്ന സാധനങ്ങൾ സഹിതം മടക്കികൊടുത്തു. അയാൾ ആ സഞ്ചി റോഡിൽവെച്ചു കിട്ടിയെന്നാണ് പറഞ്ഞതു്. അയാൾ ഒരു നിരക്ഷരകുക്ഷിയായിരുന്നതുകൊണ്ടു് അതിലെ യാതൊരു വസ്തുതയും വായിച്ചറിയാൻ കഴിഞ്ഞില്ല ആ സാധു തന്റെ മുതലാളിയുടെ അടുത്തു് ആ തുകൽസഞ്ചിയും കൊണ്ടുചെന്നു. ഈ വാർത്തയും അയൽവക്കത്തു പരസ്യമായി. ആ വിശേഷം വ്യസനാധീനനായിക്കഴിയുന്ന ഹാച്ചിക്കോം അറിഞ്ഞു് ആനന്ദമത്തനായി. തന്റെ ദുരിതനാടകത്തിന്റെ ശുഭപര്യവസാനത്തെ നാട്ടുകാരെ അറിയിക്കാൻ അയാൾ തിടുക്കപ്പെട്ടു. അയാളുടെ ശ്വാസം നേരെവീണു. രക്തംശരിക്ക് ഓടിത്തുടങ്ങി. ഒട്ടും താമസിക്കാതെ അയാൾ പുറത്തേയ്ക്കുപോയി. അയാളുടെ ആ വയസ്സുകാലത്തെ മഹാവിജയം! അയാൾ വിജയാഘോഷം മുഴക്കുന്നതോടുകൂടി ഇങ്ങനെ വീണ്ടും പറഞ്ഞു.

"എന്നെ പരമാർത്ഥത്തിൽ സങ്കടപ്പെടുത്തിയതു കേവലം ആ കാര്യം മാത്രമല്ല. പിന്നെയോ കളവുംപറഞ്ഞു് എന്നെ അഭിമാനം കെടുത്തിയതുകൊണ്ടാണു്. കളവിന്റെ കരിനിഴലിൽ അകപ്പെടുക എന്നുള്ളതിനോളം ലജ്ജാവഹമായ എന്തൊരു കാര്യമാണു് ഈ ലോകത്തിലുള്ളതു്?"

ആ വയസ്സന്റെ വെപ്രാളം! തന്റെ പരമാർത്ഥതയും ഹൃദയശുദ്ധിയും അന്യരെ അറിയിക്കാനുള്ള ഒരു തിടുക്കം! അയാൾ ഈ വിശേഷവാർത്തയെ ദിവസംപ്രതി ആവർത്തിച്ചുപറഞ്ഞു. അടുത്തുകൂടി പോകുന്ന വഴിപോക്കരോടും, ചാരായക്കടയിൽ ഇരുന്നു ചാരായംകുടിക്കുന്നവരോടും, ഞായറാഴ്ച പള്ളിയിൽനിന്നു് ഇറങ്ങിവരുന്നവരോടും ഈ വിശേഷം ഒന്നൊഴിയാതെ പറയാൻതുടങ്ങി. ഒരു പരിചയവുമില്ലാത്തവരെയും, ഈ വിവരം ഒന്നും അറിയാൻ കഴിഞ്ഞിട്ടില്ലാത്തവരെത്തന്നെയും തടുത്തുനിർത്തി ഈ വാർത്താദ്രവം അവരുടെ ചെവികളിൽ കോരിയൊഴിച്ചു. അയാൾക്കു് ഇപ്പോൾ ആകപ്പാടെ സമാധാനമായി. എന്നിട്ടും എന്തോ അയാളെ പീഡിപ്പിക്കുന്നതായി അയാൾക്കുതോന്നി. അതു് എന്താണെന്നു് തിരിച്ചറിയാനും അയാൾക്കു കഴിഞ്ഞില്ല. ഈ മനുഷ്യന്റെ വൃഥാലാപം കേട്ടുകേട്ടു മനുഷ്യർ മുഷിഞ്ഞുതുടങ്ങി. ആളുകൾ ഇയാളുടെ സംസാരം കേൾക്കുമ്പോൾ കളിയാക്കുന്ന ഒരു ഭാവം അവരുടെ മുഖത്തു സ്ഫുരിച്ചിരുന്നു. അവർ അതൊക്കെ കേട്ടു ബോധിച്ചതായി അയാൾക്കു തോന്നിയില്ല. ആളുകൾ തന്നെപ്പററി എന്തൊക്കെയോ ദുഷിച്ചു

പറയുന്നുണ്ടെന്ന് ആ വന്ധ്യവയോവൃദ്ധനു സംശയം തോന്നി. ഒന്നാമത്തു വയസ്സുകാലം! രണ്ടാമത്തു പരമശുദ്ധൻ! അയാളുടെ ജീവിതത്തിനു കളങ്കം വരുത്തിയ ആ സംഗതിയെപ്പററിയുള്ള വിചാരം അയാളുടെ മനസ്സിൽനിന്നും തികട്ടിത്തികട്ടി വന്നുകൊണ്ടിരുന്നു.

അടുത്ത ചൊവ്വാഴ്ച ഗോഡെർവില്ലെയിലെ ചന്തയിലേയ്ക്കു ചെന്ന അയാൾ കഴിഞ്ഞ സംഗതിയെപ്പററി ആളുകളോട് ഓരോ കാര്യങ്ങൾ പറയാൻ തുടങ്ങി. ഇയാൾ തന്റെ പടിക്കൽക്കൂടി കടന്നുപോകുന്നതു് പ്രതിദ്വന്ദിയായ മലാൻഡിയൻ കണ്ടു ചിരിക്കാൻതുടങ്ങി. എന്തിനോ?

ഹാച്ചിക്കോം ക്രിക്കറേറാക്കാരനായ ഒരു കൃഷിക്കാരനെപ്പിടികൂടി കഥാകഥനം തുടങ്ങി. ആ സംസാരം നിർത്തുന്ന മട്ടുകാണാതെ വിഷമിച്ചപ്പോൾ, ആ കൃഷിക്കാരൻ വയസ്സന്റെ പള്ളയ്ക്കു് വിരൽകൊണ്ടു് ഒരു കുത്തുകൊടുത്തിട്ടു് അയാളുടെ മുഖത്തുനോക്കിപ്പറഞ്ഞു "താൻ ഒരു പെരുംപൊണ്ണനാണ്." അയാൾ അയാളുടെ പാട്ടുനോക്കിപ്പോയി.

വയസ്സന് ശങ്കാഗതി ഒന്നു മാറി. "അയാൾ തന്നെ പെരുംപൊണ്ണനെന്നു വിളിച്ചതിന്റെ കാരണമെന്തു്?" എന്ന ഒരു വിചാരം അയാളുടെ മനസ്സിൽ കടന്നുകൂടി. അയാൾ ജോർഡിയൻഹോട്ടലിൽ ചെന്നു് ഒരു മേശയ്ക്കരികിലിരുന്നു. അവിടെയും തന്റെ വൃഥാപ്രസംഗം തുടങ്ങി.

മോൺവില്ലിയേസ്സിലെ ഒരു കുതിരക്കച്ചവടക്കാരൻ അയാളുടെ അടുത്തുചെന്നു പറഞ്ഞു:

"വരു! എടോ കിഴവൻ സൂത്രക്കടക്കേ, വരു! എടോ ഇതെല്ലാം ഒരുവക പഴഞ്ചൻ കൌശലമാണ്. തൻെറ ആ മുറിച്ചരടിൻെറ കാര്യമെല്ലാം എനിക്കറിയാം." വയസ്സൻ തപ്പിത്തടഞ്ഞു പറഞ്ഞു. "അപ്പോൾ ആ തുകൽ സഞ്ചി കണ്ടുകിട്ടിയതോ?"

കച്ചവടക്കാരൻ ഇതുകേട്ട് ഇങ്ങനെ സഗൌരവം പറഞ്ഞു. "എടോ മുത്തപ്പാ, ഒന്നു മിണ്ടാതിരിക്ക്! അതു കണ്ടെടുത്തതു് ഒരാളു്, അതിൻെറ വിവരം അറിയിച്ചതു് ഒരാളു്. എന്തിനാണിതൊക്കെ? തൻെറ കൈയും ഇതിലുണ്ടെടോ!"

വൃദ്ധനു ശ്വാസം മുട്ടിത്തുടങ്ങി. അയാൾക്കു കാര്യം മനസ്സിലായി. വൃദ്ധൻ ഒരു കൂട്ടുകാരൻെറ കൈയിൽ തുകൽ സഞ്ചി കൊടുത്തേല്പിച്ചാണു് ഉടമസ്ഥനു കൊടുത്തതെന്നു് അവർ അഭിപ്രായപ്പെട്ടു. വൃദ്ധൻ എതിർത്തുപറഞ്ഞു. മേശയ്ക്കുചുററുമുള്ളവർ ചിരിക്കാനുംതുടങ്ങി. ചുരുക്കത്തിൽ ഹാച്ചിക്കോമിന് തൻെറ ഭക്ഷണം മുഴുവൻ കഴിക്കാൻ കഴിഞ്ഞില്ല. ആളുകളുടെ ആക്ഷേപശബ്ദത്തിനിടയ്ക്കു് അയാൾ അവിടെനിന്നും ഇറങ്ങിപ്പോയി.

ലജ്ജയും, രോഷവുംകൊണ്ടു വിവശനായി ഒരു മനസ്സിടിവോടേ അയാൾ അവിടെനിന്നും യാത്രയായി. ഒരു നോർമ്മൻകാരനു്, ആളുകൾ പറഞ്ഞതുപോലെ, സൂത്രങ്ങൾ പ്രയോഗിക്കാൻ കഴിവുള്ള സ്ഥിതിക്ക് ആളുകൾ തന്നെ പരിഹസിച്ചതിലും, സംശയിച്ചതിലും അത്ഭുതമില്ലായ്കയില്ലെന്നു് അയാൾക്കു തോന്നാതിരുന്നില്ല. ഈ

കിഴവൻെറ ശുണ്ഠിസ്വഭാവം എല്ലാവക്കും അറിയാം. കാര്യമറിയാത്ത കോപം അയാളുടെ ഒരു സഹജഗുണമായിത്തീൎന്നുപോയി. തൻെറ നിരപരാധിത്വത്തെ ഒന്നു തെളിച്ചുകാണിക്കാനും ആളുകൾ സമ്മതിക്കയില്ലെന്ന കാര്യം ഓൎത്തപ്പോൾ, പാവം നട്ടംതിരിയാൻ തുടങ്ങി. എന്തിനധികം പറയുന്നു? അനീതിയായ ഒരു ആശങ്കയ്ക്കു താൻ വശംവദനായല്ലോ എന്നോൎത്തു് അയാളുടെ ഹൃദയത്തിൽ അപാരമായ അല്ലലുണ്ടായി.

ദിവസങ്ങൾ അങ്ങനെ കഴിഞ്ഞുതുടങ്ങി. തനിച്ചിരിക്കുമ്പോൾ വൃദ്ധൻ തൻെറ പൂൎവ്വചരിത്രം ആവൎത്തിക്കാൻ തുടങ്ങും. ജനങ്ങളോടു പറയേണ്ട പുതിയ രീതികളും, തൻെറ നിരപരാധിത്വത്തെ തെളിയിക്കാനുള്ള നവീനങ്ങളായ ന്യായങ്ങളും, പൂൎവ്വാധികം ശക്തിമത്തായ എതിർവാദങ്ങളും എല്ലാം മനസ്സിൽ ക്രമപ്പെടുത്തിവയ്ക്കലായിരുന്നു ഏകാന്തവേളയിൽ അയാളുടെ പ്രധാനജോലി. അയാളുടെ ആലോചന കൂട്ടുന്തോറും അയാളുടെ വൎത്തമാനവും വാദകോലാഹലങ്ങളും കൂടുതൽ കമ്പും കണയുമില്ലാത്ത മട്ടിലായിത്തീൎന്നു.

"ഇതെല്ലാം ഒരുവക മുടന്തൻ ന്യായങ്ങളാണെന്നു്" അയാൾ കേൾക്കാതെ ആളുകൾ പറയാൻ തുടങ്ങി. അതും അയാളുടെ ആശങ്കാകുലതയെ അധികമാക്കി. ഇങ്ങനെ അയാളുടെ ഹൃദയം സൎവ്വസമയവും അസ്വസ്ഥമായി. അയാൾ വല്ലാതെ ശോഷിച്ചു. വെറും പാഴായ വിചാരം ആ സാധു ജീവിതത്തെത്തന്നെ പാഴാക്കിക്കളഞ്ഞു. ചില

പട്ടാളക്കാരും മററും ഒഴിവുകാലങ്ങളിൽ നാട്ടിൽ വരുമ്പോഠം പരിചയക്കാർ അവരോട് ചില വിശേഷവിവരങ്ങഠം ചോദിക്കുന്നതുപോലെ, ഒരു തൊഴിലുമില്ലാത്ത ചിലർ കിഴവനെ കണ്ടാൽ ചരടിൻെറ ചരിത്രം ചോദിച്ചു തുടങ്ങും. അവക്ക് ചിരിക്കാനും, അയാളെ കളിയാക്കാനും ഉള്ള ഒരു പ്രധാന സന്ദർഭമായിരുന്നു അതു്. ആ സാധുവിൻെറ മനസ്സും പാടേ തളരാൻ തുടങ്ങി.

ഡിസംബർമാസത്തിൻെറ അവസാനത്തോടുകൂടി അയാഠം ഒരു രോഗിയായി ശയ്യയിൽ കേറി. ജനുവരി മാസത്തിൻെറ ആദ്യഘട്ടത്തിൽ ആ പച്ചപ്പാവം പരലോകം പ്രാപിച്ചു. ആ രോഗശയ്യയിൽ ബോധരഹിതനായി കിടക്കുമ്പോഴും അയാഠം അയാളുടെ നിരപരാധിത്വത്തെ സമർത്ഥിക്കാൻ വെമ്പൽകൊള്ളുകയായിരുന്നു. ആ പെരും മൂർച്ഛയുടെ ഇടയ്ക്കു് അയാഠം ഇങ്ങനെ പുലമ്പിക്കൊണ്ടിരുന്നു.

"യജമാനനേ, ഒന്നിവിടെ നോക്കു! ഒരു ചരടിൻെറ കഷണം, ഒരു ചരടിൻെറ കഷണം ! !"



# ജൂലിറോമെയിൻ

രണ്ടു കൊല്ലത്തിനു മുൻപു്, ഒരു വസന്തകാലത്തു്, ഞാൻ മെഡിററേനിയൻ കടലിന്റെ തീരത്തുകൂടി നടന്നു പോകുകയായിരുന്നു. ഒരു ഏകാന്തമായ പാതയിൽക്കൂടി ദിവാസ്വപ്നങ്ങളും കണ്ടുകൊണ്ടു യാത്ര ചെയ്യുന്നതിനേക്കാൾ ഹൃദ്യമായ ഒരു സംഗതി വേറെയുണ്ടോ? മലകയറുമ്പോഴും, കടൽത്തീരത്തുകൂടി ഉലാത്തുമ്പോഴും ആ പൊൻവെയിലും, താലോലമേകുന്ന മന്ദമാരുതനും ആനന്ദദായകങ്ങളായി പരിണമിക്കുന്നു. ആ പകൽക്കിനാവിലാകട്ടെ; എന്തെല്ലാം മായാമോഹങ്ങളാണു്, ഏതെല്ലാം പ്രേമഗാനങ്ങളാണു്, എന്തെല്ലാം വീരകൃത്യങ്ങളാണു് രണ്ടു മണിക്കൂർ നേരംകൊണ്ടു്, ഒരു പഥികന്റെ ഹൃദയത്തിൽക്കൂടി പാഞ്ഞുപോകുന്നതു്? സങ്കലിതവും, സന്തോഷകരവും ആയ പലതരം പ്രതീക്ഷകളും അവൻ ശ്വസിക്കുന്ന നിർമ്മലമായ കാററിൽക്കൂടി അവന്റെ അന്തരംഗത്തി

ലെത്തിച്ചേരുന്നു. നടക്കുമ്പോൾ നിമിഷംപ്രതി വർദ്ധിച്ചു വരുന്ന വിശപ്പുപോലെ, ആ ഉൽപ്പുകിയ പ്രതീക്ഷകൾ സുഖതൃഷ്ണയേയും വർദ്ധമാനമാക്കിത്തീക്കുന്നു. മധുരങ്ങളും, ക്ഷണികങ്ങളുമായ വിചാരനികരങ്ങൾ ആ വഴിയാത്രക്കാരൻ പ്രകൃതിയോടു കൂടുതലായി അടുക്കുന്തോറും ഓരോരോ സുധാസുഗന്ധമുള്ള ഗാനങ്ങൾ പൊഴിക്കുകയുംചെയ്യും.

സെയിൻറ് റാഫേലിൽനിന്നും ഇററലിയിലേയ്ക്കു പോകുന്ന ആ രാജപാതയെ—അഥവാ ലോകത്തിലുള്ള സകല പ്രണയഗീതങ്ങളിലും പ്രകീത്തിക്കപ്പെട്ടിരിക്കുന്ന ഹൃദയാകർഷവും, വിചിത്രതരവും ആയ പ്രകൃതിഭംഗിയെ—ഞാൻ എൻെറ സഞ്ചാരത്തിനു വിഷയമാക്കി. ക്യാന്നീസുമുതൽ മൊണാക്കോവരെയുള്ള പ്രദേശങ്ങളിൽനിന്നും അപൂൎവ്വം ചിലർ ഈ പ്രദേശത്തു വരുന്ന കാര്യം ഓക്കുമ്പോൾ എനിക്കു വലിയ പരിതാപം തോന്നുന്നുണ്ടു്. അവർ വരുന്നതിൻെറ ഉദ്ദേശ്യശുദ്ധിയെപ്പററി പര്യാലോചിക്കുമ്പോളാണു് സങ്കടം തോന്നുന്നതു്. അവർ വന്നിരുന്നതു് കഴപ്പങ്ങൾ സൃഷ്ടിക്കാനും, കണ്ടമാനം ധനം ദുർവ്യയം ചെയ്യാനും, ആ നിമ്മലമായ ആകാശദേശത്തിനു താഴെ പരിലസിക്കുന്ന പനിനീർപ്പൂന്തോട്ടങ്ങളിലും മധുരനാരകത്തോട്ടങ്ങളിലും വിഹരിച്ചു്, നീചനീചമായ ചില വ്യാമോഹങ്ങളും, അന്തസ്സാരവിഹീനങ്ങളായ ചില നാട്യങ്ങളും, ചില അധമശീലങ്ങളും പ്രകടിപ്പിക്കുന്നതിനും. മനുഷ്യഹൃദയത്തിൻെറ സാക്ഷാൽ പ്രതിഭാസങ്ങളായ, "പരനിന്ദയും, അഭ്യസൂയയും, ദുരയും, ദുർവൃത്തിയാനസക്തിയും" പ്രദർശിപ്പിക്കുന്നതിനും മാത്രമായിരുന്നു.

അങ്ങനെ നടന്നുപോകുമ്പോൾ, ഒരു ഉൾക്കടലിന്റെ ഒരു തിരിവിൽ ഞാൻ എത്തിച്ചേർന്നു. ഒരു മലയുടെ അടിവാരത്തു സമുദ്രാഭിമുഖമായി സ്ഥിതിചെയ്യുന്നതും, നാലോ അഞ്ചോ മാത്രമുള്ളതും ആയ ഒരു ഗൃഹസമൂഹം എനിക്കു കാണാൻ കഴിഞ്ഞു. അവയുടെ പിൻഭാഗത്തു് രണ്ടു താഴ്വരകളെ ആവരണം ചെയ്യത്തക്കവിധം വളർന്നു നില്ക്കുന്ന പയിൻവനങ്ങൾ തഴച്ചുവളരുന്നതും ദൃശ്യമായി. അതിനകത്തു് റോഡുകളോ, പുറത്തേയ്ക്കുപോകാനുള്ള ഏതെങ്കിലും മാർഗ്ഗങ്ങളോ ഉണ്ടായിരുന്നില്ല. അവിടത്തെ വീടുകൾ നിർമ്മിക്കപ്പെട്ടിരുന്നതു് മരംമാത്രം കൊണ്ടായിരുന്നു. അവിചാരിതമായി, അത്തരം ഒരു വീട്ടിന്റെ—കമനീയമായ ഒരു വീട്ടിന്റെ മുൻവശത്തു ഞാൻ പെട്ടെന്നു നിന്നു. വെള്ളപൂശിയ ഒരു ചെറിയ വീടു്, തവിട്ടുനിറമുള്ള ചില അലങ്കാരപ്പണികൾ അതിലുണ്ടു്. റോസാച്ചെടികൾ അതിന്റെ മേൽക്കൂരവരെ സ്വൈരമായി കയറിപ്പോയിട്ടുണ്ടു്. അവിടത്തെ തോട്ടത്തിൽ പല വർണ്ണങ്ങളും പലവലുപ്പവും ഉള്ള പുഷ്പങ്ങൾ തിങ്ങിനിന്നിരുന്നു. പ്രത്യേകമായി അഭ്യസിച്ച ഒരു അലസക്രമത്തിലായിരുന്നു ആ ചെടികളെല്ലാം നട്ടുവളർത്തപ്പെട്ടിരുന്നതു്. മുററം പുഷ്പങ്ങൾ കൊണ്ടു് അങ്കിതമായിരുന്നു. വരാന്തയുടെ കല്പടയ്ക്കടുത്തു് ഒരു തൊട്ടിയിൽ മുന്തിരിച്ചെടി വളർന്നുനിന്നു. ജനലുകൾക്കു് ഉപരിയായി മുന്തിരിക്കുലകൾ തൂങ്ങിക്കിടന്നു. ഈ മനോഹരസദനത്തിനുചുററുമുള്ള മതിലിൽ രക്തബിന്ദുക്കൾ പോലെയുള്ള വലിയ പ്രഭാതപുഷ്പങ്ങൾ വികസിച്ചു ശോഭിച്ചു. ആ വീട്ടിന്റെ പുറകിൽ പുഷ്പാവൃതമായ മധ്യ

ശതാരകങ്ങൾ മലയുടെ അടിവാരത്തോളം വരിവരിയായി വളർന്നുനിന്നിരുന്നു.

ആ ഗൃഹത്തിന്റെ വാതിലിൽ ചെറിയ കനകലിപികളിൽ ഏതോ പേരെഴുതിവച്ചിട്ടുണ്ടായിരുന്നു. ഞാൻ അതു സകൌതുകം വായിച്ചു. "വില്ലാഡി ആൻതൻ" എന്നായിരുന്നു ആ നാമധേയം. ഏതു കവിയാണു്, ഏതു വനദേവതയാണു് ആ ഗൃഹത്തിൽ അധിവസിക്കുന്നതെന്നും, സ്വൈരവാസത്തിനുള്ള എന്തൊരു പ്രചോദനമാണു് പുഷ്പസമൂഹത്തിൽനിന്നും പുറത്തേയ്ക്കു ചാടിപ്പുറപ്പെട്ടുന്നെന്നു തോന്നിപ്പിക്കുന്നതും, സുഖസ്വപ്നസുന്ദരവുമായ ഈ നിലയത്തിന്റെ നിർമ്മാണത്തിനു ഹേതുഭൂതമായതെന്നും മററുമുള്ള ചില ചോദ്യങ്ങൾ ഞാൻ എന്നോടു തന്നെ ചോദിച്ചു.

ഒരു വേലക്കാരൻ അല്പം അകലെ കല്ലുപൊട്ടിച്ചുകൊണ്ടു നിന്നിരുന്നു. ആ വീടിന്റെ ഉടമസ്ഥൻ ആരാണെന്നു ഞാൻ അയാളോടു ചോദിച്ചു അയാൾ പറഞ്ഞു, ആ വീടു് സുപ്രസിദ്ധയായ മാഡംജൂലീറോമെയിന്റെ വകയാണെന്നു്.

ജൂലീറോമെയിൻ! എന്റെ ചെറുപ്പത്തിൽ ഞാൻ ആ സ്ത്രീയെപ്പററി ആളുകൾ സംസാരിക്കുന്നതു കേട്ടിട്ടുണ്ടു്, റേച്ചലിന്റെ എതിരാളിയായ ആ വലിയ നടനകലാവിദഗ്ദ്ധയെപ്പററി! ഇത്ര വളരെ സ്നേഹിക്കപ്പെടുകയും, ഏതിലും ഉപരിയായി പ്രശംസിക്കപ്പെടുകയും ചെയ്ത ഒരു സ്ത്രീ അന്നെങ്ങും ഉണ്ടായിരുന്നില്ല. എത്ര കലഹങ്ങളും, ദ്വന്ദ്വയുദ്ധങ്ങളുമാണു്, എത്രമാത്രം ആത്മഹത്യകളാണു്,

എത്രമാത്രം ഉഗ്രസാഹസകൃത്യങ്ങളാണ് ഈ സ്ത്രീ ഒരു ജന്മത്തിനുവേണ്ടി ചെയ്യപ്പെട്ടിട്ടുള്ളത്! ആ സ്ത്രീയ്ക്ക് അപ്പോഴേക്കും എത്ര വയസ്സായിട്ടുണ്ട്? ആ പാപപ്രേയസിയായ വൃദ്ധയ്ക്ക് ഇപ്പോൾ എന്തു പ്രായമായിട്ടുണ്ട്? അറുപതോ? അല്ല, എഴുപതോ? ഹേയ്! സുമാർ എഴുപത്തഞ്ചായിട്ടുണ്ട്. ജൂലീറോമെയിൻ! ഇവിടെ, ഈ വീട്ടിലോ? എനിക്ക് ഏകദേശം പന്ത്രണ്ടുവയസ്സായ കാലത്ത് ഫ്രാൻസിൽ ഒട്ടാകെ ഉണ്ടായ ഒരു കോളിളക്കത്തെപ്പറ്റി—തന്റെ ഒരു ആരാധകനുമായി കലഹിച്ച്, മറ്റൊരു കാമുകനായ കവിയുടെ കൂടെ ആ സ്ത്രീരത്നം സിസിലിയിലേയ്ക്ക് പലായനം ചെയ്തപ്പോൾ നാട്ടിലുണ്ടായ സംഭ്രാന്തിയെപ്പറ്റി എനിക്ക് ഓർമ്മയുണ്ടായി.

അന്ന് ഒരു കളിയുണ്ടായിരുന്നു; ഒരു കേമമായ നടനം! അന്ന് ആളുകൾ അരമണിക്കൂറോളം ഹസ്തതാഡനം മുഴക്കുകയും, ആ സ്ത്രീയെ പത്തുപന്ത്രണ്ടുതവണ രംഗത്തു വരുത്തുകയും ചെയ്തു. സ്വന്തം കാമുകനായ കവിയുമൊന്നിച്ച് റോമെയിൻ ആ രാത്രിതന്നെ ഒരു കുതിരവണ്ടിയിൽ കയറി നാടുകടന്നു. ഒരു തപ്പാൽവണ്ടിയായിരുന്നു അവരുടെ യാത്രാവാഹനം. അന്ന് ഇത്തരം ഒരു പതിവുണ്ടായിരുന്നുവത്രെ! അവർ പ്രക്ഷുബ്ധമായ കടലും കടന്ന്, ഗ്രീസിന്റെ ഓമനപ്പുത്രിയെന്നു പ്രസിദ്ധിപെററ ആ പുരാതനദ്വീപിലേയ്ക്ക്, മധുരനാരകച്ചെടികളുടെ ശീതളച്ഛായയിലിരുന്നു പ്രണയനാടകം അഭിനയിച്ചാനന്ദിക്കുവാൻ പ്രവേശിച്ചു. അവർ എററ്നാ എന്ന അഗ്നിപർവ്വതത്തിൽ നേരമ്പോക്കായി ചെന്നുകയറി. അതിന്റെ സ്ഫോടക

നഘോരത്തിനടുത്ത് പരസ്പരം കൈകൾ കോർത്തുപിടിച്ച്, ഗണ്ഡങ്ങൾ ഒട്ടിച്ചുകൊണ്ട് അവർ ആടിക്കുഴഞ്ഞുപോയ പോക്കുകണ്ടാൽ ആ അഗ്നിസമുദ്രത്തിൽ അവർ ചാടാൻ ഒരുമ്പെടുകയാണോ എന്നു തോന്നുമായിരുന്നു.

ആ കമിതാവ് കുറെ നാൾക്കുമുമ്പ് ഇഹലോകവാസം വെടിഞ്ഞു. ഒരു വലിയ തലമുറയെ പുളകംകൊള്ളിച്ച ഹൃദയസ്പൃക്കുകളായ കവിതകൾ ഇതരകവികൾക്ക്, അവയുടെ കവനകൗശലവും, ഗഹനതയും നിമിത്തം, ഒരു നവീനലോകം തുറന്നുകൊടുത്തു.

അവളുടെ പ്രഥമപ്രിയനും ഈ അവസരത്തിൽ കാലയവനികയ്ക്കുള്ളിൽ മറഞ്ഞുകഴിഞ്ഞിരുന്നു. അദ്ദേഹം തന്റെ പ്രണയിനിയ്ക്കുവേണ്ടി രചിച്ച സുമധുരഗാനങ്ങൾ ഇന്നും ജനതാഹൃദയങ്ങളിൽ കുടികൊള്ളുന്നുണ്ട്. വിജയത്തിന്റേയും, നിരാശയുടേയും ആഹ്വാനങ്ങളായിരുന്ന ആ ഗാനതല്ലജങ്ങൾ മനസ്സിനു മദലഹരി പിടിപ്പിക്കുന്നവയും, ഹൃദയത്തെ ദ്രവീകരിക്കുന്നവയും ആയിരുന്നു. റോമെയിൻ പുഷ്പങ്ങൾകൊണ്ട് മൂടുപടം ചൂടിയ ഈ സദനത്തിലാണ് അധിവസിച്ചിരുന്നത്.

ഞാൻ പിന്നീട് ഒട്ടും സംശയിച്ചില്ല; ചെന്നു മണിയടിച്ചു. ആ വീട്ടിൽനിന്ന് ഒരുവൻ വാതിൽ തുറക്കാൻ വന്നു. പതിനെട്ടു വയസ്സുള്ള യുവാവ്; വല്ലാതെ കൈയും വീശി വന്ന ഒരു പ്രാകൃതനായ നാണം കുണുങ്ങിച്ചെക്കൻ! ഞാൻ എന്റെ സന്ദർശനപത്രികയിൽ ഒരു അനുമോദനവും, എന്നെ സ്വീകരിക്കുന്നതിനുള്ള ഒരു അപേക്ഷയും രേഖപ്പെടുത്തി കൊടുത്തയച്ചു. ഒരു പക്ഷേ, ആ നടി

എന്റെ പേരറിയാനും, സ്വീകരിച്ചേയ്ക്കാനുമെത്തി. ആ ചെറുപ്പക്കാരൻ അപ്രത്യക്ഷനായി. ഉടൻ തിരിച്ചുവന്ന് അവന്റെ പുറകെ ചെല്ലാൻ എന്നോട് പറഞ്ഞു. അയാൾ എന്നെ ഒരു സ്വീകരണമുറി കാണിച്ചുതന്നു. വിശേഷമായ രീതിയിൽ, ലൂയി ഫിലിപ്പിന്റെ മുറിപോലെ സമലംകൃതമായ ഒരു മുറി. ഒന്നാംതരം ആസനസാമഗ്രികളാണ് അതിൽ സജ്ജീകരിച്ചിരുന്നത്. അവയിൽ ഇട്ടിരുന്ന തുണികൾ എടുത്തു മാററി പകരം കൂടുതൽ മെച്ചമായവ ഇടുന്നതിനുവേണ്ടി ഏകദേശം പതിനാറു വയസ്സുള്ള ഒരു യുവതി ആ മുറിയിൽ വന്നു. ഒരു മെലിഞ്ഞ പെണ്ണ്. വലിയ സൌന്ദര്യം അവൾക്കുണ്ടെന്നു പറഞ്ഞുകൂടാ.

രണ്ടു പരിചാരകരും എന്നെ മുറിയിൽ തനിച്ചിരുത്തിയിട്ടു പൊയ്ക്കളഞ്ഞു. വളരെ ആസക്തിയോടുകൂടി ഞാൻ ആ മുറിയിൽ നാലുപാടും കണ്ണോടിച്ചു. ഭിത്തിയിൽ മൂന്നു ഛായാപടങ്ങൾ ഇരുന്നിരുന്നു. ഒന്നു വിശേഷവസ്ത്രഭൂഷകളണിഞ്ഞ ആ നാടകക്കാരത്തിയുടേതുതന്നെ. മറെറാന്നു നീണ്ട കോട്ടിട്ട കാമുകകവി. അരയിൽ നല്ലപോലെ ചേർത്തുകെട്ടിയിരുന്ന ആ കോട്ട്! ഇട്ടിരുന്ന ഷർട്ട് അന്നത്തെ രീതിയനുസരിച്ചുള്ള ഒന്നായിരുന്നു. മൂന്നാമത്തേത് പുരാതന പിയാനോവിന്റെ മുൻപിൽ ഇരിക്കുന്ന ഗായകന്റേതും. കൊഴുത്തു മനോമോഹിനിയായ ഒരുത്തിയായിട്ടാണ് ചിത്രത്തിൽ ആ പ്രശസ്തനടിയെ കാണാൻ കഴിഞ്ഞത്. അവരുടെ ഇരിപ്പത്ര പന്തിയല്ല. അന്നത്തെ രീതി അങ്ങനെയായിരുന്നു. കൺമയക്കുന്ന ആ പുഞ്ചി

രിയും, ശോണാധരങ്ങളും അങ്ങനെ; നീലനയനങ്ങളുടെ ആകർഷണീയത അങ്ങനെ; ആ ചിത്രനിർമ്മാണത്തിൽ വളരെ കലാസാമർത്ഥ്യം തുളുമ്പിനിന്നു. ആ മൂന്നുമുഖങ്ങളും അനന്തരമായ ഒരു തലമുറയെ സൂക്ഷിച്ചു വീക്ഷിക്കുന്നതുപോലെ തോന്നും. അതിൽ കണ്ട പരിസരത്തിന് ഒരു ഭൂതകാലപ്രതീതിയും, ഇനി ഒരിക്കലും ഉദയംചെയ്യാത്ത ഒരു വ്യക്തിത്വവും ഉണ്ടായിരുന്നു.

വാതിൽ തുറന്നു. ഒരു ചെറിയ സ്ത്രീ മുറിയിൽ പ്രവേശിച്ചു. അവർ ഒരു വന്ദ്യവയോവൃദ്ധ! ഒരു ചെറിയ അമ്പല! പുരികങ്ങളും, കേശഭാരവും പഞ്ഞിക്കെട്ടുപോലെ ധവളമായിരുന്നു. ചൊറുചൊറുക്കോടെ വേഗത്തിൽ നടക്കുന്ന ഒരു വെള്ളെലിയെയാണ് അവരെ കണ്ടപ്പോൾ എനിയ്ക്ക് ഓർമ്മവന്നത്. അവർ എനിക്കു ഹസ്തദാനം ചെയ്തു. അപ്പോഴും സ്പഷ്ടവും, ശ്രുതിമധുരവും, സ്പന്ദനാത്മകവുമായ സ്വരത്തിൽ ആ അമ്മ പ്രസന്നയായി എന്നോട് ഇങ്ങനെ പറഞ്ഞു. "മോൺസിഞ്ഞോർ, വളരെ നന്ദി. ഇന്നലത്തെ ഒരു സ്ത്രീയെ ഇന്നത്തെ പുരുഷന്മാർ സ്മരിക്കുന്നതിനു ദയവുണ്ടായതു ഭാഗ്യംതന്നെ. ആട്ടെ ഇരുന്നാലും!"

അവരുടെ ആ വീട് എന്നെ വല്ലാതെ ആകർഷിച്ചുവെന്നും, അതിൻെറ ഉടമസ്ഥനാരാണെന്നു ഞാൻ അന്വേഷിച്ചറിഞ്ഞുവെന്നും, കാര്യം മനസ്സിലായപ്പോൾ ആ മണിയടിക്കാനുള്ള ആഗ്രഹത്തെ തടയാൻ കഴിഞ്ഞില്ലെന്നും ഞാൻ അവരെ അറിയിച്ചു.

"നിങ്ങളുടെ സന്ദർശനം എനിക്കു അത്യധികം ആനന്ദം ഉണ്ടാക്കുന്നു മോൺസിഞ്ഞോരേ. എന്തെന്നാൽ ഇങ്ങ

നെ ഒരു സംഭവം ഉണ്ടായതു് ഇപ്പോൾ ആദ്യമായിട്ടാണു്. അനുമോദനത്തോടുകൂടിയ നിങ്ങളുടെ ആ കാർഡു കണ്ട പ്പോൾ ഞാൻ വിചാരിച്ചതു് ഇക്കഴിഞ്ഞ ഇരുപതു കൊല്ലമായി കാണാതിരുന്ന ഏതോ ഒരു പൂർവ്വസുഹൃ ത്താണു് വന്നിരിക്കുന്നതെന്നാണു്. ഞാൻ വിസ്മൃതയായി; പരമാർത്ഥത്തിൽ വിസ്മൃതയായിത്തീർന്നു. എന്നെ ആരും ഓർക്കുന്നില്ല. എന്റെ മരണദിവസംവരെ ആരും എന്നെ ഓർക്കുമെന്നു തോന്നുന്നുമില്ല. അന്നു് രണ്ടുമൂന്നു ദിവസ ത്തേയ്ക്കു ജൂലീറോമെയിനെപ്പററി പത്രങ്ങളെല്ലാം ഘോ ഷിച്ചുതുടങ്ങും. ഉപകഥകളും, പലവിധ വിവരണങ്ങളും, എല്ലാം പ്രത്യക്ഷപ്പെടും. സ്മാരകഗ്രന്ഥങ്ങൾ ഓരോ ന്നായി പ്രകാശിക്കും. വിമർശനങ്ങളും അതിനിടയ്ക്കു തല കാണിക്കും. ഒരുപക്ഷേ ഉജ്ജ്വലങ്ങളായ പ്രശംസാപ്രസം ഗങ്ങളും പ്രകാശിക്കും. അങ്ങനെയായിരിക്കും എന്റെ പര്യവസാനം." ഇങ്ങനെ ഒരു ആമുഖപ്രസംഗം കഴിഞ്ഞു് അല്പനേരം ആ മഹതി മൌനം ഭജിച്ചു. വീണ്ടും തുടർന്നു.

"അധികം കാലദൈർഘ്യംകൂടാതെ, ഏതാനും മാസങ്ങൾക്കിടയ്ക്കു്, ഒരു പക്ഷേ, ഏതാനും ദിവസങ്ങൾ ക്കിടയ്ക്കു് ഇപ്പോൾ ഇങ്ങനെ ജീവിച്ചിരിക്കുന്ന ഈ കൊച്ചു സ്ത്രീ കേവലം ഒരു മൃതശരീരമായിത്തീരും."

ജീർണ്ണപ്രായമായ ആ പ്രാകൃതസ്വരൂപത്തിലേയ്ക്കു നോക്കി അത്ഭുതപ്പെടുകയാണോ എന്നു തോന്നുമാറുള്ള ആ ഛായാപടത്തിലേയ്ക്കു് ആ സ്ത്രീ കണ്ണുകൾ ഉയർത്തി നോക്കി. അനന്തരം മററു രണ്ടു പടങ്ങളിലേയ്ക്കും അവ രുടെ മിഴികൾ തിരിഞ്ഞു. ഒന്നിലും ക്രമമില്ലാത്ത ഒരു

കവി ഒരു പടത്തിൽ; വേറൊന്നിൽ ആവേശഭരിതനായ ഒരു ഗായകൻ. "മരണം എന്താണ്" ഞങ്ങളോടു ചോദിക്കുന്നതു്?" എന്നു അവർ രണ്ടുപേരും നമ്മളോടു ചോദിക്കയാണോ എന്നു തോന്നും ആ പടത്തിലേയ്ക്കു നോക്കിയാൽ.

അവർണ്ണനീയവും, നിശിതവും, അപ്രതിരുദ്ധവും ആയ ഒരു വിഷാദം എന്റെ ഹൃദയത്തെ ബാധിച്ചു ജീവിതം അവസാനിച്ചവരും, ആഴമേറിയ ജലത്തിൽ വീണു മരിക്കാറായ ഒരുവൻ പിടയുന്നതുപോലെ ഇന്നും സ്മരണയിൽ പിണഞ്ഞുകിടന്നു പാടുപെടുന്നവരും ആയ വിശിഷ്ടാത്മാക്കളെ സംബന്ധിച്ചുള്ള ഒരു വിഷാദമായിരുന്നു അതു്.

ഞാൻ ഇരുന്നിടത്തുനിന്നും നോക്കിയാൽ നൈസിൽ നിന്നും മോണ്ട്കാർലോയിലേയ്ക്കു് മിന്നിത്തിളങ്ങി അതിവേഗത്തിൽ രാജപാതയിൽക്കൂടി പോകുന്ന അനേകം വണ്ടികൾ കാണാമായിരുന്നു. അവയ്ക്കുള്ളിൽ ധനപ്രൌഢിയും സൌഭാഗ്യവും നിറഞ്ഞ വനിതാജനങ്ങളും, സുസ്മേരവദനന്മാരും സംതൃപ്തന്മാരുമായ പുരുഷന്മാരുമായിരുന്നു ഇരുന്നിരുന്നതു്. ആ സ്ത്രീ എന്റെ നയനഗതിയെ ശ്രദ്ധിച്ചു. അവർ ഒരു അലസമായ പുഞ്ചിരിയോടുകൂടി ഇങ്ങനെ പറഞ്ഞു. "ജീവിതവും, സുഖസമൃദ്ധിയും ഒരേ സമയത്തു സിദ്ധിക്കാൻ വളരെ പ്രയാസംതന്നെ. അതു സാധ്യമല്ലാത്ത കാര്യംതന്നെ."

ഞാൻ ഇതുകേട്ട് ഇങ്ങനെ പറഞ്ഞു "നിങ്ങൾക്ക് ജീവിതം എത്രമാത്രം സുഖസുന്ദരമായിരുന്നു!"

റോമെയിൻ:—അതെ, അഴകും ആസ്വാദ്യതയും ഉള്ളതുതന്നെ. അതേ കാരണംകൊണ്ടുതന്നെയാണ് ഞാൻ അതിനെ അത്യന്തം വെറുത്തിരിക്കുന്നതു്.

ആ അമ്മ സ്വന്തം കാര്യങ്ങൾ പറയാൻ ഒരുങ്ങുകയാണെന്നു് എനിക്കു മനസ്സിലായി. ഒരാളുടെ മുറിവിൽ എത്രമാത്രം സൂക്ഷ്മതയോടും, മൃദുലതയോടുംകൂടിയാണോ നാം സ്പർശിക്കുന്നതു്, അതുപോലെയാണ് ഞാൻ അവരോടു ചില ചോദ്യങ്ങൾ ചോദിക്കാൻ ആരംഭിച്ചതു്. ആ മഹതി തൻെറ പല വിജയങ്ങളേയും, ലഹരിപിടിപ്പിക്കുന്ന ആനന്ദാനുഭൂതികളേയും, സുഹൃജ്ജനങ്ങളേയും, വിജയശ്രീലാളിതമായ സകല ജീവിതാനുഭവങ്ങളേയും പററി സംസാരിച്ചു.

"നിങ്ങളുടെ അത്യധികമായ സന്തോഷത്തിനും, അഗാധമായ ഭാഗധേയത്തിനും ഉത്തരവാദിത്വം വഹിക്കുന്നതു് നാടകരംഗമാണോ?" എന്നു ഞാൻ ചോദിച്ചു. തൽക്ഷണം അവർ പ്രത്യുത്തരം പറഞ്ഞു. "ഹേയ്, ഒരിക്കലുമല്ല."

ഞാൻ പുഞ്ചിരിയിട്ടു. മുകളിലുള്ള ഛായാപടങ്ങളിലേയ്ക്കു നോക്കിക്കൊണ്ടു്, ഒരു വിഷാദഛായയോടുകൂടി അവർ തുടർന്നു.

"എൻെറ സകല മഹത്തമങ്ങളായ ക്ഷേമങ്ങൾക്കും ഞാൻ ആ കാണുന്നവരോടു കടപ്പെട്ടിരിക്കുന്നു."

ആ രണ്ടുപേരിൽ ആരോടാണു് അവരുടെ യഥാർത്ഥമായ കടപ്പാടെന്നു ഞാൻ ചോദിക്കാതിരുന്നില്ല. അവർ വീണ്ടും പറഞ്ഞു.

"മോൺസിഞ്ഞോർ, രണ്ടുപേരോടും! എന്റെ ഹൃദയത്തിൽ അവരിൽ ആരാണ് കൂടുതൽ പ്രിയൻ എന്ന കാര്യത്തിൽ പലപ്പോഴും സന്ദേഹം ജനിക്കാറുണ്ട്; അതിനുംപുറമെ, ഈ നാൾവരെ അവരിൽ ഒരാളോട് എനിക്ക് അനുതാപവും തോന്നാറുണ്ട്.

മോൺ:—"മാഡം, ആ സ്ഥിതിക്ക് ആ വ്യക്തികളോടല്ല, അവരുടെ പ്രേമപ്രവൃത്തികളോടാണ് നിങ്ങൾ കൃതജ്ഞത പ്രദർശിപ്പിക്കുന്നത്. അവർ പ്രേമത്തിന്റെ ഉപകരണങ്ങൾമാത്രം.

മാഡം:—"അങ്ങനെയും ആകാം. എന്നാൽ, ഹാവൂ! എത്ര അത്ഭുതകരങ്ങളായ ഉപകരണങ്ങൾ!"

മോൺ:—മഹത്വമൊന്നും പറയത്തക്കവണ്ണം ഇല്ലെങ്കിലും, തന്റെ ജീവിതം മുഴുവനും, ഹൃദയംമുഴുവനും, ആത്മാവു മുഴുവനും, വിചാരം മുഴുവനും, ഓരോ നാഴികയും നിങ്ങൾക്കായി സമർപ്പിക്കുന്ന ഒരു നിസ്സാരനാൽ നിങ്ങൾ നിങ്ങളുടെ സാക്ഷാൽ കാമുകന്മാരെക്കാൾ കൂടുതലായി സ്നേഹിക്കപ്പെട്ടില്ലെന്നോ, സ്നേഹിക്കപ്പെടാൻ ഇടയില്ലെന്നോ ഉള്ള കാര്യത്തിൽ നിങ്ങൾക്കു വല്ല തീർച്ചയുമുണ്ടോ? ആ രണ്ടുപേരെ സംബന്ധിച്ചാണെങ്കിൽ, അവർ രണ്ടു ഭീകരന്മാരായ എതിരാളികൾ—സംഗീതവും, സാഹിത്യവും, അതെ, ഗാനവും, കവിതയും!

ഒരു തരുണീസഹജമായ ശബ്ദത്തോടുകൂടി, അത്രും ആത്മാവിനെ ത്രസിപ്പിക്കത്തക്ക വിധത്തിൽ ആ വൃദ്ധ ഇങ്ങനെ മറുപടി പറഞ്ഞു. "മോൺസിഞ്ഞോർ, ഇല്ല;

ഉള്ളതന്നെ. ഒരു നിസ്സാരൻ എന്നെ കൂടുതൽ സ്നേഹിച്ചേയ്ക്കാം. എന്നാൽ ആ രണ്ടുപേർ എന്നെ സ്നേഹിച്ച വിധത്തിൽ സ്നേഹിക്കാൻ വഴികാണുന്നില്ല. ഹാവൂ! അവർക്ക് പ്രേമഗാനങ്ങൾ ആലപിക്കേണ്ടതു് എങ്ങനെയെന്നറിയാം. ഈ ലോകത്തിൽ അതുപോലെ പാടാൻ ആർക്കും സാധ്യമല്ല.

"അവർ എന്നെ എത്രമാത്രം ലഹരിപിടിപ്പിച്ചില്ലെന്നോ? അവർ പ്രയോഗിച്ച പദഭംഗിയും, ശബ്ദഭംഗിയും സംഭരിക്കുന്നതിന് മറ്റൊരുവനും സാധ്യമാണോ? സ്വർഗ്ഗീയവും, ലൌകികവും ആയ സമസ്തകവിതകളേയും, സകലസംഗീതത്തേയും പ്രേമത്തിലേയ്ക്കു നിക്ഷേപിക്കാൻ കഴിയാത്ത ഒരുത്തൻ, വെറുതെ സ്നേഹിച്ചാൽമാത്രം കാര്യമായോ? ആ രണ്ടുപേർക്കും അറിയാമായിരുന്നു, അവരുടെ ഗാനങ്ങൾകൊണ്ടും, വചനങ്ങൾകൊണ്ടും, പ്രവൃത്തികൾകൊണ്ടും ഒരു മഹിളയെ ആനന്ദപുളകംകൊള്ളിക്കാൻ. നമ്മുടെ വികാരങ്ങളിൽ വ്യാമോഹങ്ങളാണ് കൂടുതലെന്നും യാഥാർത്ഥ്യങ്ങൾ കുറവാണെന്നും ഉള്ള സംഗതി ശരി തന്നെ. എന്നാൽ വ്യാമോഹങ്ങൾ ആകാശത്തിലെ വെള്ളമേഘങ്ങളിലേയ്ക്കു നമ്മെ ഉയർത്തുകയും, യാഥാർത്ഥ്യങ്ങൾ നമ്മെ ഭൂതലത്തിൽത്തന്നെ തടഞ്ഞുനിർത്തുകയുമാണു് ചെയ്യുന്നതു്. അന്യന്മാർ എന്നെ കൂടുതൽ സ്നേഹിക്കുമായിരുന്നെങ്കിൽത്തന്നെ, അവരിൽക്കൂടി മാത്രമേ, പ്രേമത്തെപ്പറ്റി പഠിക്കാനും, അതനുഭവിക്കാനും, അതിനെ ആരാധിക്കാനും എനിയ്ക്കു കഴിയുമായിരുന്നുള്ളു..

അവർ ഉടനെ നിശ്ശബ്ദമായി കരയാൻ തുടങ്ങി. ദാരുണമായ സന്താപത്താൽ ചുടുകണ്ണീർകണങ്ങൾ അവരുടെ, നേത്രങ്ങളിൽനിന്നും പൊഴിഞ്ഞുകൊണ്ടിരുന്നു. അതൊന്നും കാണാത്ത മട്ടിൽ ഞാൻ ജനലിൽക്കൂടി പുറത്തേയ്ക്കു നോക്കിക്കൊണ്ടിരുന്നു. അല്പനേരം കഴിഞ്ഞു് അവർ വീണ്ടും പറയാൻ തുടങ്ങി.

"മോൺസിഞ്ഞോർ, മിക്ക ആളുകൾക്കും അവരുടെ ശരീരത്തിനെന്നപോലെ ഹൃദയത്തിനും വാർദ്ധക്യം ബാധിക്കുന്നതു നിങ്ങൾ കാണുന്നില്ലേ? എന്നിൽ അങ്ങനെ ഒരു സംഭവം ഉണ്ടായിട്ടേയില്ല. എന്റെ ഈ നിസ്സാരമായ ശരീരത്തിന് ഇപ്പോൾ അറുപത്തൊൻപതു വയസ്സായി. എന്റെ ഹൃദയത്തിന്, എന്നാൽ ഇരുപതു വയസ്സേ ആയിട്ടുള്ളു. അതുകൊണ്ടാണു് ഈ മോഹനകുസുമങ്ങളോടും, എന്റെ പലവിധ സ്വപ്നങ്ങളോടുംകൂടി ഞാൻ ഇവിടെ ഏകാകിനിയായി ജീവിതം നയിക്കുന്നതു്."

വീണ്ടും ഞങ്ങൾ രണ്ടുപേരും കുറെനേരത്തേയ്ക്കു മൌനം ഭജിച്ചു. അനന്തരം ആ മാഡം അല്പം ആശ്വസിച്ചുകൊണ്ടു സംസാരം തുടങ്ങി:

"മോൺസിഞ്ഞോർ, തെളിഞ്ഞ ദിവസങ്ങളിൽ സന്ധ്യാസമയത്തു് ഞാൻ എങ്ങനെയാണു് കഴിച്ചുകൂട്ടുന്നതെന്നറിയുമ്പോൾ നിങ്ങൾ എന്നെ നോക്കി പൊട്ടിച്ചിരിച്ചേയ്ക്കാനിടയുണ്ടു്. എനിക്കുതന്നെ എന്റെ വിഡ്ഢിത്തം ഓർത്തു ലജ്ജ തോന്നും. അതേ സമയത്തുതന്നെ അതോർത്തു ഞാൻ പരിതപിക്കയും ചെയ്യും."

ആ കാര്യം എന്താണെന്നു പറയാൻ ആവശ്യപ്പെട്ടുന്നതു് നിഷ്പ്രയോജനകരവും, അനാവശ്യവുമാണെന്നു ഞാൻ വിചാരിച്ചു. അവർ അതു മിക്കവാറും പറയുമായിരുന്നില്ല. ഞാൻ പോകാനായി എഴുന്നേററതു കണ്ടു്, "എന്താ ഇതു വേഗം" എന്നു് അവർ വിളിച്ചു ചോദിച്ചു.

മോണ്ടുകാർലോയിൽ ചെന്നു് ഊണു കഴിക്കാൻ ഉദ്ദേശിക്കുന്നു എന്നു ഞാൻ അവരെ അറിയിച്ചു. അപ്പോൾ ഒരു ചെറിയ പരുങ്ങലോടുകൂടി അവർ എന്നോടു ചോദിക്കയാണു്.

"എൻെറ കൂടെ ഊണു കഴിക്കാൻ താങ്കൾക്കു് ഇഷ്ടമില്ലേ? അങ്ങനെചെയ്താൽ അതു് എനിക്കു വളരെ സന്തോഷകരമായിരിക്കും."

തൽക്ഷണംതന്നെ ഞാൻ ആ ക്ഷണം സ്വീകരിച്ചു. അവർ സന്തുഷ്ടയായി മണിയടിച്ചു. അപ്പോൾത്തന്നെ അവർ പരിചാരികയോടു് ചില ചില്ലറ ആജ്ഞകൾ നൽകുകയും, അവരുടെ ഗൃഹവും പരിസരവും എന്നെ കാണിച്ചുതരാമെന്നു പറയുകയുംചെയ്തു.

ഒരററം മുതൽ മറേറ അററംവരെ കാണാവുന്നതും, ഭക്ഷണമുറിക്കു് അഭിമുഖമായി നിലക്കൊള്ളുന്നതും, ചില്ലുകൊണ്ടു മറച്ചതും ആയ ഒരു വരാന്ത; ആ വരാന്തയിൽ നിന്നു നോക്കിയാൽ മലയുടെ അടിവാരംവരെ ഒരേ വരിയായി വളർന്നുനില്ക്കുന്ന മധുരനാരകത്തോട്ടം ഉടനീളം കാണാവുന്നതാണു്. ചെറിയ ചെടികൾക്കിടയ്ക്കു് ഒരു താണ പീഠം. ആ വിദഗ്ധ നടിക്കു് ഇടയ്ക്കിടയ്ക്കു വന്നിരുന്നു വിശ്രമിയ്ക്കാനുള്ളതാണതു്.

പിന്നീട് ഞങ്ങൾ ഉദ്യാനങ്ങൾ കാണാൻ ഒരുമ്പെട്ടു. നേരം സന്ധ്യയായി. ലോകത്തിലുള്ള സകലവിധ പരിമളങ്ങളും ചുമന്നുകൊണ്ടു വരുന്ന ശാന്തസുന്ദരമായ ഒന്നായിരുന്നു ആ സായന്തനവേള. വീണ്ടും മേശയ്ക്കരികിൽ ഞങ്ങൾ വന്നുചേർന്നപ്പോൾ നേരം നല്ലപോലെ ഇരുട്ടി. ഭക്ഷണം വിഭവസമൃദ്ധമായിരുന്നു. ഞങ്ങൾ ഉണ്ണുന്നതിന് വളരെ നേരം വിനിയോഗിച്ചു. ഞങ്ങൾ ആത്മമിത്രങ്ങളായിത്തീർന്നു. ആ സ്ത്രീയോട് ഒരു പൂർണ്ണാനുഭാവം എന്റെ ഹൃദയത്തിലുദയംചെയ്തു. അവർ ഒരു പാത്രം വീഞ്ഞു കുടിച്ചു. അതിനുശേഷം കൂടുതൽ സ്നേഹവും ആത്മാർത്ഥതയും അവർ പ്രകടിച്ചു. അവർ ഒടുവിൽ പറഞ്ഞു.

“നമുക്കു പുറത്തുപോയി ആ ചന്ദ്രനെ നോക്കാം. ആ ചന്ദ്രനെ, ആ മോഹനചന്ദ്രനെ, ഞാൻ ആരാധിക്കുന്നു. എന്റെ ഏററവും വലിയ ആഹ്ലാദങ്ങൾക്ക് ഒരു സാക്ഷിയാണ് ആ ചന്ദ്രൻ. എനിക്കു തോന്നുന്നത് എന്റെ അത്യന്തമധുരങ്ങളായ സ്മരണകൾ ആ ജ്യോതിസ്സിലാണ് നിക്ഷേപിക്കപ്പെട്ടിരിക്കുന്നതെന്നും, അവ തിരിച്ചുവരുന്നതിന് അങ്ങോട്ടുമാത്രം നോക്കിയാൽ മതിയെന്നുമാണ്. ചില സന്ധ്യാസമയത്ത് ഞാൻ ഒരു വിനോദരംഗം തയ്യാറാക്കിയിട്ടുണ്ട്. അഴകേറിയ ഒരു രംഗം. അതു കണ്ടെങ്കിലേ മനസ്സിലാകൂ. എന്നാൽ, വേണ്ട—വേണ്ട. നിങ്ങൾ എന്നെ നോക്കി വല്ലാതെ പരിഹസിച്ചു ചിരിക്കാൻ തുടങ്ങും. എനിക്ക് ആ കാര്യം പറയാൻ സാധ്യമല്ല. ഞാൻ അതിന് ഒരുമ്പെടുന്നില്ല. ഇല്ല; ഇല്ല; എനിയ്ക്കു നിങ്ങളോടു പറയാൻ കഴികയില്ല.”

മോൺ:—ആഹാ! മാഡം, ഞാൻ അപേക്ഷിക്കയാണേ, തുടൎന്നു പറയൂ. എന്താണ് നിങ്ങളുടെ ആ ഗൂഢരഹസ്യം? എന്നോട്ട പറയണേ! ഞാൻ ചിരിക്കയില്ലെന്നു കരാർ പറയാം. ഞാൻ സത്യംചെയ്തു പറയുന്നു.

ആ അമ്മ സംശയിച്ചു. ഞാൻ അവരുടെ കരങ്ങളെ ഗ്രഹിച്ചു. വളരെ ശോഷിച്ചതും, കുളൎമ്മയുള്ളതുമായ ആ കൊച്ചുകൈകരം പിടിച്ച്, അവരുടെ കാമുകന്മാർ ചെയ്തിരുന്നതുപോലെ, മാറി മാറി പലവുരു ചുംബിച്ചു. അവരുടെ മനസ്സൊന്നിളകി. എങ്കിലും അവരുടെ സംശയം തീരെ വിട്ടുമാറിയില്ല. അവർ വീണ്ടും പറഞ്ഞു; അതും അല്പം ഉള്ളിളക്കത്തോടുകൂടി!

"നിങ്ങരം ചിരിക്കുകയില്ലെന്നു വാക്കുപറഞ്ഞിട്ടുണ്ടല്ലോ."

"ഉണ്ട്. ഞാൻ ശപഥം ചെയ്തിട്ടുണ്ട്."

"കൊള്ളാം. എന്നാൽ വരൂ!"

എന്നിങ്ങനെ അവർ പുഞ്ചിരിതൂകിക്കൊണ്ടു പറഞ്ഞു. ഞങ്ങരം കസേരയിൽനിന്നും എഴുന്നേററു. മാഡം അവരുടെ പരിചാരകനെ വിളിച്ചപ്പോരം അവർ വന്നു അവരുടെ പിൻവശത്തു കിടന്നിരുന്ന കസേര വലിച്ചു മാററി. അവനെ വിളിച്ച് ആ അമ്മ എന്തോ ചെവിയിൽ മന്ത്രിച്ചു.

"ശരി അമ്മേ, ഇപ്പോരംതന്നെ" എന്നു പറഞ്ഞ് അവൻ അകത്തേയ്ക്കുപോയി. മാഡം എൻെറ കൈയ്ക്കു പിടിച്ച് വരാന്തയിലേയ്ക്കു നയിച്ചു. മധുരനാരകത്തിനിടയ്ക്കുള്ള വഴിത്താര ഒരു മനോജ്ഞമായ കാഴ്ചയാണ്.

ചന്ദ്രൻ നേരിയ രജതരേഖകൾ ആ മരങ്ങൾക്കിടയിൽ ആലേഖനം ചെയ്തു. മരങ്ങളുടെ നിബിഡവും ഗോളാകാരങ്ങളും ആയ ശാഖകൾക്ക മദ്ധ്യേ മഞ്ഞ മണ്ണിന്മേൽ ആ കലാനാഥൻ ഒരു ദീർഘമായ പ്രകാശരേഖയും വരച്ചിരുന്നു. മരങ്ങൾ എല്ലാം പൂത്തുനിന്നിരുന്നതുനിമിത്തം ആസ്വാദ്യവും ശീതളവും ആയ ഒരു പരിമളം വായുമണ്ഡലത്തിൽ പ്രസരിച്ചു. ഇരുളടഞ്ഞ ആ ഛായാവലികളിൽ പാറിയിരുന്ന പരശ്ശതം മിന്നാമിനുങ്ങുകൾ താരാഗണങ്ങളുടെ വിത്തുപാകിയതുപോലെ മിന്നിത്തിളങ്ങിക്കൊണ്ടിരുന്നു.

"ആഹാ! ഒരു പ്രണയരംഗത്തിന് എത്രമാത്രം മാതൃകാപരമായ ഒരു പരിസരം" എന്നു ഞാൻ ആക്രോശിച്ചു.

"അങ്ങനെയല്ലേ, അങ്ങനെയല്ലേ? നിങ്ങൾക്ക് ഇപ്പോൾത്തന്നെ കാണാം." എന്ന് എന്നെ അരികിൽ ഇരുത്തിക്കൊണ്ടു മാഡം പിറുപിറുത്തു. "അത്തരം രംഗങ്ങളുടെ സ്മരണയാണ് എനിക്ക് വിരക്തിയുണ്ടാക്കുന്നത്. എന്നാൽ നിങ്ങളെപ്പോലുള്ള പുരുഷലോകം—വിശേഷിച്ച് ഇന്നത്തെ പുരുഷലോകം അത്തരം കാര്യങ്ങളെ അപൂർവ്വമായേ സ്വപ്നം കാണുകപോലും ചെയ്യുന്നുള്ളു.

നിങ്ങളെല്ലാം പണം സൃഷ്ടിക്കുന്നവരാണ്—വ്യവസായികൾ ആണ്. ഞങ്ങളോട് എങ്ങനെയാണ് സംസാരിക്കേണ്ടതെന്നുപോലും നിങ്ങൾക്ക് അറിഞ്ഞുകൂടാ. ഞാൻ 'ഞങ്ങളോട്" എന്നു പറഞ്ഞതിന് യുവതീജനങ്ങളോട് എന്നാണ് ഞാൻ അർത്ഥം കല്പിച്ചിട്ടുള്ളതു്. പ്രണ

യകാര്യങ്ങൾ കേവലം നിയമരഹിതമായി ഒരുതരം ശൃംഗാരലീലയായി പരിണമിച്ചിട്ടുണ്ട്. അതിന്റെ ഉള്ളതിന്ധനം പലപ്പോഴും ഉടയാടകൾ നിർമ്മിക്കുന്നവന്റെ ഒരു നിശ്ചയവുമില്ലാത്ത വേലക്കൂലിയാണ്. വസ്ത്രവില്പനത്തിനുള്ള കൂലിക്കാണ് സ്ത്രീയെക്കാൾ പ്രാധാന്യമുള്ളതെന്നു മനസ്സിലാകുമ്പോൾ പുരുഷന്മാരെ മഷിയിട്ടുനോക്കിയാൽ അടുത്ത നാട്ടിലെങ്ങും കാണാൻ കഴികയില്ല. അമ്പോ! ഇന്നത്തെ സ്ത്രീകളുടെ വസ്ത്രധാരണത്തിലും മറവും, അതെ, ആ കെട്ടിലും മട്ടിലും വരുത്തിവയ്ക്കുന്ന കൃത്രിമസൌന്ദര്യം! തുന്നൽക്കാരന്റെ കൂലിയെക്കാൾ സ്ത്രീക്കാണ് വില കൂടുതൽ എന്നു ബോദ്ധ്യപ്പെട്ടാൽ നിങ്ങൾ അക്കാര്യത്തിൽ പണം ചിലവിടുകയായി. ഒന്നാംതരം ഉപചാരങ്ങൾ—സമ്പ്രദായങ്ങൾ! വിചിത്രമായ സ്നേഹഗതികൾ!"

മാഡം എന്റെ കൈയ്ക്കു പിടിച്ചു. "അതാ നോക്കൂ." എന്ന് അവർ എന്നോടു പറഞ്ഞു. മനോമോഹനമായ ഒരു ചിത്രം പ്രത്യക്ഷമായി. ഞാൻ അത്ഭുതപരതന്ത്രനായി. എന്റെ സന്തോഷം അതിരുകവിഞ്ഞു. ആ വഴിത്താരയുടെ അററത്ത് ആ സാന്ദ്രചന്ദ്രികയിൽക്കൂടി ഒരു യുവാവും യുവതിയും അന്യോന്യം അരയിൽ കെട്ടിപ്പിടിച്ചുകൊണ്ട് ഞങ്ങൾക്ക് അഭിമുഖമായി വരുന്നതു കണ്ടു. അവർ പാണിതലങ്ങൾ കോർത്തുകൊണ്ടും കൈത്തണ്ടുകൾ തമ്മിൽ പിണച്ചുകൊണ്ടും മുന്നോട്ടു സാവധാനം നടന്നുവരുന്നതു കണ്ടാൽ, ആ ചന്ദ്രികച്ചാറിൽ നീന്തുകയാണോ എന്നു തോന്നിപ്പോകും.

അവർ അല്പനേരത്തേയ്ക്കു് അപ്രത്യക്ഷരായി. വീണ്ടും അല്പം അകലെ പ്രത്യക്ഷപ്പെട്ടു. ആ തരുണൻ കഴിഞ്ഞ നൂററാണ്ടിലെ രീതിയിൽ ഒരു സാററിൻ കോട്ടിട്ടിരുന്നു. വളരെ വിസ്താരമുള്ള ഒരു തൊപ്പിയാണ് അയാൾ ധരിച്ചിരുന്നതു്. അതിൻെറ അററത്തു് ഒരു ഒട്ടകപ്പക്ഷിയുടെ തൂവലും കുത്തിവച്ചിരുന്നു. വളരെ അയഞ്ഞ ഒരു പാവാടയാണ് ആ യുവതി ധരിച്ചിരുന്നതു്. റീജൻസി ഭരണകാലത്തു ചില സുന്ദരിമാരണിഞ്ഞിരുന്ന ഒരുതരം പൊക്കമേറിയ തൊപ്പിയായിരുന്നു അവളുടെ തലയിൽ സ്ഥലം പിടിച്ചിരുന്നതു്. അവർ ഏകദേശം ഞങ്ങളുടെ അടുത്തുനിന്ന് ആറടി അകലെ വന്നുനിന്നു പരസ്പരം വന്ദിച്ചതിനുശേഷം, ആ വഴിയുടെ മദ്ധ്യത്തിൽവച്ചു് സ്പഷ്ടമായി കാണത്തക്കവണ്ണം അന്യോന്യം ആവേശപൂർവ്വം ആലിംഗനംചെയ്തു. പെട്ടെന്ന് ആ കാമിജനം അവിടത്തെ പരിചാരകരാണെന്നു് എനിക്കു മനസ്സിലായി. എനിക്കു വല്ലാത്ത ചിരിവന്നു. അതു തടയാൻ വിഷമിച്ചതുകൊണ്ടു ശ്വാസം സ്തംഭിച്ചു ശരീരം ആകപ്പാടെ ഒന്നു കുലുങ്ങി. ഏതുതരത്തിലോ ഞാൻ ആ ചിരി അടക്കി. ഈ അസാധാരണമായ ഹാസ്യരംഗത്തിൻെറ അനന്തരഗതി എന്തെന്നറിയാൻ ഞാൻ എൻെറ ഉദ്വേഗം സംയമനം ചെയ്തു് അവിടെ അടങ്ങിയിരുന്നു. വഴിയുടെ അററത്തേയ്ക്കു് അവർ വീണ്ടും പോയി. ആ ദൂരസ്ഥലത്തും അവർ അഴകുള്ളവരായി കാണപ്പെട്ടു. സ്വപ്നരൂപങ്ങൾപോലെ കുറെനേരം അവർ എങ്ങോട്ടോ പോയി മറഞ്ഞു. ആ വഴി അപ്പോഴും കൂടുതൽ രമണീയമായി സ്ഥിതിചെയ്തു.

ഞാൻ ഉടനെ എഴുന്നേററ് അവിടെനിന്നും യാത്ര യായി. ഞാൻ അവിടെനിന്നും പുറത്തിറങ്ങി നടന്നു. ആ അസ്ത്രീകരങ്ങളായ യുവജനങ്ങളെ കാണാൻ എനിക്കു മനസ്സുണ്ടായില്ല. കഴിഞ്ഞുപോയ എല്ലാ രംഗങ്ങളെയും ഓക്കത്തക്കവണ്ണമുള്ള ഒരു രംഗവിധാനമാണ് ആ മാഡം അവിടെ ഏപ്പാട്ടുചെയ്തിരുന്നതെന്നും, ആ ലീലാരംഗം കുറെ നീണ്ടുനില്ക്കുമെന്നും ഞാൻ ചിന്തിച്ചു. ആ അതീത മായ പ്രണയകഥയും, നാടകീയരംഗങ്ങളും ആയിരി ക്കണം അവിടെ അഭിനയിക്കാൻ ഭാവിച്ചിരുന്നതു്. ആ വഞ്ചനാത്മകവും, മദനവികാരജനകവും, വ്യാമോ ഹജടിലവും ആയ രംഗങ്ങളെ കൃത്രിമഭംഗിയോടുകൂടി യാണെങ്കിലും, യഥാത്ഥരൂപത്തിൽ അഭിനയിക്കുന്ന തുകണ്ടു് ആ വൃദ്ധയിൽ അടങ്ങിയിരുന്ന യുവതീഹൃദയം തുടിച്ചുതുടങ്ങുകയും, കലാതരളിതമായ മാറിടം ത്രസിക്കു ചെയ്യാൽ അവർ എന്നെ അവരുടെ അന്ത്യകാലത്തെ ഒരു ഉപകരണമാക്കിത്തീക്കുമോ എന്നുള്ള ബലമായ സംശയവും, തന്മൂലമുണ്ടായ പരിഭ്രമവും ആണു് ഉടൻ അവിടം വിടുവാൻ എന്നെ പ്രേരിപ്പിച്ചതു്.

"ആടിയകാലും പാടിയവായും അടങ്ങിയിരിക്ക യില്ല."



# ഭ്രാന്തി

"ഫ്രാങ്കോ പ്രഷ്യൻ യുദ്ധകാലത്തുണ്ടായ ഒരു ഭയങ്കര കഥ ഞാൻ നിങ്ങളോടു പറയാം" അന്ന് ബാറൻഡിറാവെട്ടിൻെറ വീട്ടിലെ ഒരു മുറിയിൽവെച്ച് മോൺസിഞ്ഞോർ ഡി എൻഡൊളിൻ തൻെറ സ്നേഹിതന്മാരോടു പറഞ്ഞു:

"എൻെറ വീട്ട് ഫാബർഗ് എകോർമെയിൽ എന്ന സ്ഥലത്താണെന്നു നിങ്ങൾക്കറിയാമല്ലോ. പ്രഷ്യാക്കാർ വരുമ്പോൾ ഞാൻ അവിടെത്തന്നെയായിരുന്നു താമസിച്ചിരുന്നത്. എൻെറ അയൽവക്കത്ത്, പലവിധത്തിലുള്ള നിർഭാഗ്യകരങ്ങളായ വിപത്തുകൾ നിമിത്തം സ്വബോധം നശിച്ച ഒരു സ്ത്രീ കേവലം ഒരു ഭ്രാന്തിയെപ്പോലെ പാർത്തിരുന്നു. അവൾ ഏതാണ്ട് ഇരുപത്തേഴ വയസ്സായപ്പോൾ അവരുടെ അച്ഛനും, ഭർത്താവും, പുത്രനായി ജനിച്ച ഒരു ഓമനക്കുഞ്ഞും ഒരു മാസക്കാലത്തിനിടയ്ക്ക് അന്തരിച്ചുപോയി. ഒരു വിധിവൈപരീത്യം!

മരണം ഒരിക്കൽ ഒരു വീട്ടിൽ കടന്നുപററിയാൽ പലപ്പോഴും അതു് ഒരു ദുഃസ്വഭാവം കാണിക്കാറുണ്ടു്. അതിനു വരാനുള്ള വഴി സുപരിചിതമായതുപോലെ അതു് ഒരു വ്യത്യയാനവും കൂടാതെ ചില സ്ഥലങ്ങളിലേയ്ക്കു കൂടക്കൂടെ മടങ്ങിവരാറുണ്ടു്. മരണദേവതയുടെ ഈദൃശമായ ആഗമനംകൊണ്ടു് ആ സാധ്വസ്ത്രീ വ്യസനഭാരം താങ്ങാൻ കഴിയാതെ ബോധരഹിതയായി ആറു മാസം രോഗശയ്യയിൽത്തന്നെ കിടക്കേണ്ടിവന്നു. ആ ദുർഘടസന്ധി കഴിഞ്ഞപ്പോൾ ഒരു അസാധാരണമായ അലസമനോഭാവം ആ വനിതാമണിയെ ഗ്രസിച്ചുകളഞ്ഞു. ആ സ്ത്രീ അനങ്ങാതെ വല്ലടിക്കിലും ചെന്നിരിക്കും, യാതൊന്നും തിന്നുകയില്ല. അവരിൽ അനങ്ങുന്ന ഒരു അവയവം അവരുടെ കണ്ണുകൾമാത്രം. പ്രേഷ്യക്കാർ ആ സ്ത്രീയെ പിടികൂടി. അവർ വരുമ്പോളെല്ലാം അവളെ എഴുന്നേല്പിക്കാൻ ശ്രമിക്കാറുണ്ടു്. ആ സ്ത്രീ പുറത്തുപോകാതെ കിടക്കയിൽത്തന്നെ കഴിച്ചുകൂട്ടി. അപ്പോഴും പ്രേഷ്യക്കാർ അവിടെ വന്നു് അവളെ കിടക്കയിൽനിന്നും എഴുന്നേല്പിക്കാൻ ശ്രമിച്ചിട്ടുണ്ടു്. പക്ഷേ ശ്രമങ്ങളെല്ലാം നിഷ്ഫലമായി. അവർ അവളെ കൊല്ലാൻ ചെല്ലുകയാണോ എന്നു തോന്നും അവളുടെ മൂളലും, മുരങ്ങലും, മുറവിളിയും കേട്ടാൽ. അവർ ഒരു കാര്യം ചെയ്യുവന്നു; അവളെ പിടിച്ചു പുറത്തു കൊണ്ടുവന്നു കുളിപ്പിച്ചു് വസ്ത്രങ്ങളും മാററി അകത്തു കട്ടിലിൽ കൊണ്ടുചെന്നു കിടത്തുക പതിവായിരുന്നു.

ഒരു വൃദ്ധയായ ദാസി അവളുടെകൂടെ താമസിച്ചു വന്നു. വല്ലതും കുടിക്കാൻ കൊടുക്കുക, വല്ലതും ഭക്ഷിക്കാൻ കൊടുക്കുക എന്നിവ മാത്രമായിരുന്നു ആ സ്ത്രീയുടെ ജോലി. ഉന്മാദാതുരയായ ആ കുടുംബിനി ദാസി കൊടുക്കുന്ന അല്പാഹാരങ്ങൾപോലും പലപ്പോഴും ഭക്ഷിച്ചിരുന്നില്ല. എന്തു കാര്യമാണ് ആ സ്ത്രീയുടെ ഹൃദയത്തിൽ കടന്നുകൂടിയതെന്ന് ആക്കും അറിയാൻ കഴിഞ്ഞില്ല. അവൾ ശബ്ദിച്ചിട്ടുവേണ്ടേ അറിയാൻ? മരിച്ചുപോയവരെപ്പററി ഓർത്തിരിക്കയാണോ അവൾ? കഴിഞ്ഞ പല വിപത്തുകളുടേയും ഒരു യഥാർത്ഥരൂപം ഓക്കാൻ കഴിയാതെ, കൂടിക്കലർന്ന പല സംഭവങ്ങളും സ്വപ്നം കണ്ടുകൊണ്ടു ജീവിക്കയായിരുന്നോ? ഒഴുക്കില്ലാതെ കെട്ടിനില്ക്കുന്ന വെള്ളംപോലെ അവളുടെ ഓമ്മശക്തി സ്തംഭനാവസ്ഥയിലെത്തിച്ചേർന്നിരുന്നോ? എന്തിനധികം വർണ്ണിക്കുന്നു! ഇങ്ങനെ നിഷ്ക്രിയയായി അവൾ പതിനഞ്ചു കൊല്ലത്തോളം ഒരു ഏകാന്ത ജീവിതം നയിച്ചു.

യുദ്ധം ഭയങ്കരമായി പൊട്ടിപ്പുറപ്പെട്ടു. ഡിസംബർ മാസത്തിന്റെ പ്രാരംഭത്തിൽ ജർമ്മൻകാർ കോർമെയിലിൽ പ്രവേശിച്ചു. എനിക്ക് ആ സംഭവങ്ങൾ ഇന്നലെ നടന്നതുപോലെ തോന്നുന്നു. ആ സംഭവങ്ങൾ അറിഞ്ഞാൽ കല്ലുപോലും സ്വയം പൊട്ടിപ്പിളൻപോകും. വാതംകൊണ്ട് അനങ്ങാൻ കഴിയാതെ ഞാൻ ഒരു കൈവെച്ച കസേരയിൽ മലൻകിടക്കുമ്പോൾ ഭടന്മാരുടെ ഉഗ്രമായ കാലടിവയ്പ് തുടരെ കേട്ടു. അല്പം കഴിഞ്ഞപ്പോൾ അവർ എന്റെ ജനലിന്നരികിൽക്കൂടി കടന്നുപോകുന്നതും കണ്ടു.

ഒരു പാവകളിയിൽ ചരടിൽക്കൂടി തുരുതുരെയായി നീങ്ങുന്ന പാവകളെപ്പോലെ പട്ടാളക്കാർ മാർച്ചുചെയ്യു തുടങ്ങി. ഉദ്യോഗസ്ഥന്മാർ പട്ടാളക്കാരെ ഓരോ സംഘങ്ങളായി വിഭജിച്ചു, നാട്ടുകാരെ പരിശോധിക്കാനും, വേണ്ടിവന്നാൽ ആക്രമിക്കുവാനുമായി നിയോഗിച്ചു. പതിനേഴു പേർ എന്റെ പാർപ്പിടത്തിലെത്തി. എന്റെ അയൽക്കാരിയുടെ വീട്ടിൽ പന്ത്രണ്ടുപേർ വന്നുചേർന്നു. അവരിൽ ഒരാൾ ഒരു സേനാനായകനായിരുന്നു; ഉഗ്രമൂർത്തിയും, മഹാ അക്രമിയും ആയ ഒരുത്തൻ!

ആദ്യത്തെ ഏതാനും ദിവസങ്ങളിൽ വലിയ കുഴപ്പമൊന്നും ഉണ്ടായില്ല. അടുത്ത വീട്ടിലെ സ്ത്രീക്കു നല്ല സുഖമില്ലെന്ന് ആളുകൾ പറഞ്ഞതുകൊണ്ട് ആരും അവളെപ്പററി ശ്രദ്ധിച്ചില്ല. എന്നാൽ രണ്ടുമൂന്നു ദിവസം കഴിഞ്ഞപ്പോൾ അവർക്ക് അവളെ ഒന്നു കാണണമെന്നു തോന്നി. അവൾ തങ്ങളെ വന്നു കാണാത്തതു് അവളുടെ തൻേറടം കൊണ്ടാണെന്ന് അവർ തീരുമാനിച്ചു. അവരുടെ അന്വേഷണത്തിൽ ആ സ്ത്രീ പതിനഞ്ചുകൊല്ലമായി കിടപ്പിലാണെന്നും, അതിനു കാരണം അതികലശലായ സങ്കടം ആണെന്നും മനസ്സിലാക്കി. ആ വാർത്തയെല്ലാം വെറും ഭോഷ്കാണെന്നും, അവളുടെ അന്തസ്സുകൊണ്ടാണ് അവൾ എഴുന്നേററു പുറത്തു വരാത്തതെന്നും, പ്രഷ്യക്കാരോടുള്ള വെറുപ്പുകൊണ്ടാണ് അവരെ വന്നു കാണുകപോലും ചെയ്യാത്തതെന്നും ആണ് ആ ശത്രുക്കൾ ആലോചിച്ചു നിശ്ചയിച്ചതു്.

ആ സ്ത്രീ താനേ വന്നു തന്നെ സൽക്കരിച്ചിരുന്നതെന്നു സേനാനായകൻ നിശ്ചയിച്ചുതുടങ്ങി. അയാൾ മുറിയിൽ കയറി വന്നു നോക്കി അവളോടു ചുരുക്കത്തിൽ ഇങ്ങിനെ പറഞ്ഞു: "മാഡം, നിങ്ങൾ എണീക്കാൻ ഞാൻ നിങ്ങളോട് അപേക്ഷിക്കുന്നു. ഞങ്ങളെല്ലാവരും നിങ്ങളെ ഒന്നു കാണട്ടെ." അവൾ അവളുടെ പകച്ച കണ്ണുകൾകൊണ്ടു് അയാളെ ഒന്നു നോക്കിയെന്നുമാത്രം. ഒരക്ഷരം ഉരിയാടിയില്ല. സേനാനായകൻ വീണ്ടും പറഞ്ഞു: "നിങ്ങളുടെ തോന്ന്യാസങ്ങളൊന്നും കാണാനും, അതു കണ്ടടങ്ങിയിരിക്കാനും ഞാൻ തീർച്ചയാക്കിയിട്ടില്ല, കേട്ടോ? നിങ്ങൾ തനിച്ചു് എണീററു വന്നില്ലെങ്കിൽ, ആരുടേയും സഹായം കൂടാതെ നിങ്ങളെ എണീപ്പിക്കാനും, ഇങ്ങോട്ടു വരുത്താനും ഉള്ള വിദ്യ എനിക്കറിയാം."

ഇതൊക്കെപ്പറഞ്ഞിട്ടും അവൾ കേട്ട മട്ടു നടിച്ചില്ല. അവൾ നിശ്ചേഷ്ടയായിക്കിടന്നതേയുള്ളൂ. അയാൾ വല്ലാതെ കോപാന്ധനായി. അവളുടെ നിശ്ചലഭാവം അവളുടെ അത്യധികമായ വെറുപ്പിൻെറ ലക്ഷണമാണെന്നു ധരിച്ചു് അയാൾ തുടന്നു: "എടീ, നാളെ നീ എണീററു് കീഴ്പ്പോട്ട് ഇറങ്ങി വന്നില്ലെങ്കിൽ—" അയാൾ മുറിയിൽ നിന്നും ഇറങ്ങിപ്പോയി.

അടുത്ത ദിവസം ഭയചകിതയായ വേലക്കാരി യജമാനത്തിയെ ഒരു നല്ല വസ്ത്രം ധരിപ്പിക്കാമെന്നു നിശ്ചയിച്ചു് അടുത്തുചെന്നു. ആ ഭ്രാന്തി തടഞ്ഞുകൊണ്ടു് ഉച്ചത്തിൽ കിടന്നു നിലവിളിച്ചു് അയൽപക്കം കുലുക്കി. സേനാനായകൻ മുകളിലേയ്ക്കു് ഓടിച്ചെന്നു. ദാസി പേടിച്ചു്

അദ്ദേഹത്തിന്റെ കാൽക്കൽ വീണ് ഇങ്ങനെ അറിയിച്ചു: "എന്റെ പൊന്നെജമാനനേ, അവർ കീഴ്പ്പോട്ടുവരികയില്ല. അവർ ഒരിക്കലും വരികയില്ല. അവർക്ക് മാപ്പുകൊടുക്കണേ! അവർക്ക് അത്രമാത്രം സുഖക്കേടുണ്ട്."

ആ സൈനികോദ്യോഗസ്ഥൻ വട്ടത്തിലായി. അയാൾക്ക് കോപം വല്ലാതെ മൂത്തെങ്കിലും, ആ സ്ത്രീയെ പിടിച്ചുവലിച്ചു പുറത്തുകൊണ്ടുവരാൻ അയാൾ അനുമതി കൊടുത്തില്ല. ഉടനെത്തന്നെ അയാളൊന്നു ചിരിച്ച് ജർമ്മൻ ഭാഷയിൽ എന്തോ ചില ഉത്തരവുകൾ പുറപ്പെടുവിക്കുന്നതുകേട്ടു. അധികം താമസിയാതെ കുറെ ഭടന്മാർ വന്ന് ഒരു രണ്ടിഴക്കട്ടിലിൽ ഒരു ഭടനെയെന്നപോലെ ആരെയോ ചുമന്നുകൊണ്ടുപോകുന്നതു കണ്ടു. ആ സാധുഭ്രാന്തി ഒരക്ഷരം മിണ്ടാതെ നിശ്ചേതനയെപ്പോലെ അതിൽ കിടന്നിരുന്നു. എന്താണ് അവളുടെ അപ്പോഴത്തെ സ്ഥിതിയെന്നുപോലും അവർക്ക് അറിയാൻ കഴിഞ്ഞില്ല. അവരുടെ പിന്നിലായി ഒരു ഭടൻ സ്ത്രീകൾക്ക ധരിക്കാനുള്ള കുറെ വസ്ത്രങ്ങൾ ഒരു പൊതിയാക്കിപ്പിടിച്ചുകൊണ്ടു നടന്നിരുന്നു. കൈകൾക്കൂട്ടിത്തിരുമ്മിക്കൊണ്ട് ആ ഉദ്യോഗസ്ഥൻ പറഞ്ഞു, "നീ ഈ വസ്ത്രങ്ങൾ തനിച്ചുടുത്ത് കുറച്ചെങ്കിലും തനിച്ചു നടക്കുമോ എന്നു ഞങ്ങൾ ഒന്നു നോക്കട്ടെ."

ആ ഘോഷയാത്ര ഐമാവില്ലെ വനത്തിനുനേരെ പൊയ്ക്കൊണ്ടിരുന്നു. രണ്ടു മണിക്കൂർ കഴിഞ്ഞു ആ ഭടന്മാർ മടങ്ങിവന്നു. ആ ഭ്രാന്തിയെപ്പിന്നെ ഒരിക്കലും ആരും കണ്ടിട്ടില്ല. അവർ എന്താണ് അവളെ ചെയ്തു

തെന്നോ, അവർ അവളെ എങ്ങോട്ടു കൊണ്ടുപോയെന്നോ, ഒരുവനും അറിഞ്ഞുകൂടാ.

രാത്രിയും പകലും മഞ്ഞു വീണുകൊണ്ടിരുന്നു. മൈതാനങ്ങളും വനങ്ങളും എല്ലാം മഞ്ഞുകട്ടകൊണ്ടു നിറഞ്ഞു. ചെന്നായ്ക്കൾ പുരയുടെ മുൻവശത്തുപോലും വന്നുനിന്ന് ഓളിയിടാൻതുടങ്ങി.

ആ നഷ്ടപ്രായയായ സാധുസ്ത്രീയെപ്പററിയുള്ള വിചാരം എന്നെ വല്ലാതെ പീഡിപ്പിച്ചു. പ്രഷ്യൻ അധികൃതന്മാർക്ക് ഞാൻ ആ സംഭവത്തെക്കുറിച്ച് അനേകം പരാതികൾ എഴുതി അയച്ചു. അവളെസംബന്ധിച്ച് എന്തെങ്കിലും വിവരം ലഭിച്ചാൽ കൊള്ളാമെന്നുപോലും ഞാൻ അപേക്ഷിച്ചു. അങ്ങനെ ചെയ്തതിനു ശിക്ഷയായി അവർ എന്നെ വെടിവെച്ചുകൊല്ലാൻപോലും വട്ടംകൂട്ടി. സ്പ്രിങ്ങ്കാലം വന്നു. അവിടത്തെ താമസക്കാരായ ഭടന്മാരെല്ലാം മടങ്ങിപ്പോയി. എന്റെ ആ സമീപഗൃഹം അടഞ്ഞുതന്നെ കിടന്നിരുന്നു. ആ വീട്ടിലെ പൂന്തോട്ടത്തിലെ ചെറുവഴിത്താരകളിൽ പലതരം പുല്ലുകൾ തഴച്ചു കാട്ടുപോലെ വളന്നു. അവിടെയുണ്ടായിരുന്ന വൃദ്ധയായ പരിചാരികയും ആ മഞ്ഞുകാലത്തുതന്നെ മരിച്ചുപോയി. ആ നടന്ന ദാരുണസംഭവത്തെക്കുറിച്ച് ആക്കും ഒരു സങ്കടവുമുണ്ടായില്ല. ഞാൻമാത്രം അനുസ്യൂതമായി അതിനെപ്പററി ചിന്തിക്കാറുണ്ടായിരുന്നു. ആ സ്ത്രീയെ അവർ എന്തുചെയ്തു? അവൾ ആ വനത്തിൽക്കൂടി വല്ലവിധത്തിലും രക്ഷപ്പെട്ടോ? അവളെ ആരെങ്കിലും കണ്ടു് സഹതാപം തോന്നി ഒരു വിവരവും ആക്കും കിട്ടാത്തവിധം വല്ല

ആസ്ഥാപത്രിയിലും കൊണ്ടുപോയോ? എന്റെ സംശയനിവാരണത്തിനു് യാതൊന്നും ലഭിച്ചില്ല. കാലക്രമത്തിൽ എന്റെ അനുശയഭാരവും തേഞ്ഞുമാഞ്ഞുതുടങ്ങി.

അടുത്ത ശരത്കാലം വന്നുചേൎന്നു. അക്കാലത്തു കാട്ടുകോഴികൾ വളരെ വൎദ്ധിച്ചിട്ടുണ്ടെന്നു് ഞാൻ അറിഞ്ഞു. വാതംകൊണ്ടു കുറെനാൾ കിടന്നുപോയതുകൊണ്ടു് എനിക്കു് അപ്പോഴും നടക്കാൻ നല്ല സുഖമുണ്ടായിരുന്നില്ല. എങ്കിലും ഒരുകണക്കിൽ വലിഞ്ഞിഴഞ്ഞു് ആ വനത്തിലെത്തി. നീണ്ട കൊക്കുള്ള നാലഞ്ചു പക്ഷികളെ ഞാൻ കൊന്നു. ഒരു പക്ഷിയെ ഞാൻ എറിഞ്ഞുവീഴ്ത്തി. അതു ഒരു കിടങ്ങിൽ ചെന്നുവീണു. ചെടികളുടേയും മററു മരങ്ങളുടേയും കൊമ്പുകൾകൊണ്ടു് ആ കിടങ്ങു മൂടപ്പെട്ടിരുന്നു. പക്ഷിയെ എടുക്കാൻ എനിക്കു് ആ കിടങ്ങിൽ ഇറങ്ങാതെ ഗത്യന്തരമില്ലാതായി. ഞാൻ വളരെ പണിപ്പെട്ടു് അതിലിറങ്ങി. ആ പക്ഷി കിടന്നിരുന്നതു് ഒരു മനുഷ്യന്റെ ശവശരീരത്തിനടുത്തായിരുന്നു. ആ നിമിഷത്തിൽ നെഞ്ചിൽ ഒരു ഇടികൊണ്ടതുപോലെ ആ ഭ്രാന്തിയുടെ കഥ എനിക്കു് ഓൎമ്മവന്നു. മററനേകം ജനങ്ങളും ആ ഗ്രഹപ്പിഴക്കാലത്തു് ആ വനത്തിൽവെച്ചു് ജീവനപേക്ഷിക്കേണ്ടിവന്നിട്ടുണ്ടു്. എന്തുകൊണ്ടാണു് അങ്ങനെ സംഭവിച്ചതെന്നു് എനിക്കറിഞ്ഞുകൂടെങ്കിലും, ഒരു കാൎയ്യം ഞാൻ ദൃഢമായി തീൎച്ചയാക്കി. ആ ദ്രോഹികളായ സൈനികന്മാരുടെ സാക്ഷാൽ മേധാവിയെ ഒന്നു ചെന്നു കാണണമെന്നു് ഞാൻ നല്ലപോലെ ഉറച്ചു.

---

പെട്ടെന്ന് കാര്യം എനിക്കു മനസ്സിലായി; അതെ, ഞാൻ ഊഹിച്ചറിഞ്ഞു. ആ ഭടന്മാർ ആ മഞ്ചത്തിൽ അവളെ ചുമന്നുകൊണ്ടു വനത്തിൽചെന്നു. അവളുടെ ദൃഢ നിശ്ചയം അനുസരിച്ച് അവൾ കൈകാലുകൾ ഇളക്കി യിരിക്കയില്ല. കോപിഷ്ഠരായ അവർ അവളെ വിജന വും ഹിമനിബിഡവുമായ ആ മഹാവനത്തിൽ ഇട്ടിട്ടു പോന്നു. ആ മഞ്ഞുകട്ടകൾക്കിടയിൽകിടന്ന് കൈകാലു കൾ അനക്കാൻപോലം നിവൃത്തിയില്ലാതെ ആ സാധു സ്ത്രീ ജീവൻ വെടിഞ്ഞു.

ചെന്നായ്ക്കൾ അവളെ സുഖമായി ഭക്ഷിച്ചു. അവ ളുടെ കീറിയ കിടക്കയുടെ നൂലും രോമവുംകൊണ്ടു പക്ഷി കൾ കൂടുകെട്ടി. അവളുടെ എല്ലുകൾ കാണാൻ എനി ക്കും അവസരംലഭിച്ചു. എനിക്ക് ഒരു പ്രാർത്ഥനയുണ്ട്. നമ്മുടെ സന്താനങ്ങൾ ഒരിക്കലും യുദ്ധം കാണാൻ ഇട യാകാതിരിക്കണേ'' എന്നാണ് ആ അപേക്ഷ.



# ഒരു കച്ചവടം.

സെസയർഇസിഡോർബ്രൂമെൻറ്, പ്രോസ്പെർനെപ്പോളിയൻകോർണു എന്ന രണ്ടു പ്രതികൾ, ആദ്യത്തെ പേരുകാരൻെറ ഭാര്യയെ മുക്കിക്കൊല്ലാൻ ഉദ്യമിച്ചു എന്ന കുററത്തിന് അസീസിക്കോടതിയിൽ ഹാജരായി.

പതിവനുസരിച്ചുള്ള ബെഞ്ചിൽ തടവുകാർ അടുത്തിരുന്നു. രണ്ടുപേരും കൃഷിക്കാരായിരുന്നു. ആദ്യത്തെ ആൾ പൊക്കം കുറഞ്ഞു തടിച്ച ഒരുത്തനായിരുന്നു. അവൻെറ കൈകാലുകൾ നീളം കുറഞ്ഞു കുറുവടിപോലെയിരുന്നു. മുഖക്കുരു നിറഞ്ഞു ചുവന്ന മുഖത്തോടുകൂടിയ ആ ഉരുണ്ട തല അവൻെറ ഉരുണ്ടുകൊഴുത്ത കുറിയ ശരീരത്തിൽ ഒട്ടിച്ചുവെച്ചിരിക്കുകയാണോ എന്നു തോന്നും. അത്രയ്ക്കു ഹ്രസ്വമായിരുന്നു അവൻെറ കഴുത്ത്. ക്രിക്കെറേറാട്രസ്റ്റ്റിക്കിലുള്ള കാച്ചവില്ലെ എന്ന ദിക്കിൽ പന്നികളെ വളർത്തി വിററു കാലയാപനം ചെയ്തുവന്നിരുന്ന ഒരുത്തനായിരുന്നു ബ്രൂമെൻറു്.

കോർണു ആകട്ടെ ശോഷിച്ച ശരീരവും, ഇടത്തരം പൊക്കവും, നീണ്ട കൈകളുമുള്ള ഒരുത്തനായിരുന്നു. മേല്പോട്ടു വളഞ്ഞ തല, കോടിയതാടി, കോങ്കണ്ണ് ഇവയൊക്കെയായിരുന്നു അവന്റെ പ്രത്യേകലക്ഷണങ്ങൾ. നീലനിറമുള്ള ഒരു അയഞ്ഞ കുപ്പായം ഷർട്ടുപോലെ മുട്ടോളം നീണ്ടുകിടന്നു. മഞ്ഞനിറമുള്ള തലമുടി തലയിൽ ഒട്ടിപ്പിടിച്ചിരുന്നു. എല്ലാംകൂടി ആ മുഖത്തേയ്ക്കു നോക്കിയാൽ വൈരൂപ്യത്തിന്റെ ഒരു വിശേഷസങ്കേതസ്ഥാനം തന്നെ. ചുരുക്കിപ്പറഞ്ഞാൽ ഭയാനകമായ ഒരു മുടിഞ്ഞ രൂപം! അവന് ആളുകൾ കോമാളി എന്ന് ഒരു ഓമനപ്പേരു നൽകിയിരുന്നു. പള്ളിയിലെ കർമ്മാനുഷ്ഠാനങ്ങൾ, പല ജന്തുക്കളുടേയും ശബ്ദങ്ങൾ മുതലായവയെ അനുകരിക്കുന്നതിൽ ഇവൻ വളരെ സമർത്ഥനായിരുന്നു. പാമ്പു ചീറുന്നതും മററും കോർണു പകർത്തിക്കാണിച്ചാൽ ആരും സ്തംഭിച്ചുപോകും. ക്രിക്കെറേറാവിൽ ഇയാൾക്ക് ഒരു ചാരായക്കട ഉണ്ടായിരുന്നു. കോർണുവിന്റെ നൃത്തവിദ്യകൾ അനേകം ആളുകളെ അങ്ങോട്ട് ആകർഷിച്ചു. പള്ളിയിലെ പൂജ കാണാനല്ല, കോർണുവിന്റെ പൂജയിൽ പങ്കെടുക്കാനായിരുന്നു ആളുകൾക്കു കൂടുതൽ താല്പര്യം.

ബ്രൂമെൻറിന്റെ ഭാര്യ സാക്ഷികൾക്കുള്ള ബെഞ്ചിൽ ഇരുന്നിരുന്നു. ആ സ്ത്രീ ദേഹം ശോഷിച്ച്, ഏതു നേരവും ഉറക്കം തൂങ്ങി പ്രകൃതിയുള്ള ഒരുത്തിയായിരുന്നു. കാൽമുട്ടിൽ കൈ പിണച്ചുവച്ച് കേവലം ബുദ്ധിശൂന്യയെപ്പോലെ മുമ്പോട്ടുനോക്കിക്കൊണ്ട് ഒരു ശിലാവിഗ്രഹം പോലെയാണ് ആ ഗ്രാമീണ ഇരുന്നിരുന്നത്.

ജസ്റ്റി ഓരോ കാര്യങ്ങൾ ചോദിക്കാൻ തുടങ്ങി.

ജസ്റ്റി: —ബ്ലൂമെൻറിൻെറ ഭാര്യ എഴുന്നേററു നില്ക്കൂ! അപ്പോൾ, അവർ രണ്ടുപേരും നിന്നെ ആ തൊട്ടിയിലെ വെള്ളത്തിൽ പിടിച്ചിട്ടു. എന്നിട്ട്? കാര്യമെല്ലാം വിസ്തരിച്ചു പറയൂ!

അവൾ എഴുന്നേററു. തലയിൽ വച്ചിരുന്ന തൊപ്പിയുടെ പൊക്കവും അവളുടെ നിലയും കണ്ടാൽ, അവളൊരു കൊടിമരത്തിനു തുല്യംതന്നെ. ഒരു ഇഴഞ്ഞുവലിഞ്ഞ മട്ടിൽ അവൾ പറഞ്ഞു.

"ഞാൻ ഉഴുന്നിൻെറ തൊലികളയുകയായിരുന്നു. അപ്പോൾ അവർ അകത്തുവന്നു. എന്തുകാര്യത്തിനാണോ ഇവർ ഇരുവരുംകൂടി വന്നതു് എന്നു ഞാൻ ആലോചിച്ചു നോക്കി. സാധാരണമട്ടിലല്ലായിരുന്നു അവരുടെ വരവു്. എന്തോ കുസൃതി പിണക്കുന്നതിനുള്ള ആരംഭമാണോ എന്നു് എനിക്കു തോന്നി. അവർ എന്നെ ചാഞ്ഞും ചരിഞ്ഞും നോക്കിക്കൊണ്ടിരുന്നു. പോരെങ്കിൽ, കോർണു കോങ്കണ്ണനുമാണു്. അവരെ രണ്ടുപേരെയും ഒന്നിച്ചുകാണുന്നതു് എനിക്കിഷ്ടമല്ല. അവർ രണ്ടുപേരും കൂടിയാൽ, കാശിനു കൊള്ളാത്തവരുടെ മട്ടാണു് രണ്ടുപേരും കാണിച്ചിരുന്നതു്. ഞാൻ അവരോടു ചോദിച്ചു, ഞാൻ വല്ലതും ചെയ്യാനുണ്ടോ എന്നു്. രണ്ടുപേരും മിണ്ടിയില്ല. എനിക്കു എന്തോ ഒരവിശ്വാസം തോന്നി.

ബ്ലൂമെൻറു് പെട്ടെന്നു് അവളെ തടുത്തുകൊണ്ടു പറഞ്ഞു. "ഞാൻ നല്ലപോലെ നിറച്ചിരുന്നു."

കോർണ കൂട്ടുകാരന്റെ നേർക്ക തിരിഞ്ഞു് ഒരു ഓർഗൻയന്ത്രത്തിന്റെ ഒച്ചയിൽ പറഞ്ഞു.

"എടോ നമ്മൾ രണ്ടുപേരും നല്ലപോലെ നിറച്ചിരുന്നു എന്നു പറയൂ! അപ്പോൾ താൻ പറയുന്നതു കളവാകയില്ല."

ജഡ്ജി സഗൌരവം പറഞ്ഞു.

"അതായതു്, നിങ്ങൾ രണ്ടുപേരും നല്ല കണക്കിനു കുടിച്ചിരുന്നു എന്നല്ലേ?"

ബ്രൂ:—അതിനെപ്പററി ഒന്നും ചോദിക്കാനില്ല യജമാനനേ!

കോർണ:—അങ്ങനെ ആൎക്കും സംഭവിക്കുന്നതാണല്ലോ!

ജഡ്ജി വാദിയോട്:—നിന്റെ തെളിവെല്ലാം ഹാജരാക്കു!

സ്ത്രീ:—നല്ലതുതന്നെ. ബ്രൂമെൻറു് എന്നോട്ട് ആരുസ്സു സമ്പാദിക്കാൻ നിനക്കു ആഗ്രഹമുണ്ടോ എന്നു ചോദിച്ചു. ആരുസ്സു കുതിരയോടുന്ന വഴിയിൽനിന്നു പെറുക്കി എടുക്കാൻ പററുന്ന ഒന്നല്ലല്ലോ എന്നോൎത്തു്, ഉണ്ടു് എന്നു ഞാൻ മറുപടി പറഞ്ഞു. അപ്പോൾ നിന്റെ കണ്ണുതുറന്നു് ഞാൻ ചെയ്യുന്നതുപോലെ ചെയ്യണം എന്നു് എന്നോടു പറഞ്ഞുകൊണ്ടു്, ബ്രൂമെൻറു് ഒരു മൂലയ്ക്കുള്ള പൈപ്പിന്റെ ചോട്ടിൽനിന്നു് ഒരു വലിയ തൊട്ടി മറിച്ചിട്ട് ഉള്ളിലുള്ള വെള്ളവും കരടും കളഞ്ഞതിനുശേഷം അതെടുത്തുകൊണ്ടു് ഞങ്ങളുടെ അടുക്കളയിൽ വന്നു്

തിണ്ണയുടെ നടുക്കവെച്ചു. എന്നിട്ട് എന്നോട്ട് അതു നിറയുന്നതുവരെ വെള്ളം കൊണ്ടുവന്നൊഴിക്കാൻ പറഞ്ഞു.

ഞാൻ അതനുസരിച്ചു രണ്ടുകുടവും എടുത്തു് കുളത്തിൽനിന്നു വെള്ളംകൊണ്ടുവന്നു തൊട്ടിയിൽ ഒഴിച്ചു. ഒരു മണിക്കൂർസമയം വെള്ളമൊഴിച്ചു. ഒരു ആനപോലുള്ള തൊട്ടിയായിരുന്നു അതു്.

ആ സമയത്തു് ബ്രൂമെൻറും കോർണവുംകൂടി ഓരോ ഗ്ലാസ്സുനിറച്ചു് കള്ളുകുടിക്കാൻതുടങ്ങി. ഒരു പാത്രം കുടിച്ചാൽ പിന്നെയൊന്നു്; അതു കഴിഞ്ഞാൽ പിന്നെയൊന്നു്; ഇങ്ങനെ തുടങ്ങി ഒരു വല്ലാത്തകുടി! ആ കുടിയും കോലാഹലവും ഏതാണ്ടു തീരാറായപ്പോൾ ഞാൻ അവരോടു പറഞ്ഞു. "നിങ്ങൾ ഇപ്പോൾ നിറഞ്ഞല്ലോ. ഈ തൊട്ടിയെക്കാളും നിറഞ്ഞല്ലോ." അതിനു മറുപടിയായി ബ്രൂമെൻറ് പറഞ്ഞതിങ്ങനെയാണ്. "നീ വിഷമിക്കേണ്ട. നീ നിൻെറ ജോലി നോക്കു്! നിൻെറ മുറവരും. ഓരോരുത്തർക്കു അവനവൻെറ പങ്കുണ്ടു്." വല്ലാതെ കുടിച്ചിരുന്ന അയാൾ പറഞ്ഞതു ഞാൻ അത്ര ശ്രദ്ധിക്കാനും പോയില്ല.

ആ തൊട്ടിയുടെ വക്കുവരെ നിറഞ്ഞപ്പോൾ എൻെറ ജോലി കഴിഞ്ഞു എന്നു ഞാൻ വിളിച്ചുപറഞ്ഞു.

അപ്പോൾ കോർണു എനിക്കു ആരുസൂതന്നു ബ്രൂമെൻറല്ല, കോർണവാണ്. കോർണുതന്നെയാണ് അതെനിക്കുതന്നതു്. അപ്പോൾ ബ്രൂമെൻറു് എന്നോടു ചോദിച്ചു. 'നിനക്കു് ആരു സൂക്രുടി സമ്പാദിക്കണമെന്നുണ്ടോ?' അത്തരം സമ്മാനങ്ങൾ വാങ്ങി പരിചയമില്ലാത്തതുകൊ

ണ്ടു്, ഉണ്ടു് എന്നു ഞാൻ ഉത്തരം പറഞ്ഞു. അപ്പോൾ അയാൾ എന്നോട്ട് വസ്ത്രങ്ങളെല്ലാം അഴിച്ചുമാററാൻ പറഞ്ഞു. ഞാൻ ചോദിച്ചു. "എന്തു്? വസ്ത്രങ്ങൾ എല്ലാം അഴിച്ചുമാററാനോ?" 'അതെ' എന്നു അയാളും പറഞ്ഞു.

മാ:—ഞാൻ എത്ര വസ്ത്രങ്ങൾ അഴിച്ചുകളയണം?

ബ്ര്യം:—നിനക്കു വിഷമം തോന്നുന്നുണ്ടെങ്കിൽ, ഒരു ചെറിയ ട്രൌസറോ മററോ ഇട്ടോളു. അതുകൊണ്ടു ഞങ്ങൾക്കു തടസ്സമൊന്നുമില്ല.

ആരുസ്സു എന്നു പറഞ്ഞാൽ അതു ആരുസ്സുതന്നെയാണു്. അതുകൊണ്ടു ഞാൻ വസ്ത്രങ്ങൾ അഴിക്കാൻതന്നെ തീർച്ചയാക്കി. ആ ഒന്നിനുംകൊള്ളാത്തവരുടെ മുൻപിൽ വച്ചു വസ്ത്രങ്ങൾ അഴിക്കണമെന്നു ഞാൻ വിചാരിച്ചില്ല. ഞാൻ എൻെറ തൊപ്പി എടുത്തു എൻെറ ജാക്കററഴിച്ചു. എൻെറ പാവാടയും മററും അഴിച്ചുമാററി. അപ്പോൾ ബ്ര്യമെൻറു പറയുകയാണു് "എടീ നീ ആ കാലുറ ഇട്ടോളു. ഞങ്ങൾ നല്ലവരാണു്." കോർണെവും കൂട്ടുകാരനോടൊത്തുപറഞ്ഞു "ഞങ്ങൾ നല്ലവരാണേ."

അങ്ങനെ ഞാൻ അവിടെ ഏതാണ്ടു് അവ്വാമാതാവിനെപ്പോലെ നിലയായി. അവർ രണ്ടുപേരും കസേരയിൽനിന്നു് എഴുന്നേററു. എന്നാൽ രണ്ടുപേക്കും നേരെ നില്ക്കാൻ കഴിഞ്ഞില്ല. രണ്ടുപേരും അത്രമാത്രം കടിച്ചിരുന്നു യജമാനനേ!

ഞാൻ എന്നോടുതന്നെ ചോദിച്ചു "ഇവർ എന്തിനാണോ ഉന്നിയുന്നതു്?"

ബ്രൂ:—എടീ നീ തയ്യാറായോ?

കോർണ:— ഞാൻ തയ്യാറായി.

എന്നിട്ട് ബ്രൂമെൻറ് എൻെറ തലയ്ക്കും, കോർണ എൻെറ കാലിലും പിടിച്ചു പലക കഴകിയെടുത്തുകൊണ്ടു പോകുന്നപോലെ പൊക്കിയെടുത്തു. ഞാൻ അത്യുച്ചത്തിൽ നിലവിളിച്ചു. അപ്പോൾ ബ്രൂമെൻറ് എന്നോട് 'അനങ്ങാതിരിക്കെടീ നശിച്ചജന്തു' എന്നു ശാസിച്ചുപറഞ്ഞു. എന്നിട്ട് അവർ എന്നെ പൊക്കി ആ തൊട്ടിയിലേയ്ക്കിട്ടു; കുളത്തിൽ കല്ലിടുന്നതുപോലെ. എൻെറ ചോരയോട്ടംപോലും നിലച്ചു, എൻെറ ഉള്ളു. കുളിരുകൊണ്ടു മരവിച്ചു. ബ്രൂമെൻറു ചോദിച്ചു "ഇത്രയേ ഉള്ളോ?

കോർണ:—ഇത്രയേ ഉള്ളൂ.

ബ്രൂമെൻറു പറഞ്ഞു:—അല്ല, തല വെള്ളത്തിലല്ല. അതുകൊണ്ടു ശുദ്ധത്തിനു വ്യത്യാസം വരില്ലേ?

കോർണ:—എന്നാൽ തലയും നല്ലപോലെ മുക്കിപ്പിടിച്ചോളൂ!

ബ്രൂമെൻറ് ഉടനെവന്ന് മുക്കിക്കൊല്ലാനെന്നപോലെ എൻെറ തല പിടിച്ചു വെള്ളത്തിൽതാഴ്ത്തി. എൻെറ മൂക്കിൽ വെള്ളംകേറി യജമാനനേ ഞാൻ ശരിക്കു സ്വർഗ്ഗലോകം കണ്ടു. അയാൾ എന്നെ തള്ളിത്താഴ്ത്തിപ്പിടിച്ചു. ഞാൻ വെള്ളത്തിൽ പാടേതാണു.

അതിനുശേഷം അയാൾ പേടിച്ചിട്ടോ എന്തോ എന്നെ വലിച്ചുപുറത്താക്കി. എന്നിട്ടുപറഞ്ഞു "എടീ ശവമേ, പോയി നല്ലപോലെ തോർത്ത്."

ഞാനാണെങ്കിൽ, ഇതുകേട്ടപാടി, കേൾക്കാത്തപാടി, ജീവനുംകൊണ്ട് മോൺസിഞ്ഞോർ ലിക്യൂറിന്റെ വീട്ടുവരെ ഓടി. അദ്ദേഹം അദ്ദേഹത്തിന്റെ വേലക്കാരിയുടെ ഒരു പാവാട കൊണ്ടുവന്ന് മിക്കവാറും പിറന്ന പടിക്കു നിന്നിരുന്ന എനിക്കുതന്നു. പിന്നീട് മെയിററർചിക്കോ എന്ന ഒരു നാടൻ കാവല്ക്കാരനെ പറഞ്ഞയച്ചു ക്രിക്കറേറായിൽനിന്നും രണ്ടു പോലീസുകാരെവരുത്തി. അവരും ഞാനുംകൂടി വീട്ടിൽചെന്നു. അപ്പോഴും ബ്രൂമെൻറും കോർണവുംകൂടി രണ്ടു മുട്ടനാടുകളെപ്പോലെ പൊരുതുന്നതുകണ്ടു.

ബ്രൂമെൻറ് ഉച്ചത്തിൽ ഇങ്ങനെ പറഞ്ഞു "അതു ശരിയെടോ. ഞാൻ പറയുന്നു അതിൽ ചുരുക്കത്തിൽ ഒരു ക്യൂബിക്കു മീററർ ഉണ്ടെന്ന്. എടോ ഈ രീതി അത്ര സുമാറായ ഒന്നല്ല"

കോർണു ഉറക്കെപ്പറഞ്ഞു:—നാലുകടം വെള്ളം ഏകദേശം അരക്യൂബിക്കു മീററർ ഉണ്ടെടോ. താനൊന്നും പറയേണ്ട. അത് അതുതന്നെ."

ആ പോലീസുപ്രമാണി അവരെ രണ്ടുപേരേയും അറസ്ററു ചെയ്തു. എനിക്ക് ഇതിൽ കൂട്ടതലൊന്നും പറയാനില്ല."

ഇത്രയും അറിയിച്ചതിനുശേഷം അവൾ ഇരുന്നു. കോടതിയിൽകൂടിയിരുന്നവരെല്ലാം ചിരിച്ചു ചിരിച്ചു വിവശരായി. വക്കീലന്മാർ പരസ്പരം നോക്കി അന്ധാളിച്ചു. ജഡ്ജി പറഞ്ഞു:

"പ്രതിയായ കോർണു, ഈ അപമാനകരമായ ആസൂത്രണത്തിനു പ്രേരണ നൽകിയതു് നീയാണെന്നു തോന്നുന്നു. നിനക്കു് വല്ലതും കോടതിയിൽ ബോധിപ്പിക്കാനുണ്ടോ?"

കോർണു എഴുന്നേററു ബോധിപ്പിച്ചു. "യജമാനനേ, ഞാൻ വല്ലാതെ കള്ളു കുടിച്ചിരുന്നു."

ജഡ്ജി:—അതെനിയ്ക്കറിയാം. ബാക്കി പറയൂ!

കോർണു:—ഞാൻ ബോധിപ്പിക്കാം. ബ്രൂമെൻറു് ഏകദേശം ഒൻപതു മണിക്കു് എൻെറ സ്ഥലത്തുവന്നു് രണ്ടുപേക്കു കുടിക്കാൻ ഉള്ള മദ്യം ആവശ്യപ്പെട്ടു. ഒരു പാത്രം എനിയ്ക്കുവേണ്ടിയാണെന്നും പറഞ്ഞു. അയാളുടെ നേരെയിരുന്നു ഞാനും കുടിച്ചു. ലോഹ്യത്തിൻെറ പേരിൽ ഒരു പാത്രം ഞാൻ അയാൾക്കും കൊടുത്തു. ഞങ്ങൾ അങ്ങോട്ടും ഇങ്ങോട്ടും നന്ദി പറഞ്ഞു. ഈ ഇടപാടു ഉച്ചവരെ നീണ്ടുനിന്നു. ഞങ്ങൾ കുടിച്ചു കുടിച്ചു മത്തചിത്തന്മാരായി.

പിന്നീടു് ബ്രൂമെൻറ് കരയാൻ തുടങ്ങി. എനിക്കു വല്ലാതെ തോന്നി. കാരണമെന്തെന്നു ഞാൻ ചോദിച്ചു: 'ചൊവ്വാഴ്ച എനിക്കു് ആയിരം ഫ്രാങ്കു് വേണ്ടിയിരിക്കുന്നു' എന്നു് അയാൾ പറഞ്ഞു. അങ്ങു മനസ്സിലാക്കിയാൽ കൊള്ളാം, അയാൾ പറഞ്ഞതു് എന്നെ കോരിത്തരിപ്പിച്ചു. ഉടനെ, അയാൾ അയാളുടെ ഭാര്യയെ എനിയ്ക്കു വിലയ്ക്കുതരാമെന്നു പറഞ്ഞു.

ഞാൻ മൂക്കററംവരെ കുടിച്ചിരുന്നു. എനിക്കു ബോധ്യയില്ലായിരുന്നു. ആ വർത്തമാനം എന്നെ ഒന്നിളക്കി. മന

സ്സിലായോ? ഞാൻ അയാളുടെ ഭാര്യയെ അറികയില്ല. ഏതായാലും അവളൊരു സ്ത്രീതന്നെയാണല്ലോ. എന്തു വിലയ്ക്ക് അവളെ എനിയ്ക്കു തരുമെന്നു ഞാൻ അയാളോടു ചോദിച്ചു. അവന്ന് മനസ്സിലായെന്ന് അവൻ ഭാവിച്ചു. കുടിച്ചു വെളിവറുപോയതുകൊണ്ടു അയാൾക്കു വ്യവസ്ഥ യുണ്ടാകുമോ എന്നു ഞാൻ സംശയിച്ചു. ഏതായാലും അയാൾ മറുപടി പറഞ്ഞു." ഞാൻ അവളെ ക്യൂബി ക്കടികണക്കിന് അളന്നു തരാം.

അതു കേട്ടപ്പോൾ എനിയ്ക്ക് അത്ഭുതം തോന്നി യില്ല. ഞാനും നല്ല കണക്കിനു കുടിച്ചിട്ടുണ്ടായിരുന്നില്ല. ഒരു ക്യൂബിക്കു മീററർ എന്താണെന്നു എനിയ്ക്കും അറിയാ മായിരുന്നു. വില എന്നിട്ടും തീർച്ചയാക്കിയിട്ടില്ലായിരുന്നു. മെച്ചം എത്രയുണ്ടെന്നു നോക്കിയിട്ടുവേണ്ടേ വില നിശ്ച യിക്കാൻ ? ഒരു ക്യൂബിക്കു മീറററിന്ന് എന്തു വില തര ണമെന്ന് ഞാൻ ചോദിച്ചു.

രണ്ടായിരം ഫ്രാങ്ക്‌വേണമെന്ന് അയാൾ പറഞ്ഞു. ഇതു കേട്ട് ഞാൻ ഒരു മുയലിനെപ്പോലെ തുള്ളിച്ചാടി. ഒരു സ്ത്രീ മുന്നൂറു ലിററിൽ കൂടുതൽ കാണുകയില്ലെന്നു് എനിയ്ക്കറിയാം. എന്നിട്ടും ഞാൻ പറഞ്ഞു: "എടോ ആ വില കുറെ കൂടിപ്പോയല്ലോ !"

ഞാൻ പറഞ്ഞതുകേട്ട് അയാൾ നിർബ്ബന്ധമായി മറുപടി പറഞ്ഞു. "എടോ ഇതിൽ കുറച്ചു തരാൻ നിവൃത്തിയില്ല. ഈ വിലതന്നെ എനിക്കു നഷ്ടമാണു് ഉണ്ടാക്കുന്നതു്.

ആരും നഷ്ടപ്പെട്ട് ഒരു കച്ചവടം ചെയ്യാൻ ഒരുങ്ങുകയില്ലെന്ന് അങ്ങേയ്ക്കറിയാം. അവനവന്റെ കാര്യം അവനവന് അറിയാം. ആ പന്നിയിറച്ചിക്കച്ചവടക്കാരൻ മിടുക്കനാണെങ്കിൽ, ഞാൻ അവനെക്കാൾ മിടുക്കനാണ്. ഹഹഹ! പിന്നീട് ഞാൻ അയാളോടു പറഞ്ഞു. "അവൾ ഒരു പുത്തൻപെണ്ണായിരുന്നെങ്കിൽ ഞാനിതൊന്നും പറയുകയില്ലായിരുന്നു. നിങ്ങൾ അവളെ കല്യാണം കഴിച്ചിട്ട് കുറെ നാളായില്ലേ? അവൾ ആദ്യത്തെ കാലത്തെപ്പോലെ മനോഹരിയായിരിക്കയില്ലല്ലോ! ഞാൻ നിങ്ങൾക്ക് ആയിരത്തിഅഞ്ഞൂറുഫ്രാങ്ക് ഒരു ക്യൂബിക്കടിക്കു തരാം; ഒരു സൂ കൂടുതൽ തരികയില്ല. അതു തനിക്കു പററുമോ?

'അതു മതി. അതു ശരിയായ ഒരു കച്ചവടം ആണ്'.. എന്ന് അയാൾ സമ്മതിച്ചു.

ഞാനും അങ്ങനെതന്നെ സമ്മതിച്ചു. ഞങ്ങൾ രണ്ടുപേരും കൈകോർത്തു പിടിച്ചു പുറപ്പെട്ടു ഈ ലോകത്തിൽ ഞങ്ങൾ അന്യോന്യം സഹായിക്കേണ്ടവരാണ്.

എന്നാൽ എനിക്കൊരു പേടിതോന്നി. അവളെ വെള്ളത്തിലൊ മററൊ താഴ്ത്തിനോക്കാതെ എങ്ങിനെ അവളുടെ അളവെടുക്കും? ബ്രൂമെൻറ് ഒരു പ്രയാസവും കൂടാതെ എന്നോട് ഒരു കൌശലം പറഞ്ഞു.

"എടോ ഞാൻ ഒരു വലിയ തൊട്ടിയെടുത്തു അതിന്റെ വക്കുവരെ വെള്ളം നിറയ്ക്കാം. ഞാൻ അവളെ ആ വെള്ളത്തിൽ മുക്കാം. പുറത്തു പോകുന്ന വെള്ളത്തിന്റെ അളവും അവളുടെ അളവും തുല്യമായിരിക്കും. അങ്ങനെ വേണം അവളുടെ അളവു തിട്ടപ്പെടുത്തുവാൻ."

ഞാൻ പറഞ്ഞു, "ആഹാ! എനിക്കു മനസ്സിലായി. എന്നാൽ താഴെപ്പോകുന്ന വെള്ളം ഒഴുകിപ്പോകയില്ലേ? അതെങ്ങനെ ശേഖരിക്കും?

അയാളുടെ ബുദ്ധി അപാരമായിരുന്നു. അയാൾ അതിനുള്ള മാർഗ്ഗം കണ്ടുപിടിച്ചു. അയാൾ എന്നെ ഇങ്ങനെ പറഞ്ഞു മനസ്സിലാക്കി.

"അവളെ വെള്ളത്തിൽതാഴ്ത്തി പുറത്തേയ്ക്കു ഒട്ടും വെള്ളം പോകാതെയാകുമ്പോൾ അവളെ പുറത്തേയ്ക്കു എടുക്കണം. എന്നിട്ട് തൊട്ടിയിൽ വീണ്ടും വെള്ളം നിറയ്ക്കണം. രണ്ടാമതൊഴിച്ചവെള്ളം അളക്കുമ്പോൾ അവളുടെ ഘനമാനം കിട്ടുമല്ലോ!" ഞാൻ ഉദ്ദേശിച്ചു അത് ഏതാണ്ടു പത്തുകുടത്തോളമുണ്ടാകുമെന്ന്. പത്തുകുടം വെള്ളം ഒരു ക്യൂബിക്കുമീററർ ഉണ്ടാകുമെന്നും ഞാൻ അനുമാനിച്ചു. അയാൾ ഒരു മണ്ടനല്ല എന്നും, കുടിച്ചിട്ടും അവനു നല്ലബുദ്ധിയുണ്ടെന്നും, ആ മുതുക്കൻകുതിര സാമാന്യനല്ലെന്നും എനിക്കു മനസ്സിലായി.

"ചുരുക്കിപ്പറയാം. ഞങ്ങൾ അയാളുടെ വീട്ടിൽ ചെന്നു. അയാളുടെ ഭാര്യയെ ഞാൻ ഒന്നുനോക്കി. അവൾ സുന്ദരിയായ ഒരുത്തിയല്ലതന്നെ. അവളെ ആർക്കും കാണാമല്ലോ. അവൾ ഇവിടെത്തന്നെയുണ്ടല്ലോ. എനിക്കു നിരാശതോന്നി. ഞാൻ സ്വയം ചിന്തിച്ചു." അതൊന്നും കണക്കാക്കാനില്ല. അവൾക്കും വിലയുണ്ട്. സൌന്ദര്യം ഉണ്ടായാലും, ഇല്ലെങ്കിലും ഫലം ഒന്നുതന്നെ." അങ്ങനെയല്ലേ യജമാനനേ? അവൾ ഒരു റെയിൽപാളംപോലെ തീരെ മെലിഞ്ഞവളാണെന്നു ഞാൻ മനസ്സിലാക്കി. ആ സ്ഥിതിക്ക് അവളുടെ അളവ് ഏറിവന്നാൽ 400 ലിററിൽ കൂട്ട

തലാകയില്ലെന്നും ഞാൻ വിചാരിച്ചു. എനിക്കു സംഗതി എല്ലാം മനസ്സിലായി. വെള്ളത്തിന്റെ അളവാണല്ലോ എടുക്കുന്നതു്.

അനന്തരം ഉണ്ടായ കാര്യങ്ങളെല്ലാം അവർ ഇവിടെ ബോധിപ്പിച്ചിട്ടുണ്ടല്ലോ. എനിക്കു നഷ്ടം ഉണ്ടാകുന്ന കാര്യമാണെങ്കിലും, അവർ ചെറിയ ധൈര്യവും, കാലുറയും ധരിച്ചുകൊള്ളുവാൻ ഞാൻ അനുവദിച്ചു. ഇതൊക്കെക്കഴിഞ്ഞപ്പോൾ അവർ ഓടിപ്പൊയ്ക്കളഞ്ഞു. അപ്പോൾ ഞാൻ പറഞ്ഞു. "നോക്കെടോ ബ്രൂമെന്റെ, അതാ അവർ രക്ഷപ്പെടുന്നു എന്നു്."

ബ്രൂമെൻറു്:—താൻ ഒട്ടും പേടിക്കേണ്ട. അവളെ ഞാൻ പിടിച്ചുകൊണ്ടുവരാം. ഉറങ്ങണമെങ്കിൽ അവർ തിരിച്ചുവരേണ്ടയോ? ഞാൻ ആ പോയ വെള്ളത്തിന്റെഅളവുനോക്കട്ടെ.

"ഞങ്ങൾ അളന്നുനോക്കി. നാലുകുടം വെള്ളം പോലും ഉണ്ടായിരുന്നില്ല. ഹ! ഹ! ഹ!"

ഇത്രയുംപറഞ്ഞു് കോർണു വല്ലാതെ ഒന്നു ചിരിച്ചു. അടുത്തു നിന്നിരുന്ന ശിപായി അയാളുടെ പുറത്തു് ഒരു കുത്തുകൊടുത്തു. ചിരിനിർത്തിയതിനുശേഷം അയാൾ വീണ്ടും പറഞ്ഞുതുടങ്ങി.

"ചുരുക്കത്തിൽ പറയാമല്ലോ! ബ്രൂമെൻറു ആവലാതിപ്പെട്ടു. "അയ്യോ ഇതൊന്നുമല്ലല്ലോ. ഇതു ഇടപാടു ഇങ്ങനെ പോരാ."

ഞാൻ അതൊന്നും സാധ്യമല്ലെന്നു പറഞ്ഞു് വല്ലാതെ ഒച്ച ഉണ്ടാക്കി. അയാൾ എന്നെ ഒന്നടിച്ചു. ഞാൻ

അവനെ ഇടിച്ചു പുറകോട്ടുതള്ളി. ഈ വിധിപറയുന്ന ദിവസംവരെ അതു മാഞ്ഞുപോയിട്ടുണ്ടാകയില്ല. ഞങ്ങറം രണ്ടുപേരും കണക്കിനു കുടിച്ചിരുന്നുവല്ലൊ!

അങ്ങനെയിരിക്കുമ്പോളാണ് പോലീസുകാർ വന്നതു്. അവർ ഞങ്ങളെക്കൊണ്ടു സത്യം ചെയ്യിച്ചു. ഞങ്ങളെ തടവുകാരാക്കിക്കൊണ്ടുപോയി. ഞാൻ നഷ്ടപരിഹാരം ആവശ്യപ്പെടുന്നു.

ഇത്രയും അറിയിച്ചതിനുശേഷം കോർണു ഇരിപ്പിടത്തിൽ ഇരുന്നു. തന്റെ കൂട്ടുകാരന്റെ മൊഴിയെല്ലാം ശരിയാണെന്നു ബ്രൂമെൻറു സമ്മതിച്ചു. വക്കീൽ അത്ഭുതപരതന്ത്രനായി; കൂടിയാലോചിക്കുവാൻ അകത്തേയ്ക്കു പോയി.

മണിക്കൂർ ഒന്നുകഴിഞ്ഞു. ജഡ്ജിയും മററും തിരിച്ചു വന്നു. വിധിപ്രസ്താവിച്ചു. അതിൽ പ്രതികളെ വെറുതെ വിട്ടിരിക്കുന്നു എന്നു പ്രസ്താവിച്ചിരുന്നു. വിവാഹത്തിന്റെ മഹിമയെ പരിപാലിക്കുന്നതിനുള്ള ചില കർമ്മനിയമങ്ങളും, വ്യവസായകാര്യങ്ങളിൽ അനുഷ്ഠിക്കേണ്ട ചില പ്രത്യേകപരിധികളും ആ കോടതിവിധിയിൽ ചേർത്തിരുന്നു.

ബ്രൂമെൻറു് തന്റെ പ്രിയപത്നിയുമൊരുമിച്ചു സ്വന്തം വീട്ടിലേയ്ക്കു നടന്നുപോയി.

— അണ്ടികളഞ്ഞ അണ്ണാനെപ്പോലെ കോർണു സ്വന്തം ജോലിയ്ക്കുവേണ്ടി ചാരായക്കടയിലേയ്ക്കും തിരിച്ചുപോയി.



ഗന്ധവും, പശുത്തൊഴുത്തിൽനിന്ന് വരുന്ന ചൂടും വാതലിന്റെ വിടവിൽക്കൂടി അകത്തേയ്ക്ക കടന്നുകൊണ്ടിരുന്നു. കുറെ അകലെ ഒരു പൂവൻകോഴി ഉന്മേഷത്തോടെ കൂകുന്നതുംകേട്ടു.

ജോലി എല്ലാം കലാശിച്ചപ്പോൾ റോസ മേശപ്പുറം നല്ലപോലെ തുടച്ച്, വിരിപ്പെല്ലാം കുടഞ്ഞു യഥാസ്ഥാനങ്ങളിലിട്ടു. ഒരു വലിയ പെൻഡുലം ആടിക്കൊണ്ടിരുന്ന നാഴികമണിയ്ക്കടുത്തുള്ള തട്ടുകളിൽ അവൾ പാത്രങ്ങളെല്ലാം അടുക്കിവച്ചു. അവൾ ദീർഘമായി നിശ്വസിച്ചു. അവൾക്ക് എന്തൊ ഒരു വല്ലായ്മതോന്നി. കാരണമൊന്നും മനസ്സിലായില്ല. എന്തോ ഒരു അസ്വാസ്ഥ്യം! അവൾ പുകപിടിച്ച ഭിത്തിയിലേയ്ക്കനോക്കി. പിന്നീട് പുകപിടിച്ചു കറുത്ത കഴുക്കോലുകളിലേയ്ക്കും, അവയിൽനിന്ന് ഉപ്പിലിട്ട പാത്രങ്ങളുടെ ഇടകളിലേയ്ക്ക തൂങ്ങിക്കിടക്കുന്ന എട്ടുകാലിവലകളിലേയ്ക്കും, ഉള്ളിത്തൊലികളിലേയ്ക്കും മാറുമായിരുന്നു അവളുടെ നോട്ടം. അവൾ അവിടെഇരുന്നു. പലതും വീണു നനഞ്ഞിരുന്ന തിണ്ണയിൽനിന്നും ഒരുവക പുളിച്ചമണം വമിച്ചുകൊണ്ടിരുന്നതു് അവളുടെ തലയെ മന്ദിപ്പിച്ചു. ഇതോടുകൂടി പാൽപ്പാടയെടുക്കാൻ അടുത്തുള്ള കറവുസ്ഥലത്തുവച്ചിരുന്ന പാൽപ്പാത്രങ്ങളിൽനിന്ന് പുറപ്പെട്ട ഗന്ധവും അവളുടെ മൂക്കിൽ കടന്നുകൂടി.

പതിവുപോലെ വല്ല തുന്നൽപ്പണിയും ചെയ്യാമെന്നു വിചാരിച്ചെങ്കിലും അവൾക്ക വൈക്ലബ്യം തോന്നിയതു കൊണ്ടുവേണ്ടെന്നുവെച്ചു. അല്പം സുഖം കിട്ടിയെങ്കിലോ

എന്നോർത്ത് അവൾ വാതിൽപ്പടിയിൽ ചെന്നിരുന്ന് ശുദ്ധവായു ശ്വസിക്കാൻതുടങ്ങി.

നീരാവി പൊങ്ങുന്ന കുപ്പകളിൽ കോഴികളും മററും കിടന്നിരുന്നു. ചില പിടക്കോഴികൾ ഇരയ്ക്കുവേണ്ടി ചിക്കിത്തിരഞ്ഞുകൊണ്ടിരുന്നപ്പോൾ, അവയുടെ മദ്ധ്യേ പ്രൌഢഗംഭീരനായി പൂവൻകോഴി നിലകൊണ്ടു. അവൻ ഇടയ്ക്കിടയ്ക്ക് ആ പിടക്കോഴികളിൽ ഓരോന്നിനെ തിരഞ്ഞെടുത്ത് ആ പ്രണയിനിയുടെ ചുററും ചില ചെറുശബ്ദങ്ങൾ ഉണ്ടാക്കിക്കൊണ്ടുനടന്നു. അത് അവൻെറ പ്രണയാപദാനങ്ങളായിരുന്നു. ആ പിട ഒരു അലസമായ ഭാവത്തോടെ എഴുന്നേററു കാമുകൻെറ ശ്രദ്ധയ്ക്ക് സ്വാഗതമരുളി. അവൾ ചിറകുകൾ വിടർത്തി സ്വന്തംകാലിൽ പതിഞ്ഞിരുന്ന് കാമുകൻെറ അഭീഷ്ടം നിർവ്വഹിച്ചതിനുശേഷം ചിറകുകൾ കുടഞ്ഞു പൊടികളഞ്ഞു. അവൾ കുപ്പയിലേയ്ക്കുയാത്രയായി. പൂവൻകോഴി വിജയഭാവത്തോടേ കണ്ഠം തെളിച്ചു ഞെളിഞ്ഞുനിന്നു കൂകി. പരിസരത്തിലുണ്ടായിരുന്ന സഖാക്കൾ അതേസ്വരത്തിൽ അവനെ അനുമോദിച്ചു. ആ കൂവൽകേട്ടാൽ അനുരാഗകാര്യത്തിൽ അവരോട് ഒരു വെല്ലുവിളി നടത്തുകയാണോ എന്നു തോന്നും.

യാതൊന്നും ചിന്തിക്കാതെ ആ വേലക്കാരിപ്പെണ്ണ് ഈ രംഗം എല്ലാം നോക്കിക്കൊണ്ടിരുന്നു. അവിടെ പൂത്തുനിന്നിരുന്ന ആപ്പിൾമരങ്ങൾ പൊടി പുരണ്ട തല്പ് പോലെ അവളുടെ നേത്രങ്ങൾക്കു വിഷയീഭവിച്ചു. അപ്പോൾ ഒരു കുതിരക്കുട്ടി വളരെ ഉന്മേഷത്തോടുകൂടി തുള്ളിക്കളിച്ച് അവളുടെ അടുത്തുകൂടി കടന്നുപോയി. അടുത്തുണ്ടായിരുന്ന കിടങ്ങുകളുടെ മുകളിൽക്കൂടി രണ്ടുതവണ

ചാടിപ്പോയ ആ ഹയകീടശാരൻ പെട്ടെന്നു തന്റെ ഏകാകിത്വത്തെ ഓർത്തിട്ടെന്നപോലെ അവിടെ സ്തംഭിച്ചുനിന്നു.

ഒന്നു ഓടിക്കളിക്കാൻ അവൾക്കും ഒരു ഉത്സാഹം ജനിച്ചു. കുറച്ചകലെ ചെന്ന് ആ ചൂടുപിടിച്ചുതുടങ്ങിയ വെളിയിൽ കാലും കൈയും നീർത്തിക്കിടന്ന് അല്പം വിശ്രമിക്കണമെന്നായി അവളുടെ അടുത്ത വിചാരം. അവൾ എണീററ് ഒരു ലാക്കുമില്ലാതെ അല്പംനടന്നു. അവളുടെ കണ്ണുകൾ അടഞ്ഞു. ജന്തുസഹജമായ എന്തോ ഒരു ലളിതവികാരം അവളിൽ കടന്നുകൂടി. അവൾ പിടക്കോഴികളുടെ കൂട്ടത്തിൽ ചെന്നുനോക്കിയപ്പോൾ പതിമൂന്നു മുട്ട കിട്ടി. അതു് അവൾ കലവറയിൽ കൊണ്ടുപോയി സൂക്ഷിച്ചുവച്ചു. അടുക്കളയിലെ ദുർഗ്ഗന്ധം അവളെ ബുദ്ധിമുട്ടിച്ചു. അല്പനേരം പുല്ലിൽ ചെന്നിരിക്കാമെന്ന് അവൾ നിശ്ചയിച്ചു.

ചുററും മരങ്ങൾ വളർന്നുനിന്നിരുന്ന ആ കൃഷിക്കളം ഉറങ്ങുകയാണെന്നു തോന്നി. ഇടക്കിടയ്ക്കു മഞ്ഞവിളക്കു കത്തിച്ചതുപോലെയുള്ള പൂക്കളോടുകൂടി നീളമേറിയ പുല്ല് ശരൽക്കാലദേവതയുടെ പച്ചപ്പുരവതാനിയെന്നപോലെ പ്രശോഭിച്ചു. ആപ്പിൾത്തരുക്കളുടെ നിഴൽ അവയിൽ നല്ലപോലെ പതിച്ചു. നീലപ്പൂക്കളും, മഞ്ഞപ്പൂക്കളും ഉണ്ടായിരുന്ന പലതരം വള്ളികൾ പടർന്നുകിടന്നിരുന്ന വീടുകളുടെ മേൽക്കൂരകളിൽനിന്നും പുക പൊങ്ങിക്കൊണ്ടിരുന്നു.

ആ യുവതി വണ്ടിപ്പുരയിൽചെന്നു. അതിനടുത്തു് പിംഗലപുഷ്പങ്ങൾ പരിമളം പരത്തിക്കൊണ്ടിരുന്ന ഒരു ചെറുതോട്ടമുണ്ടായിരുന്നു. അവിടെനിന്നും നോക്കിയാൽ ധാന്യങ്ങൾ സമൃദ്ധിയായി വിളയുന്ന നിലങ്ങളും, വൃക്ഷസമൂഹങ്ങളും കണ്ടാനന്ദിക്കാൻ കഴിയും. രമ്യദൃശ്യമായ ഭംഗി ആരേയും ഹരിക്കുന്നതാണല്ലോ! ദൂരെപ്പണിയെടുക്കുന്ന വേലക്കാരെ കണ്ടാൽ കൊച്ചുകൊച്ചു പാവകളാണോ എന്നു തോന്നും. കുതിരകൾ കളിക്കോപ്പുകളാണോ എന്നു തോന്നി. കുട്ടികളെ അകത്തിരുത്തി വണ്ടികൾ ഉന്തിക്കൊണ്ടുപോകുന്ന ആളുകൾ വിരലുകൾപോലെ കാണപ്പെട്ടു.

കുറച്ചു വയ്ക്കോൽ എടുത്തു കൊണ്ടുവന്നു തോട്ടത്തിൽ വിടർത്തിയിട്ടു് വേലക്കാരി അതിൽ ഇരിപ്പുറപ്പിച്ചു. എന്നിട്ടും ഒരു സുഖം തോന്നാത്തതുനിമിത്തം അതു് ഒന്നുകൂടി പരത്തിയിട്ടു് അവൾ അതിൽ നീണ്ടു നിവർന്നുകിടന്നു. കൈരണ്ടും അവൾ തലയണയായി ഉപയോഗിച്ചു.

ക്രമേണ അവളുടെ കണ്ണുകൾ അടഞ്ഞു. അവൾ ഒരു സുഖസുഷുപ്തിയിലേയ്ക്കു നീങ്ങിക്കൊണ്ടിരുന്നു. മിക്കവാറും സുഷുപ്തിയിൽ ലയിച്ചുതുടങ്ങിയ അവളുടെ ശരീരത്തിൽ ഏതോ കൈകൾ സ്പർശിച്ചതുപോലെ തോന്നി. അവൾ ഞെട്ടിപ്പിടഞ്ഞെണീററിരുന്നു. കുറെ നാളായി അവളോടു പ്രണയാപേക്ഷ ചെയ്തിരുന്ന ജാക്വീസ് എന്ന ഒരു വേലക്കാരനായിരുന്നു അവളുടെ മാറിൽ കൈവച്ചതു്. ആടുകളെ മേയ്ക്കലായിരുന്നു അവന്റെ ജോലി. അവൾ ആ തണലിൽ കിടക്കുന്നതുകണ്ടു് ശ്വാസമടക്കി, തിള

ങ്ങുന്ന കണ്ണുകളോടേ, അവൻ പതുങ്ങി പതുങ്ങി അവിടെ വന്നതാണ്. അവൻെറ തലമുടിയിൽ വയ്ക്കോൽത്തുരുമ്പുകറം പററിയിരുന്നു.

അവൻ അവളെ ചുംബിക്കാൻ വട്ടംകൂട്ടി. അവനോളം തന്നെ കായബലമുണ്ടായിരുന്ന അവറം അവൻെറ കരണത്തു് കണക്കിനൊന്നു കൊടുത്തു. വക്രബുദ്ധിയായ ആ വേലക്കാരൻ അവളോടു ക്ഷമായാചനം ചെയ്തു. അവറം വിപരീതഭാവമൊന്നും കാണിച്ചില്ല. രണ്ടുപേരും അടുത്തിരുന്നു സ്നേഹസല്ലാപം ആരംഭിച്ചു. അനുകൂലമായ കാലാവസ്ഥ, ഒരു നല്ല മനുഷ്യനായിരുന്ന യജമാനൻ, അയൽവാസികറം, ആ നാട്ടുകാർ, സ്വന്തം കാര്യങ്ങറം, അവരുടെ ഗ്രാമങ്ങറം, അവരുടെ മുൻകാലങ്ങറം, അവരുടെ വിവിധസ്മരണകറം, അവരുടെ ബന്ധുജനങ്ങറം, ഇവയെല്ലാമായിരുന്നു അവരുടെ സംസാരവിഷയങ്ങറം. രണ്ടുപേരും സ്വജനങ്ങളെ കണ്ടിട്ടു് കാലമേറെയായി. ഇനി അവരെ കാണാൻതന്നെ സാധിക്കുമോ എന്നു രണ്ടുപേരും സംശയിച്ചു. റോസ ആ കാര്യം ഓർത്തു് ഏറെ വ്യസനിച്ചു. എന്നാൽ അവൻെറ വിചാരഗതി വേറെയായിരുന്നു. അവൻെറ തലയിൽ സ്ഥലം പിടിച്ചിരുന്നതു് ഒരേ ഒരു വിചാരം മാത്രം. ആശാവേശംകൊണ്ടുണ്ടായ ഒരു വിറയോടുകൂടി അവൻ അവളെ മുട്ടി ഉരുമ്മാൻ തുടങ്ങി.

"ഞാൻ എൻെറ അമ്മയെ കണ്ടിട്ടു് ഏറെനാളായി. ഇങ്ങനെ വേറിട്ടു കഴിച്ചുകൂട്ടുന്നതു വളരെ വിഷമംതന്നെ." എന്നു പറഞ്ഞുകൊണ്ടു് അവളുടെ ജന്മസ്ഥലമായ ഗ്രാമ

ത്തിന്റെ നേർക്ക് അവൾ ദൃഷ്ടി തിരിച്ചു. ആ ഗ്രാമം അവിടെനിന്നും വടക്കുഭാഗത്തായിരുന്നു.

പെട്ടെന്നു് ജാക്വീസ് അവളുടെ കഴുത്തിൽ പിടിച്ചു വീണ്ടും ചുംബിക്കാൻ തുടങ്ങി. ഇത്തവണ അവൾ ഒരു വലിയ അക്രമംതന്നെ നടത്തി. അവൾ കൈചുരുട്ടി അവന്റെ മുഖത്തു് ഒരൊന്നാംതരം ഇടികൊടുത്തു. അവന്റെ മൂക്കിൽനിന്നും ചോര ചീററി. അവന്റെ തല കറങ്ങുന്നതു പോലെ തോന്നി. ആ തൊഴിലാളിയുടെ അന്നത്തെ തൊഴിലിനു കിട്ടിയ കൂലി! അവൻ അടുത്തുള്ള ഒരു മരത്തിനടുത്തുചെന്നു തടിയിൽ തല ചായ്ച്ചു ചാരിനിന്നു. ഇതു കണ്ടപ്പോൾ റോസയുടെ ഹൃദയം അലിഞ്ഞു. അവൾക്കു സങ്കടം തോന്നി. അവന്റെ അടുത്തുചെന്നു് അവൾ ചോദിച്ചു.

“അയ്യോ ഞാൻ നിങ്ങളെ ഉപദ്രവിച്ചല്ലേ?”

അവൻ ചിരിച്ചതേയുള്ളൂ. മൂക്കിന്റെ നടുക്കുതന്നെ ഇടികൊണ്ടിട്ടും അവൻ പറഞ്ഞതു് “ഹേയ് അതൊന്നും സാരമില്ല. ഒന്നും പററിയില്ല.” അവൻ അവളെ നോക്കി അത്ഭുതപ്പെട്ടു് “ഇവൾ എന്തൊരു പിശാചു്” എന്നു് സ്വയം പിറുപിറുത്തു. അവനു് അവളിൽ ഒരു പ്രത്യേക ബഹുമാനവും വിസ്മയവും ജനിച്ചതു്, ആ ബലിഷ്ഠയോടുള്ള യഥാർത്ഥമായ പ്രേമത്തിനു മാർഗ്ഗദർശനം ചെയ്തു.

ചോരയൊഴുക്കു നിന്നപ്പോൾ അവനു വേറൊരുകാര്യം ഓർമ്മവന്നു. അവിടത്തെ ജന്മി, അവർ അധികനേരം അങ്ങനെ നില്ക്കുകയാണെങ്കിൽ, അയാളുടെ നീണ്ടുനിവർന്ന കൈ അവന്റെ പുറത്തുവയ്ക്കുമെന്നു് അവനു നല്ലപോലെ

അറിയാമായിരുന്നു. തന്മൂലം അവിടെനിന്നും യാത്രയാകാമെന്ന് അവൻ അഭിപ്രായപ്പെട്ടു. എന്നാൽ അവഠം അവളുടെ ഇഷ്ടപ്രകാരം അവൻെറ കൈയ്യു പിടിച്ച് ഒരു സായന്തനസവാരിയ്ക്കെന്നപോലെ നടന്നുകൊണ്ടു പറഞ്ഞു. "ജാക്ഷീസേ, നിങ്ങഠം എന്നെ അങ്ങനെ വെറുതെ വിട്ടിട്ടുപോണതു് അത്ര നല്ല കാര്യമല്ല."

എങ്ങനെയാകട്ടെ, അവൻ അവളെ തടുത്തു. അവൻ അവളെ വിട്ടുപോകയും മററുമല്ല. അവൻ അവളിൽ പരമാൎത്ഥത്തിൽ അനുരക്തനാണ്. അത്രതന്നെ. അവഠം കാമുകാനാട്ട് ഇങ്ങനെ ചോദിച്ചു.

"അപ്പോഠം നിങ്ങഠം പരമാൎത്ഥത്തിൽ കല്യാണം കഴിക്കാനാണോ ആഗ്രഹിക്കുന്നതു്?" ജാക്ഷീസ് ഒന്നു സംശയിച്ചു. അവൻ ഒട്ടുക്കണ്ണിട്ട് അവളെ നോക്കി. അവളോ തലയുയൎത്തി അവൻെറ നേൎക്കുതന്നെയാണ് നോക്കിയതു്. തുടുത്തു തടിച്ച കവിളുകളും, അവളുടെ മസ്സിലിൻജാക്കററിനകത്തുള്ള തുംഗസ്തനങ്ങളും, ചുവന്ന ചുണ്ടുകളും, നഗ്നമായിരുന്നെങ്കിലും മുത്തുമണികഠംപോലെ വിയൎപ്പുതുള്ളികഠം അണിഞ്ഞിരുന്ന കൊഴുത്തുരുണ്ട കഴുത്തും പ്രകൃതി അവഠംക്കു നൽകിയ സമ്പാദ്യങ്ങളായിരുന്നു. അവന്ന് എന്തോ പുതിയതായ ഒരു അഭിലാഷം തോന്നി. അവളുടെ ചെവികളോട്ട് . അവൻെറ ചുണ്ടുകഠം അടുപ്പിച്ച്," അതെ അങ്ങനെതന്നെ." എന്നു മന്ത്രിച്ചു.

അനന്തരം അവഠം അവൻെറ കഴുത്തിൽ പിടിച്ചുകൊണ്ടു് വളരെനേരം ചുംബിച്ചാനന്ദിച്ചു. അവർ ശ്വാസം വിടാതെ അങ്ങനെ നിന്നു. ആ നിമിഷം മുതൽ അവർ

തമ്മിലുള്ള അനശ്വരപ്രണയത്തിന്റെ കഥയും സമാരംഭിച്ചു. അവർ പല മുക്കിലും മൂലയിലും കണ്ടുമുട്ടാൻ തുടങ്ങി. ചന്ദ്രികാചർച്ചിതമായ നിശാവേളകളിൽ വയ്ക്കോൽത്തുറുവിന്റെ കീഴിൽ വന്നിരുന്ന് പിടിക്കയും വലിക്കുകയും കളിക്കുകയും ചെയ്തതിന്റെ ഫലമായി ചെരുപ്പിന്റെ ആണികൾകൊണ്ട് രണ്ടുപേരുടേയും കാലുകളിൽ ചില മുറിവുകളും മററും ഉണ്ടാകാതിരുന്നില്ല. ആ പ്രണയക്ഷതങ്ങൾ മദനന്റെ താലോലചിഹ്നങ്ങളായി അവർ എണ്ണി. റോസയുടെ രാഗലീലകൾകൊണ്ട് ജാക്കീസിനു വല്ലാത്ത ബുദ്ധിമുട്ടായി. അവളുടെ വികാരപാരമ്യം ആ യുവാവിന് അത്ര രമ്യമായി തോന്നിയില്ല. പിള്ളേർക്കു കളി; തവളയ്ക്കു പ്രാണവേദനയെന്ന മട്ടായി അവരുടെ ലീലാകലവി. ദേഹത്തിനു കലശലായ വേദനയുണ്ടാക്കുന്ന അവളുടെ ബാഹ്യോപചാരങ്ങൾ രസത്തിനു പകരം അവന് നീരസമാണുണ്ടാക്കിയത്. ആ കമിതാവിനു മതിയായി. അവളെ കാണാതെ അവൻ ഒഴിഞ്ഞു നടന്നുതുടങ്ങി. അവൻ സംസാരിക്കാൻപോലും ഒരുമ്പെട്ടില്ല. തനിച്ച് അവളെ കാണാതിരിക്കാൻ അവൻ നല്ലപോലെ ശ്രദ്ധപതിച്ചു. ഈ ഒരു സമ്പ്രദായം കണ്ട് റോസ ഉൽക്കണ്ഠാകുലയായിത്തീർന്നു. അതിന് ഒരു പ്രത്യേകകാരണവുമുണ്ടായി. അവൾക്കു മനസ്സിലായി അവൾ ഗർഭിണിയാണെന്ന്.

ആദ്യം അവൾ ഒരു സ്തംഭനാവസ്ഥയിലെത്തിച്ചേർന്നു. പിന്നീട് അവൾ കോപിഷ്ഠയായി. അവളുടെ രോഷം പ്രതിദിനം വർദ്ധിച്ചുവന്നു. അവളെ കാണാതെ

ആ കള്ളക്കാമുകൻ ഒളിച്ചു നടക്കുകയാണെന്നും, അതുകൊണ്ടാണ് അവനെ കാണാത്തതെന്നും അവൾക്കു ശരിയായി ഗ്രഹിക്കാൻ കഴിഞ്ഞു. ഒരു രാത്രിയിൽ, ആ കള്ളപ്പുരയിലുള്ളവരെല്ലാം നല്ലപോലെ ഉറങ്ങിത്തുടങ്ങിയ തക്കം നോക്കി ഒരു മേലാടമാത്രം ഉടുത്ത് കാലിൽ ചെരിപ്പിടാതെ അവൾ മന്ദമന്ദം നടന്ന മുററത്തിൻെറ അങ്ങേ അററത്തുചെന്ന് കുതിരലായത്തിൻെറ വാതിൽ നിശ്ശബ്ദമായി തുറന്ന് അകത്തുകയറി കുതിരകളേക്കാൾ പൊക്കമുള്ള ഒരു വയ്ക്കോൽപത്തായത്തിൻെറ മുകളിലാണ് ജാക്ഷീസ് കിടന്നിരുന്നത്. റോസയാണ് മുറിയിൽ കടന്നുവന്നതെന്ന മനസ്സിലാക്കി ആ കൌശലക്കാരൻ കൂർക്കം വലിക്കാൻ തുടങ്ങി. പക്ഷേ റോസയാകുന്ന ബാധ വെറുതെ ഒഴിഞ്ഞുപോകുന്ന കൂട്ടത്തിലല്ല. അവൾ അവൻെറ അരികിൽ മുട്ടുകുത്തിയിരുന്ന് അവനെ നല്ലപോലെ കുലുക്കി. പൊറുതിമുട്ടിയപ്പോൾ അവൻ പതുക്കെ എഴുന്നേററിരുന്ന. "നിനക്കെന്തുവേണം" എന്ന് അവൻ ചോദിച്ചു. ദേഷ്യംകൊണ്ടു വിറച്ചും പല്ലുകടിച്ചുംകൊണ്ട് അവൾ പറഞ്ഞു.

"എൻെറ ആവശ്യം—എൻെറ ആവശ്യം നിങ്ങൾ കരാറുചെയ്തതുപോലെ എന്നെ കല്യാണം കഴിക്കണമെന്നുള്ളതുതന്നെ."

അവൻ ഒന്ന മന്ദഹസിച്ചു. അവൻെറ മറുപടിയാണ് രസകരം. "എടീ റോസേ, ഒരുത്തൻ സ്നേഹിച്ചു കൂടി ഒരു അബദ്ധം പററിച്ചു എല്ലാ പെൺകുട്ടികളേയും കല്യാണം കഴിക്കണമെന്ന് വന്നാൽ, അതു താങ്ങാൻ വയ്യാത്ത ഒരു ഭാരമായിത്തീരുമല്ലോ!"

ഇതു കേട്ടയുടനെ അവൾ അവന്റെ കഴുത്തിനു കുത്തിപ്പിടിച്ചു മറിച്ചിട്ടു. അവൻ മലർന്നടിച്ചു വീണു. അവനു് അവളുടെ പിടി വിടുവിക്കാൻ കഴിഞ്ഞില്ല. അവനെ അവൾ പിടിച്ചു നല്ല കണക്കിനു ഞെരിച്ചു പരവശനാക്കി, അവന്റെ മുഖത്തുനോക്കി ഫൂൽക്കരിച്ചു കൊണ്ടു് അലറി. "എടാ ദുഷ്ടാ ഞാൻ ഗർഭിണിയാണു്. നീ കേൾക്കുന്നുണ്ടോ? ഞാൻ ഗർഭിണിയാണ്!"

അവന്റെ ശ്വാസം പെട്ടെന്നു സ്തംഭിച്ചു. അവൻ വാപിളർന്നു. ആ ഇരുട്ടിൽ, രണ്ടുപേരും ഒന്നും സംസാരിക്കാതെ നിശ്ചലരായി ഇരുന്നു. അതിനിടയ്ക്കു് കുറെ വയ്ക്കോൽ ഉരുട്ടിയിട്ടു് ഒരു കുതിര അതു ചവച്ചുതുടങ്ങിയ ഒച്ചമാത്രം കേൾക്കാൻ കഴിഞ്ഞു.

തന്നെക്കാൾ തന്റെ കാമിനിക്കു കായബലം കൂടുതലാണെന്നു നല്ല നിശ്ചയമുണ്ടായിരുന്ന ജാക്ഷീസ് അവളോടു മുക്കിയും മൂളിയും ഒരുതരത്തിൽ ഇങ്ങനെ പറഞ്ഞു. "കൊള്ളാം. ഈ സ്ഥിതിക്കു് ഞാൻ നിന്നെ വിവാഹം ചെയ്യാം." അവന്റെ വാഗ്ദാനത്തിൽ അവൾക്കു വിശ്വാസമുണ്ടായിരുന്നില്ല. "കാര്യമെല്ലാം ഉടൻതന്നെ നടത്തണം" അവൾ പറഞ്ഞു. "നിങ്ങൾ പള്ളിയിൽചെന്നു വിളിച്ചുചൊല്ലും മനസ്സമ്മതവും നടത്തിയേ തീരൂ.

ജാ:—ഉടനെ ആകാം.

റോസ്:—ഈശോയുടെ പേരിൽ നിങ്ങൾ സത്യം ചെയ്യണം.

ജാക്ഷീസു് അല്പസമയത്തേയ്ക്കു സംശയഗ്രസ്തനായി. അവൻ പ്രതിജ്ഞചെയ്തു. അവന്റെ സത്യവാചകം

കേട്ടപ്പോൾ അവൾ പിടിയിൽനിന്നും അവനെ വേർപെടുത്തി ഒരക്ഷരം ശബ്ദിക്കാതെ തിരിഞ്ഞുനടന്നു.

വളരെ ദിവസത്തേയ്ക്ക് അവനെ കാണാനോ, അവനോട് സംസാരിക്കാനോ അവൾക്ക സാധിച്ചില്ല. കുറെ ദിവസത്തേയ്ക്ക കുതിരലായത്തിന്റെ വാതിൽ അടച്ചു താഴിട്ടു പൂട്ടിയിരുന്നതുകൊണ്ട് അതു തുറക്കാനും അവനെ കണ്ടു കാര്യം പറയാനും അവൾ അശക്തയായി. അഥവാ തുറന്നാൽ അതു വേറെ കേസിനുംകൂടി കാരണമാകുമെന്നും, അവളുടെ ഗൂഢപ്രവൃത്തികൾ വെളിപ്പെടുമെന്നും അവൾ ഭയപ്പെടാതിരുന്നില്ല. ഒരു ദിവസം ജാക്വീസിന്റെ സ്ഥലത്ത് വേറൊരാൾ ഊണുകഴിക്കാൻ വരുന്നതുകണ്ടു റോസ അയാളോട് ജാക്വീസ് എവിടെയെന്നു ചോദിച്ചു. അവൻ പോയെന്നും, അവന്റെ സ്ഥാനത്താണ് അയാൾ ജോലി ചെയ്യുന്നതെന്നു ആ അപരിചിതൻ അവളോട് പറഞ്ഞു.

ഈ വിവരം അറിഞ്ഞ് അവൾ അടുക്കളയിലെത്തി. അടുപ്പിൽ വച്ചിരുന്ന ചീനച്ചട്ടി എടുത്തു മാററുന്ന കാര്യം പോലും അവൾ മറന്നുപോയി. എല്ലാരും വേലയ്ക്ക പോയപ്പോൾ അവൾ അവളുടെ മുറിയിൽ വന്നിരുന്ന് തന്റെ പാവാടത്തുമ്പുകൊണ്ടു മുഖംപൊത്തി കരയാൻ തുടങ്ങി. ആൎക്കും സംശയം ജനിക്കാത്ത വിധത്തിൽ പകൽസമയം അവൾ ജാക്വീസിനെപ്പററി പലരോടും അന്വേഷിക്കാൻ ആരംഭിച്ചു. അവളുടെ ചോദ്യം കേട്ടവരെല്ലാം പരിഹസിച്ചു ചിരിച്ചതുകൊണ്ടും, അവളുടെ ഗുരുപ്പിഴയുടെ ഭയങ്കരത അറിഞ്ഞുകൊണ്ടും അവൾ

വിഷാദിക്കകയും, വിസ്മയിക്കയും ചെയ്തു. അവൾക്ക് അവിടരേണ ഗ്രഹിക്കാൻ കഴിഞ്ഞതു് ജാക്ഷീസ് അയൽ പക്കത്തുനിന്നുപോലും കടന്നുകളഞ്ഞു എന്നായിരുന്നു.

11

നിരന്തരമായ ദുരിതമേഘം അവളുടെ ജീവിതാന്തരീക്ഷത്തിൽ വന്നു നിറഞ്ഞുതുടങ്ങി. താൻ ചെയ്യുന്നതു തന്നെ എന്തെന്നറിയാതെയാണ് അവൾ കുടുംബജോലികൾ നിർവ്വഹിച്ചുവന്നതു്. അവളുടെ തലയിൽ ഒരൊററ ആശയമേ ഉണ്ടായിരുന്നുള്ളു. "ആളുകൾ ഇതെല്ലാം അറിഞ്ഞാലോ." എന്നതുമാത്രം.

കൂടെക്കൂടെയുണ്ടായ വിഷാദവും വിചാരവും അവളുടെ ആലോചനാശക്തിയെ മന്ദിപ്പിച്ചു. ഒരിക്കലും പരിഹരിക്കാൻ കഴിയാത്തതും, ഓരോ ദിവസം ചെല്ലുന്തോറും അടുത്തടുത്തു വരുന്നതും, മരണത്തെപ്പോലെ നിശ്ചയമായി സംഭവിക്കുന്നതും ആയ ഒരു അവമാനത്തെ അകററുന്നതിനുള്ള യാതൊരു മാർഗ്ഗവും ആരായുന്നതിന് അവൾ ശക്തയായില്ല. എല്ലാവരും ഉണരുന്നതിനു മുൻപ് എണീററ്, അവൾ തലമുടി ചീകാൻ നോക്കുന്ന കണ്ണാടിയിൽ നോക്കി, തനിക്കു വല്ല ഭാവഭേദവും വരുന്നുണ്ടോ എന്ന് പരിശോധിച്ചു. അതുമല്ല, പകൽസമയം ജോലിചെയ്യുന്നതിനിടയ്ക്കു പല പ്രാവശ്യവും ഒരിടത്തു ചെന്നുനിന്ന് അവളുടെ അടിതൊട്ടു മുടിയോളം താനേ ഒന്നു നോക്കി. അവളുടെ മേലാടയുടെ അളവ് വയർ വീർത്തുവരുന്നതുകൊണ്ടു കുറയുന്നുണ്ടോ എന്നും അവൾ സൂക്ഷിച്ചുനോക്കിക്കൊണ്ടിരുന്നു.

മാസങ്ങൾ അങ്ങനെ യാതൊരു തടസ്സവും കൂടാതെ കടന്നുപോയി. അവൾ അധികം സംസാരിക്കാറുണ്ടായിരുന്നില്ല. ചോദിച്ചാൽത്തന്നെയും അവൾക്ക് എളുപ്പത്തിൽ മനസ്സിലായതുമില്ല. ഒരു അമ്പരന്ന മുഖഭാവവും, പിടഞ്ഞുനില്ക്കുന്ന കണ്ണുകളും, വിറയ്ക്കുന്ന കൈകളും കണ്ട് അവളുടെ യജമാനൻതന്നെ പറയാറുണ്ട് "എടീ പാവപ്പെട്ട പെണ്ണേ, നീ ഇയ്യിടയ്ക്ക് കേവലം ഒരു മറയത്തിയായിത്തീന്നിട്ടുണ്ടല്ലോ."

പള്ളിയിൽ ചെന്നാൽ വല്ല തൂണിൻേറയും മറവിൽ പോയിരിക്കയാണ് അവളുടെ പതിവ്. അവൾ കമ്പസാരിക്കാൻ പോകയേ ഇല്ല. മനുഷ്യരുടെ അന്തർഗ്ഗതങ്ങൾ അറിയുന്നതിന് ഒരു അലോകദൃഷ്ടിവിശേഷം ഉണ്ടെന്ന് അവൾ വിശ്വസിച്ചിരുന്ന വൈദികൻെറ മുൻപിൽ ചെല്ലാൻ അവൾക്ക ഭീതിതോന്നി. അവളുടെ സഹകാരിണികളായ വേലക്കാരികളുടെ നോട്ടവും മട്ടുമെല്ലാം കണ്ട് അവൾ അല്ലലിൻെറ ആഴത്തിലേയ്ക്ക് ആണ്ടുപോയി. വല്ല കന്നാലിപ്പിള്ളേരും സൂത്രത്തിൽ തൻെറ ഈ രഹസ്യം കണ്ടുപിടിക്കുകയും, അവളെ സൂക്ഷ്മതയുള്ള അവരുടെ കണ്ണുകൾകൊണ്ടു പരിശോധിക്കുകയും, കാൎയ്യത്തിൻെറ പരമാൎത്ഥം അറിയുകയും ചെയ്യുന്നുകിലോ എന്ന് അവൾ സദാ സംശയിച്ചു സന്തപിച്ചു.

അവളുടെ ജീവിതത്തിൽ ഒരിക്കലും സംഭവിക്കാത്തതുപോലെ ഒരു ദിവസം ഒരു പോസ്റ്റ്മാൻ അവൾക്ക് ഒരു എഴുത്തു കൊണ്ടുവന്നു കൊടുത്തു. അവൾ അതു വാങ്ങി. എഴുത്തു കണ്ടയുടനെ അവളുടെ ഹൃദയം തളൎന്നു.

അവൾ അശക്തയായി നിലത്തിരുന്നു. ഒരുപക്ഷേ, അവളുടെ ജാരന്റെ എഴുത്തായിരിക്കുമോ എന്നും അവൾ സംശയിക്കാതെയിരുന്നില്ല. അവൾക്ക് അക്ഷരജ്ഞാനമില്ലാതിരുന്നതുകൊണ്ടു് പുറത്തു മഷികൊണ്ടെഴുതിയ ആ കടലാസുകഷണം കൈയിൽ വച്ചുകൊണ്ടു് അവൾ അത്യുൽക്കണ്ഠയോടെ അവിടെത്തന്നെയിരുന്നു. അവൾ ആ എഴുത്തു പോക്കററിലിട്ടു. അതു് ആരേയും കാണിക്കണമെന്നു് അവൾ ആശിച്ചില്ല. അവൾ വേലചെയ്യുന്നതിനിടയ്ക്കു ഒരേ അകലത്തിൽ വൃത്തിയായെഴുതിയിരിക്കുന്ന വരികളിലേയ്ക്കു എന്തെങ്കിലും മനസ്സിലാക്കാൻ കഴിയുമോ എന്നുള്ള ആഗ്രഹത്തോടെ നോക്കിക്കൊണ്ടിരുന്നു. വല്ലതും തപ്പിത്തടഞ്ഞു വായിക്കാനേ അവൾക്കു വശമുണ്ടായിരുന്നുള്ളു. അക്ഷമകൊണ്ടും, ജിജ്ഞാസകൊണ്ടും എന്താണ്ടു് ഒരു ഉന്മാദം പിടിച്ചവളെപ്പോലെ, അവൾ ഒരു അധ്യാപകന്റെ അടുത്തെത്തി. അയാൾ അവളോടു് ഉപചാരപൂർവ്വം ഇരിക്കാൻ പറഞ്ഞതിനുശേഷം, എഴുത്തു് താഴെ കാണുന്നതുപോലെ വായിച്ചു കേൾപ്പിച്ചു.

എന്റെ പ്രിയപ്പെട്ട മകളേ,

ഞാൻ ഈ എഴുതുന്നതു് എനിക്ക് തീരെ സുഖമില്ലെന്നു നിന്നെ അറിയിക്കാനാണു്. നമ്മുടെ അയൽക്കാരനായ മോൺസിത്തോർഡെൻറ പ്രത്യേകം അപേക്ഷിക്കുന്നതു് നിനക്കു കഴിയുമെങ്കിൽ ഇവിടെ വരണമെന്നാണു്.

എന്നു നിന്റെ വാത്സല്യമുള്ള അമ്മയ്ക്കുവേണ്ടി,

സീസർ ഡെൻറ, ഡെപ്യൂട്ടിമേയർ.

അവൾ ഒരക്ഷരം പറഞ്ഞില്ല. വേഗം അവിടെ നിന്നും നടന്നു. തനിച്ചായപ്പോൾ അവളുടെ കാലുകൾ തളൻു. അവൾ ആ വിജനത്തിൽ നിലത്തു വീണു. ആ കിടപ്പിൽതന്നെ രാത്രിയാകുന്നതുവരെ അവൾ കഴിച്ചുകൂട്ടി.

അവൾ തിരിച്ചു വീട്ടിൽ വന്നതിനുശേഷം തൻെറ കഷ്ടാവസ്ഥയെപ്പററി ജന്മിയോടു സങ്കടസമേതം പറഞ്ഞറിയിച്ചു. അവളോടു വീട്ടിൽ പോയി ഇഷ്ടമുള്ളതുവരെ താമസിച്ചുകൊള്ളണമെന്നും, അതുവരെ വേറെ ഒരു സ്ത്രീയെ ഏർപ്പെടുത്താമെന്നും, അവൾ വരുമ്പോൾ പകരക്കാരത്തിയെ പറഞ്ഞയച്ചുകൊള്ളാമെന്നും പറഞ്ഞു് ദയാപുരസ്സരം ആ യജമാനൻ അവൾക്കു് അനുമതി നൽകി.

റോസ വീട്ടിൽ ചെന്നു് അല്പദിവസം കഴിഞ്ഞപ്പോൾ അവളുടെ അമ്മ മരിച്ചു. അതിൻെറ പിറേറദിവസം അവൾ പ്രസവിച്ചു. പ്രസവിച്ചതു് ഏഴാം മാസത്തിൽ! എല്ലുപോലെ ഒരു കുഞ്ഞ്. ആരും കണ്ടാൽ ഞെട്ടിപ്പോകും. ആ ശിശുവിനാകട്ടെ ഒട്ടുംതന്നെ സുഖമില്ലെന്നു തോന്നി. അതിൻെറ ശോഷിച്ച ചെറിയ അംഗങ്ങൾ—ഞണ്ടിൻെറ കാലുപോലെയുള്ള ആ അവയവങ്ങൾ—ഇളക്കുന്നതുകണ്ടാൽതന്നെ അറിയാം അതിനു് അശേഷം സുഖമില്ലെന്നു്. ഇതൊക്കെയാണെങ്കിലും അതു ജീവിച്ചു. അവൾ വിവാഹിതയാണെന്നും, ഭർത്താവു് അകലെയാണെന്നും, അവിടെ തനിച്ചു താമസിച്ചു് ആ കുഞ്ഞിനെ നോക്കാൻ യാതൊരു നിർവ്വാഹമില്ലെന്നും മററും പറഞ്ഞു് നല്ല തന്ത്രത്തിൽ കുഞ്ഞിനെ അവൾ ഒരു അയൽവീട്ടിൽ ഏല്പിച്ചു. ആ വീട്ടുകാർ കുഞ്ഞിനെ നല്ലപോലെ

സംരക്ഷിച്ചുകൊള്ളാമെന്ന് ഉറപ്പു പറഞ്ഞതു കേട്ട് അല്പം സമാധാനത്തോടുകൂടി അവൾ ജോലിസ്ഥലത്തേയ്ക്കു തിരിച്ചുപോയി.

അനേകനാളായി ക്ഷതമേററു വേദനയനുഭവിക്കുന്ന അവളുടെ ഹൃദയത്തിൽ എന്തോ ഒരു പ്രകാശമുണ്ടായി. അതു് അല്പപ്രാണിയായ ആ ശിശുവിനോടുള്ള മാതൃവാത്സല്യംതന്നെയായിരുന്നു. ആ സ്നേഹധാരയിലും അവൾക്ക് ഒരു ശോകഭാരം അനുഭവിക്കേണ്ടിവന്നു. അവൾക്ക് ആ കുഞ്ഞിനോടുള്ള വേർപാട് ഓരോ നിമിഷവും ദാരുണമായി തോന്നി. അവളെ അധികം വേദനപ്പെടുത്തിയതു് എന്താണെന്നുവച്ചാൽ അതിനെ ഉമ്മവയ്ക്കാനും, കൈകളിൽ എടുത്തു് മാറോടണച്ചു് ആ ശനസുഖം അനുഭവിക്കാനും, ഉള്ള അതിരു കവിഞ്ഞ ഒരു ആശ മാത്രമായിരുന്നു. തൻെറ ഓമനക്കുഞ്ഞിൻെറ ഇളംമൃദുമേനി തൻെറ ദേഹത്തിൽ സ്പർശിക്കുമ്പോളുണ്ടാകുന്ന ആനന്ദപ്രതീതി മാതാപിതാക്കന്മാൎക്കേ അറിയാൻ കഴിയൂ. അവൾക്കു രാത്രി ഉറങ്ങാൻ കഴിഞ്ഞതേയില്ല. പകൽ മുഴുവനും അവൾ തൻെറ കുഞ്ഞിനെപ്പററിയോൎത്തു നേരം കഴിച്ചുകൂട്ടും. വൈകുന്നേരമായാൽ അവൾ അടുപ്പിനടുത്തു ചെന്നിരുന്ന് കത്തുന്ന തീയിലേയ്ക്കു ഉററുനോക്കിയിരിക്കും; അതേ സമയം അവളുടെ മനസ്സ് അവളുടെ ഓമനശ്ശിശുവിൻെറ സകാശത്തിൽ ലീലചെയ്യുകയായിരിക്കും.

ആളുകൾ അവളെപ്പററി പലതും സംസാരിക്കാൻ തുടങ്ങി. അവളുടെ കാമുകൻെറ കാര്യം പറഞ്ഞു് അവർ അവളെ അലട്ടി. അവൻ സുമുഖനായിരുന്നോ, പൊക്ക

മുള്ളവനായിരുന്നോ, പണക്കാരനായിരുന്നോ എന്നും മററു മായിരുന്നു ആളുകളുടെ ചോദ്യങ്ങൾ. എന്നാണ് കല്യാണമെന്നും, കൊച്ചിനെ മാമ്മദീസ മുക്കുന്നതു എന്നാണെന്നും വേറൊരു തരം അന്വേഷണം! ഈ ചോദ്യങ്ങൾ കൊണ്ടു പൊറുതിമുട്ടുമ്പോൾ അവൾ അവിടെനിന്നും ഓടിപ്പോയി വല്ല മൂലയിലും ചെന്നിരുന്നു കരയും. അവളുടെ ഹൃദയത്തിൽ സൂചികൊണ്ടു കുത്തുന്നതുപോലെ അവൾക്കു തോന്നി. കുട്ടിയെപ്പററി അപ്പോഴും അവൾ വ്യാകുലപ്പെട്ടു. അതിന്റെ രക്ഷയ്ക്കുവേണ്ടി വല്ലതും കാത്തുവയ്ക്കണമെന്നുള്ള വിചാരത്തോടും, യജമാനൻ തന്റെ ജോലി കണ്ടു സന്തോഷിച്ചു വല്ലതും ശമ്പളത്തിനു പുറമേ തരണം എന്നുള്ള പ്രതീക്ഷയോടുംകൂടി അവൾ പൂർവ്വാധികം ഉത്സാഹത്തോടേ ജോലിചെയ്തുവന്നു.

ക്രമേണ അവിടത്തെ വേലകളെല്ലാം അവൾതന്നെ ചെയ്തുതുടങ്ങി. അവളെ കൂടാതെ അവിടെയുണ്ടായിരുന്ന ഒരു വേലക്കാരി ആവശ്യമില്ലെന്ന് അവൾ യജമാനനോടു പറഞ്ഞു. അവൾതന്നെ രണ്ടുപേരുടെ പണി ചെയ്യുമായിരുന്നു. അരി, എണ്ണ, വിളക്കു കത്തിക്കൽ എന്നിവയിൽ അവൾ മിതവ്യയം പരിപാലിച്ചു. കോഴികൾക്കും മററും തീററ കൊടുക്കുന്നതിലും, പശുവിനും, കുതിരയ്ക്കും മററും ആഹാരസാധനങ്ങൾ നൽകുന്നതിലും അവളുടെ സവിശേഷശ്രദ്ധ പതിഞ്ഞു. സ്വന്തം കാര്യങ്ങളിൽ കാണിക്കേണ്ട പിശുക്കം മട്ടമാണ് അവൾ ആ വീട്ടിൽ കാണിച്ചതു്. ഉൽപ്പന്നങ്ങൾക്ക് ഉയന്ന വില വാങ്ങിക്കു

കയും, കൃഷിക്കാരുടേയും മററും കൌശലങ്ങൾ കണ്ടുപിടി
ക്കുകയും, ക്രയവിക്രിയകളിൽ അക്കൂട്ടർ ചെയ്യാറുള്ള അക്രമ
വൃത്തികളെ അടിക്കടി അമർത്തുകയും ചെയ്യുന്നുനിമിത്തം
അവൾതന്നെയായി അക്കാര്യങ്ങൾ വഴിപോലെ നടത്തു
ന്നതിനുള്ള പരമാധികാരിണി, വേലക്കാർക്കു വേണ്ട നിർദ്ദേ
ശങ്ങൾ നൽകിയതും അവൾതന്നെ. വീട്ടുകാര്യങ്ങൾ
ക്കുള്ള സകല ഭാരവും ഏററിരുന്നതും അവൾ തന്നെ.
ചുരുക്കിപ്പറഞ്ഞാൽ ആ വേലക്കാരി ആ കുടുംബത്തിനു്
അനപേക്ഷണീയയായ ഒരുത്തിയായിത്തീൎന്നു. തന്നെ
സംബന്ധിച്ച സൎവ്വ കാൎയ്യങ്ങളിലും അവളുടെ ദൃഷ്ടി നല്ല
പോലെ പതിച്ചു. നെൽക്കളം ആ പരിചാരികയുടെ
നിയന്ത്രണത്തിനു വിധേയമായപ്പോൾ അവിടത്തെ വിളവും
തന്മൂലമുള്ള വരവും അതിശയകരമായ വിധത്തിൽ വൎദ്ധിച്ചു.
അഞ്ചു മൈൽ വിസ്താരത്തിൽ ആളുകൾ 'മാസ്റ്റർ വാല്ലിൻ'
അവർകളുടെ വാലിയക്കാരത്തിയെപ്പററി പ്രശംസിച്ചു
തുടങ്ങി. അവളുടെ യജമാനൻ ചെല്ലുന്നിടത്തെല്ലാം, "ആ
പെണ്ണിന് അവളുടെ തൂക്കത്തോളം സ്വൎണ്ണത്തെക്കാൾ
വിലയുണ്ടു്" എന്നു് ആളുകളോടു പുകൾത്തിപ്പറയുകയും
ചെയ്തു.

കാലം അങ്ങനെ കഴിഞ്ഞുപോയിട്ടും അവളുടെ
ശമ്പളം പഴയപടിതന്നെ തുടൎന്നു. ഒരു നല്ല വേലക്കാരി
ചെയ്യേണ്ട കൃത്യങ്ങളാണു് അതെല്ലാമെന്നുള്ള വിചാര
മാണു് യജമാനനുണ്ടായതു്. ആ പ്രവൃത്തികൾ സന്മന
സ്സിന്റെ ലക്ഷണമാണെന്നും അയാൾ വ്യാഖ്യാനിച്ചു.
പ്രതിമാസം കൂടുതലായി 50 ഫ്രാങ്ക് അവൾനിമിത്തം

യജമാനൻ ബാങ്കിലിട്ടിരുന്ന അവസരത്തിലാകട്ടെ, അവ ളുടെ ശമ്പളം ഒരാണ്ടത്തേയ്ക്കു് 200 ഫ്രാങ്ക മാത്രമായി രുന്നു. ഒന്നുകിൽ ഉണ്ണുന്നവനറിയണം; അല്ലെങ്കിൽ വിള മ്പുന്നവനറിയണം. തനിക്കു ശമ്പളം കൂടുതൽ കിട്ടണ മെന്നു് ജന്മിയോട്ട് നേരിട്ട് അപേക്ഷിക്കാൻതന്നെ അവൾ തീർച്ചയാക്കി. അവൾ അവളുടെ പരിചയക്കാരനായ സ്ക്കൂൾമാസ്റ്ററുടെ അടുത്തു് ഇതിനെപ്പററി സംസാരിക്കാ മെന്നു കരുതി ചെന്നു. പക്ഷേ അക്കാര്യമായിരുന്നില്ല അവൾ പറഞ്ഞതു്. പണം കൂടുതൽ ചോദിക്കുന്നതു് എന്തോ ഒരു അവമാനകരമായ സംഗതിയായി അവൾക്കു തോന്നി. മാസ്റ്ററെക്കൊണ്ടു പറയിക്കുകയോ, മാസ്റ്ററുടെ ഉപദേശം സ്വീകരിക്കയോ ചെയ്യണമെന്നുള്ള ഒരു വിചാ രവുംകൊണ്ടാണു് അവൾ അദ്ദേഹത്തെ സമീപിച്ചതു്. ഒടുവിൽ, ഒരു ദിവസം കൃഷിക്കാരൻ കാലത്തു ഭക്ഷണം കഴിച്ചുകൊണ്ടിരുന്നപ്പോൾ, അല്പം തടസ്സത്തോടുകൂടിയാ ണെങ്കിലും, അവൾ പറഞ്ഞു അവൾക്കു് പ്രത്യേകമായി എന്തോ പറയാനുണ്ടെന്നു്. ഇതു കേട്ടയുടനെ അയാൾ അത്ഭുതത്തോടെ തല പൊക്കി. ഒന്നിൽ കത്തിയും മറെറാന്നിൽ ഭക്ഷണവും ഇരുന്നിരുന്ന കൈകൾ അയാൾ മേശപ്പുറത്തുവച്ചു. അയാൾ അവളിൽ ദൃഷ്ടികൾ ഊന്നി നോക്കിയപ്പോൾ ആകപ്പാടെ അസുഖം തോന്നിയ അവൾ പറഞ്ഞതു് അവൾക്കു നല്ല സുഖമില്ലെന്നും, ഒരാഴ്ച അവധി കിട്ടണമെന്നും, അവൾക്കു വീട്ടിൽ പോകണമെന്നുമായി രുന്നു. അയാൾ അവളുടെ അപേക്ഷയ്ക്കു വശംവദനായി. അല്പം വിഷമതയോടുകൂടി അയാളും ഇങ്ങനെ പറഞ്ഞു.

"നീ തിരിച്ചുവരുമ്പോഠം എനിയ്ക്കും ചില കാര്യ ങ്ങഠം നിന്നോട്ട പറയാനുണ്ട്".

### III

കുട്ടിക്ക് എട്ടു മാസത്തോളം പ്രായമായി. അതിനെ പ്പററിയുള്ള വിശേഷമൊന്നും അവഠം അറിഞ്ഞതുമില്ല. ഒരു ജീവനുള്ള മാംസപിണ്ഡംപോലെ ആ ശിശുവിനു രക്തപ്രസാദമുണ്ടായി. അതിൻെറ ശരീരം നല്ലപോലെ കൊഴുത്തു. ചില പക്ഷികഠം ഇരയിൽ ചെന്നു പതിക്കു ന്നതുപോലെ അവഠം ആ കുഞ്ഞിനെ വാരിക്കോരിയെടുത്തു പത്തുന്തുരുമ്മവെച്ചു. അതിനെ തൻെറ മാറോടണച്ചു ഗാഢാശ്ലേഷംചെയ്തു. കുഞ്ഞുതന്നെ പേടിച്ചുപോയി. അതു മാക്കം മാക്കം കരഞ്ഞു. അതു് അവളെ അറിയുമോ? അതു് അതിൻെറ വളത്തമ്മയുടെ നേരെ കൈനീട്ടി. അടുത്ത ദിവസം ആ സന്താനം തൻെറ മാതാവിനെ നോക്കി പൂംപുഞ്ചിരി പൊഴിച്ചു.

ആ മാതാവു് കുഞ്ഞിനെയെടുത്തുകൊണ്ടു വയലിലേ യ്ക്കോടി ഒരു മരത്തിൻെറ കുളർതണലിൽ ഇരുന്നു് അവ ളുടെ ഹൃദയം ആദ്യമായി അന്യവ്യക്തിയുടെ നേക്കു തുറന്നു കാണിച്ചു. കുഞ്ഞിന്നു് ഒന്നും മനസ്സിലാകയില്ലെന്നു് അവഠംക്കറിയാം. ആ കുഞ്ഞിനോടല്ലാതെ ആരോടാണു് അവഠംക്കു് തൻെറ ഹൃദയം തുറന്നു കാണിച്ചു് അതിലട ങ്ങിയ സന്താപങ്ങളെല്ലാം അറിയിക്കാനുള്ളതു്? ഒരു ബന്ധവുമില്ലാത്ത ഒട്ടനേകം കാര്യങ്ങഠം അവഠം ധാര മുറി

യാതെ പറഞ്ഞുകൂട്ടി. അവളുടെ താലോലംകൊണ്ട് ആ കുഞ്ഞു വലഞ്ഞു. "പങ്കജാക്ഷകൃപകൊണ്ട കുചേലൻ മുട്ടി" യതുപോലെ.

ആ കുഞ്ഞിനെ എടുക്കുന്നതിലും, അതിനെ കുളിപ്പിക്കുന്നതിലും, അതിനെ വസ്ത്രങ്ങൾ അണിയിക്കുന്നതിലും അവൾക്കുണ്ടായിരുന്ന സന്തോഷവും സംതൃപ്തിയും സീമാതീതമായിരുന്നു. ഒരു മാതൃത്വത്തെ ശരിയായി സ്ഥിരീകരിക്കുന്നതിന് ഇതെല്ലാം ചില പ്രായോഗികപരിപാടികളാണെന്ന് അവൾ കരുതിയിരിക്കണം. ആ കുഞ്ഞ് അവളുടേതുതന്നെയാണോ എന്നു ശങ്കിക്കുന്നതുപോലെയാണ് അവൾ അതിനെ നോക്കിയ നോട്ടം. തന്റെ കൈകളിലിരുത്തിത്തുള്ളിക്കുമ്പോൾ, അവൾ മന്ദസ്വരത്തിൽ, "ഇതെന്റെ കുഞ്ഞാണ്, ഇതെന്റെ കുഞ്ഞാണ്" എന്നിങ്ങനെ പിറുപിറുത്തുകൊണ്ടിരുന്നു.

അവൾ വീട്ടിൽനിന്നും ജോലിസ്ഥലത്തേയ്ക്കു പോകുമ്പോൾ, അവളുടെ കണ്ണുകൾ തോന്നിട്ടില്ല. അവൾ അവിടെ ചെന്നു കേറിയ ഉടനെതന്നെ യജമാനൻ തന്റെ മുറിയിലേയ്ക്ക് അവളെ വിളിച്ചു. എന്താണെന്ന് അറിയാതെ അവൾ അത്ഭുതവിഹ്വലയായി അകത്തേയ്ക്കു ചെന്നു.

"അവിടെ ഇരിക്കൂ" എന്ന് അയാൾ പറഞ്ഞു. അവൾ ഇരുന്നു. അല്പനേരത്തേയ്ക്ക് അവർ രണ്ടുപേരും അടുത്തിരുന്നു. എന്തോ ഒരു കുടുക്കിൽ അകപ്പെട്ടതുപോലെ രണ്ടുപേരും കൈകൾ പാർശ്വങ്ങളിൽ തൂക്കിയിട്ടുകൊണ്ടിരുന്നു. എന്താണ് ചെയ്യേണ്ടതെന്ന് രണ്ടുപേരും

അറിഞ്ഞില്ല. അവർ മുഖത്തോടുമുഖം നോക്കിയിരുന്നു. അതു കൃഷിക്കാരുടെ ഒരു പ്രകൃതിവിശേഷമായിരുന്നു.

ആ കൃഷീവലൻ കായബലമുള്ളവനും, ശാന്തനും ആയിരുന്നു. അയാൾക്ക് വയസ്സ് നാല്പത്തഞ്ചായി. അതിനിടയ്ക്കു രണ്ടു ഭാര്യമാരുടെ ഭർത്താവാകാൻ അയാൾക്ക ഭാഗ്യമോ, നിർഭാഗ്യമോ ഉണ്ടായി. വിഭാര്യനായിരിക്കുന്ന അവസ്ഥ അയാൾക്ക സഹിക്കാൻ പാടില്ലാത്ത ഒന്നായിരുന്നു. അയാൾ ജനലിൽക്കൂടി പുറത്തേയ്ക്കു നോക്കിക്കൊണ്ട് അല്പം സംശയത്തോടുകൂടി അവളോടു സാവധാനം പറയാൻ തുടങ്ങി.

"റോസേ, നീ നിൻെറ ജീവിതത്തെ എവിടെയെങ്കിലും ഒന്നുറപ്പിക്കാൻ ഒരിക്കലും ചിന്തിക്കാതിരുന്നാൽ എന്തു ചെയ്യും ?

അവൾ ഒരു പ്രേതത്തെപ്പോലെ വിളറി. ഒരക്ഷരം മറുപടിയായി പറഞ്ഞില്ല. അയാൾ അയാളുടെ സംസാരം ശരിക്ക തുടന്നു:

"നീ നന്മയും, സ്ഥിരതയും, ചൊടിയും. മിതവ്യയശീലവും ഉള്ള ഒരു കന്യകയാണ്. നിന്നെപ്പോലെയുള്ള ഒരു സ്ത്രീയെ ഭാര്യയായി കിട്ടുന്നവൻ ധന്യനാണ്. അവൻെറ ജീവിതം ഭാഗ്യസമ്പൂർണ്ണമായിരിക്കും."

അവൾ അപ്പോഴും അനങ്ങിയില്ല. അവൾ പേടിച്ചിരുന്നു. അയാൾ പറഞ്ഞതിൻെറ സാരമെന്തെന്നു ഗ്രഹിക്കാൻ ഉള്ള തൻേറടംപോലും അവൾക്കുണ്ടായിരുന്നില്ല. അവളുടെ വിചാരങ്ങൾ എല്ലാംകൂടി ഒരു ചുഴിപോലെ

വട്ടം ചുററി. എന്തോ ഒരു വലിയ വിപത്തിനോടു സമീപിക്കുന്നതായും അവൾക്കു തോന്നി. അവൾ ഒന്നും ശബ്ദിച്ചില്ല. അയാൾ വീണ്ടും തുടന്നു:

"നീ ഒരു കാര്യം മനസ്സിലാക്കണം. ഒരു കൃഷിസ്ഥലം ഒരു ഉടമസ്ഥനില്ലെങ്കിൽ ഒരിക്കലും അഭിവൃദ്ധി പ്രാപിക്കയില്ല. നിന്നെപ്പോലെ സമത്ഥയായ ഒരു വേലക്കാരിയുണ്ടായാലും മതിയാകില്ല."

ഇത്രയും ആയപ്പോൾ ഇനി എന്താണു് പറയേണ്ടതെന്നറിയാതെ അയാൾ അല്പനേരം മിണ്ടാതെയിരുന്നു. ഒരു കൊലപാതകിയുടെ നേക്കു നോക്കുന്നതുപോലെയായിരുന്നു അവളുടെ ഭാവം; തരം കിട്ടിയാൽ ഓടി രക്ഷപ്പെടുന്നതിനും തയ്യാറായ മട്ടിൽ! അഞ്ചു മിനിട്ടുനേരം നിശ്ശബ്ദമായിരുന്നതിനുശേഷം കൃഷിക്കാരൻ ചോദിച്ചു.

"നിനക്കു ഞാൻ പറഞ്ഞ കാര്യം ഇഷ്ടമാണോ?"

റോസ്: – "യജമാനനേ, എന്തിഷ്ടമാണെന്നാണു് അങ്ങു ചോദിക്കുന്നതു്?"

കൃഷി:—"കാര്യം പറയാം. ഈശ്വരനെ ഓത്തു് നീ എന്നെ വിവാഹം ചെയ്യുമോ" ?

അവൾ പെട്ടെന്നു ചാടി എഴുന്നേററു് ഒരു അടി കൊണ്ടപോലെ കസേരയിലേയ്ക്കുതന്നെ വീണു. അവിടെ കുറെനേരം അനങ്ങാതെയിരുന്നു. എന്തോ ഒരു നിർഭാഗ്യം പിടിപെട്ടതുപോലെ അവൾക്കു തോന്നി. കൃഷിക്കാരന്റെ ക്ഷമ കലാശിച്ചു. "ഇനി നിനക്കെന്തുവേണം?"

ഭീതികൊണ്ടു വല്ലാതെയായ അവൾ അയാളെ നോക്കി. അവളുടെ കണ്ണുകൾ കലുഷങ്ങളായി. ശ്വാസം

മുട്ടിക്കൊണ്ടു അവൾ രണ്ടു തവണ പറഞ്ഞു: "എനിയ്ക്കു സാധ്യമല്ല, എനിയ്ക്കു സാധ്യമല്ല."

"എന്തുകൊണ്ടു സാധ്യമല്ല? വരൂ. വെറുതെ ഭോഷ്കു പറയല്ലേ? ഇതിനെപ്പററി കൂടുതൽ ചിന്തിക്കുന്നതിന്ന് നാളത്തെ അവധി തരാം."

അയാൾ ആ മുറിയിൽനിന്നും പെട്ടെന്നു പുറത്തേയ്ക്കു പോയി. തന്റെ ഹൃദയത്തെ വളരെ നാളായി ശല്യപ്പെടുത്തിയ ഒരു കാര്യം പറഞ്ഞു തീർത്തപ്പോൾ എന്നൊരു വലിയ ആശ്വാസം അയാൾക്കു ലഭിച്ചു. ഒരാളുടെ ജീവിതത്തിൽ ഒരിക്കലും ലഭിക്കാത്ത ഒരു കാര്യം, ഒരു വിവാഹകാര്യം, അവൾ പിറെറ ദിവസം സ്വീകരിയ്ക്കുമെന്ന് അയാൾ പ്രതീക്ഷിക്കുകയും ചെയ്തു. അതും ഒരു ലാഭമുള്ള കച്ചവടമായിട്ടാണ് അയാൾ ഗണിച്ചതു്. ഒരു നല്ല സ്ത്രീധനത്തോടുകൂടിയ വിവാഹം ചെയ്യുന്നതിനെക്കാൾ അഭികാമ്യമായ ഒരു ആദായം അവൾ ഭാര്യയായിത്തീർന്നാൽ തനിക്കു ലഭിയ്ക്കുമെന്ന് ആ പ്രൌഢൻ ദൃഢമായി ഉറച്ചിരുന്നു.

ഇവർ രണ്ടുപേരും തമ്മിൽ ചേരുമോ എന്ന ഒരു ചോദ്യം ആ നാടിനെ സംബന്ധിച്ചിടത്തോളം ഉദിക്കുന്നതേയില്ല. ആ നാട്ടിൽ എല്ലാരും മിക്കവാറും ഒരുപോലെയാണ്. കൃഷിക്കാരനും വേലക്കാരോടൊപ്പംതന്നെ പണിയെടുത്തേ മതിയാകൂ. പാടത്തുനിന്നും കേറുമ്പോൾ യജമാനൻ യജമാനൻ; വേലക്കാരൻ വേലക്കാരൻ. വേലക്കാരത്തികൾ പലപ്പോഴും അവരുടെ വേഷത്തിന് ഒരു മാററവും വരാതെ യജമാനത്തികളും ആകാറുണ്ടു്.

റോസ അന്നുരാത്രി ഉറങ്ങിയില്ല. ഉടുത്ത വസ്ത്രങ്ങളോടെ അവൾ ഒരിടത്തു കിടന്നു. അവൾക്കു നിലവിളിക്കാൻപോലും ശേഷിയുണ്ടായിരുന്നില്ല. അവൾക്കു അത്രമാത്രം വിസ്മയം തോന്നി. അവൾക്ക് ഒരു ഉത്സാഹവും തോന്നിയില്ല. അവൾ ഒരു ശരീരം തനിക്കുള്ള വസ്തുത തന്നെ മറന്നു. കഴിഞ്ഞ പല കാര്യങ്ങളേയും പററി ഓക്കാനും, വിചാരങ്ങളെ ക്രമീകരിക്കാനും കഴിയാതെ, ചില അതീതസംഭവങ്ങളെപ്പററി കുറെശ്ശെ കുറെശ്ശെ സ്മരിച്ചും, ഇനി എന്താണോ വരാൻ പോകുന്നതെന്നുള്ള ചിന്തയാൽ പരിഭ്രമിച്ചും ആ സാധുസ്ത്രീ ആ രാത്രി ഒരു ശിവരാത്രിപോലെ കഴിച്ചു. ഇടയ്ക്കിടയ്ക്ക് അടുക്കളയിലെ നാഴികമണി ഓരോ മണിക്കൂറുകളെ തൻെറ മനോഹരശബ്ദത്തിൽ വിളിച്ചുപറഞ്ഞു. അവൾ വ്യഥാധിക്യംകൊണ്ടു വല്ലാതെ വിയർത്തു. അവളുടെ ബോധം പാടേ തകിടം മറിഞ്ഞു. ഒരു യക്ഷിബാധിതയെപ്പോലെയായി അവൾ. കത്തിക്കൊണ്ടിരുന്ന മെഴുകുതിരി കെട്ടു. അപ്പോൾ ആരോ അവളിൽ എന്തോ മന്ത്രശക്തി പ്രയോഗിച്ചതുപോലെ തോന്നി. ഗ്രാമീണർ സാധാരണ കരുതാറുള്ളതുപോലെ, കാററിൻെറ മുമ്പിൽ കപ്പലെന്നപോലെ ദുരിതത്തിൻെറ മുമ്പിൽക്കൂടി വല്ലയിടത്തേയ്ക്കും ഓടിപ്പോയ്ക്കളഞ്ഞെങ്കിലോ എന്നും അവൾ ചിന്തിച്ചു. നാടുവിട്ടു വല്ലവഴിക്കും പോകാനാണോ അവളുടെ ശ്രമം?

"മൂങ്ങയായിരുന്നൊന്നു മൂളി." അവൾ വിറച്ചു. മുഖത്തും, തലമുടിയിലും, ദേഹത്തെല്ലായിടത്തും അവൾ കൈകൊണ്ടു തലോടിയതിനുശേഷം കീഴ്ത്തട്ടിലേയ്ക്കു ഇറങ്ങി

വന്നു. അവൾ ഒരു സ്വപ്നസഞ്ചാരം തന്നെ നടത്തി. അസ്തമയസോമൻ നല്ലപോലെ പ്രകാശം പരത്തിയിരുന്നതുകൊണ്ട് പാടമെങ്ങും പ്രകാശിച്ചു. റോസ മുററത്തിറങ്ങി. അവിടെ കിടന്നുറങ്ങുന്ന വേലക്കാരോ മററോ അവളെ കണ്ടെങ്കിലോ എന്നവൾ സംശയിച്ചു. വാതിൽ തുറന്നാൽ വല്ലവരും കണ്ടെങ്കിലോ എന്നു കരുതി അവൾ വേലി കേറിക്കടന്നു. അവൾ യാത്ര തിരിച്ചു. അവൾ നേരെ ഒരു ചിന്തയും കൂടാതെ നടന്നു. ഇടയ്ക്കിടയ്ക്ക് അവൾ അറിയാതെതന്നെ ശുക്ഷമായി കരയുന്നുണ്ടായിരുന്നു. അവളുടെ ആ ദീർഘമായ നിഴൽ അവളെ പിൻതുടൻനു. അങ്ങനെയിരിക്കെ ചില രാത്രിഞ്ചരങ്ങളായ പക്ഷികൾ അവളുടെ തലയ്ക്കുമീതെ പറന്നുപോയി. കളപ്പുരയിലെ പട്ടികൾ കുരച്ചുതുടങ്ങി. ഒരു പട്ടി തോട്ട ചാടിവന്ന് അവളെ കടിക്കാൻ വട്ടംകൂട്ടി. അവൾ നിന്ന നിലയിൽ വട്ടംതിരിഞ്ഞു് വല്ലാതെ ഒന്നു നിലവിളിച്ചു. പട്ടി ഇതുകേട്ടു പേടിച്ച് അതിൻെറ താവളത്തിൽ പോയി കിടന്നു.

താരങ്ങൾ മങ്ങിത്തുടങ്ങി. പക്ഷികൾ ചിലച്ചുതുടങ്ങി. സൂര്യനുദിക്കാറായി. അവൾ വല്ലാതെ ശോഷിച്ചുപോയി. അവൾ കിതച്ചു. നടന്നും, മുട്ടിയും, തട്ടിയും വീണ്ടുതുടങ്ങിയ കാലുകൾ മുന്നോട്ടു നീങ്ങാതായി. അവൾ അല്പം അകലെ ഒരു കുളം കണ്ടു. അതിലെ വെള്ളം പ്രഭാതപ്രഭതട്ടി ചോരപോലെ അനങ്ങാതെ കിടന്നിരുന്നു. അവൾ ഞൊണ്ടിഞ്ഞൊണ്ടി ആ കുളത്തിൽ ചെന്ന് കൈ നെഞ്ചിൽ വച്ചുകൊണ്ട് കുളത്തിലിറങ്ങി കാൽ കഴുകാൻ ഭാവിച്ചു.

അവൾ അടുത്തുള്ള പുൽത്തകിടിയിൽ ഇരുന്നു. അവൾ ചെരിപ്പഴിച്ചുവച്ചു. കാലുറയൂരി. അവൾ വെള്ളത്തിലിറങ്ങി. അവിടവിടെ കുമിളകൾ ഉയൻ്റു. ഒരു ശൈത്യം കാലിൽനിന്നു തലവരെ കയറുന്നതായി അവൾക്ക തോന്നി. ഒരു മാന്ദ്യം അവളെ ബാധിച്ചു. ആ കുളത്തിലേയ്ക്കു ചാടിയാൽ കൊള്ളാമെന്നു് ഒരു ഭ്രാന്തവിചാരം അവളുടെ മനസ്സിൽ കടന്നുകൂടി. അവളുടെ ദുരിതങ്ങളെല്ലാം അവിടെ കലാശിക്കുമല്ലോ. അവിടെ മാത്രമല്ല, എന്നേയ്ക്കുമായി കലാശിക്കും. അവൾ തൻെറ ഓമനക്കിശുവിൻെറ കാര്യം മറന്നു. അവൾ ആശിച്ചതു ഒരു സംപൂർണ്ണശാന്തിയാണു്; അതെ, ഒരു നിർബ്ബാധവിശ്രമം. അവൾക്കു് എന്നും സൈ്വരമായി ഉറങ്ങണം. അവൾ കൈകൾ രണ്ടുമുയർത്തി രണ്ടടി മുമ്പോട്ടുവച്ചു; തുടവരെ വെള്ളത്തിലായി അവളുടെ ശരീരം വെള്ളത്തിലേയ്ക്കു പതിക്കുമെന്ന മട്ടായി. അവളുടെ കണകാലിൻെറ വേദനകൊണ്ടു് അവൾ പിന്നോട്ടു കാൽവെച്ചു. ആ നേരംകൊണ്ടു് അവളുടെ കാൽ മുഴവനും കുളട്ടവന്നു കടിച്ചു. തൂങ്ങിക്കിടക്കുന്ന ആ ജല്ലുകങ്ങളുടെ ശരീരം വീർത്തുതുടങ്ങി. അവളുടെ ജീവരക്തം നാഴിക്കണക്കിനു വററിത്തുടങ്ങി. കാലിൻെറ നേരത്തെയുള്ള വേദനകൊണ്ടും, അട്ടയുടെ ദംശനംകൊണ്ടും സഹിക്കാൻ പാടില്ലാതെ അവൾ ഉച്ചത്തിൽ കരഞ്ഞുതുടങ്ങി. ഒരു കൃഷിക്കാരൻ ഇതുകേട്ടു. അയാൾ അവിടെ വന്നു് അട്ടകളെ ഓരോന്നായി പറിച്ചെറിഞ്ഞു. ചില പച്ചമരുന്നുകൾ അട്ടകടിച്ച മുറിവു

കളിൽ പുരട്ടി അയാൾതന്നെ ഒരു വണ്ടിയിൽ കയററി അവളെ യജമാനൻെറ വീട്ടിൽ കൊണ്ടുചെന്നു.

അരമാസത്തോളം അവൾ രോഗശയ്യയിൽ കിടന്നു. അതു കഴിഞ്ഞു് ഒരു ദിവസം കാലത്തു് എഴുന്നേററുവന്നു് വാതിലിനു വെളിയിൽ ഇരുന്നു. അവളുടെ യജമാനൻ ഇതുകണ്ടു് പെട്ടെന്നു് അവളുടെ അടുത്തുവന്നു് കുററി നാട്ടിയതുപോലെ നിലയായി.

"കൊള്ളാം. കാര്യമെല്ലാം ആലോചിച്ചു നിശ്ചയിച്ചിട്ടുണ്ടെന്നാണ് എൻെറ വിശ്വാസം. എന്താ അങ്ങനെയല്ലേ?"

അവൾ ആദ്യം പ്രത്യുത്തരമൊന്നും പറഞ്ഞില്ല. ആ മനുഷ്യൻ അവളിൽത്തന്നെ ബദ്ധദൃഷ്ടിയായി ആസക്തിയോടെ നില്ക്കുന്നതുകണ്ടു് അവൾ പറഞ്ഞു.

"യജമാനനേ, എനിക്കതു സാധ്യമല്ല."

ഇതുകേട്ടപ്പോൾ ആ ജന്മിയുടെ നന്മയൊക്കെ മാറി. അയാൾക്കു് സഹിക്കവഹിയാത്ത കോപം തോന്നി.

"നിനക്കു സാധ്യമല്ലേടീ പെണ്ണേ! നിനക്കു സാധ്യമല്ലല്ലേ? എന്തുകൊണ്ടാണു് നിനക്കു സാധ്യമാകാത്തതെന്നു് എനിക്കൊന്നറിയണം."

അവൾ കരയാൻ തുടങ്ങി. അവൾ ആവർത്തിച്ചു "എനിക്കു സാധ്യമല്ലേ; അല്ല" അയാൾ അവളുടെ നേരെ തുറിച്ചുനോക്കി കോപിഷ്ഠനായി വീണ്ടും പറഞ്ഞു. "ശരി. നിനക്കു് വേറെ വല്ലവരും ഉണ്ടായിരിക്കും അല്ലേ?".

"ഒരുപക്ഷേ അങ്ങനെ ആയിരിക്കും" എന്നു് ലജ്ജിതയായി അവൾ പറഞ്ഞു.

അയാളുടെ മുഖം ചെമ്പരത്തിപ്പൂപോലെ ചുവന്നു. അയാൾ മുക്കിയും മൂളിയുംകൊണ്ട് പറഞ്ഞു "എടീ അസത്തേ, ശരി, നീ അതു സമ്മതിച്ചു. ദയവായി അവൻ ആരാണെന്നറിഞ്ഞാൽ കൊള്ളാമായിരുന്നു. കാശില്ലാത്ത, അൾപ്പട്ടിണിയായ, ഒരു കീറത്തുണിക്കാരൻ, കിടക്കാനിടമില്ലാത്ത ഒരു തെണ്ടിയാണ് നിന്റെ കാമുകൻ അല്ലേ? ഏതവനാണാ യോഗ്യൻ?"

അവൾ ഈ പ്രേമപ്രകോപനത്തിനു മറുപടി പറഞ്ഞില്ല. "ശരി; അപ്പോൾ നീ എന്നോടു പറയില്ലല്ലേ? എന്നാൽ ഞാൻ പറയാം. അതു ജീൻബാഡഛാണോ?

റോസ്:—അല്ല; അയാളല്ല

യജ:—പിന്നെ ആരാ? പിയർമാർട്ടിനോ?

റോസ്:—അല്ലെന്റെ പൊന്നേജമാനനേ.

ദേഷ്യം അടക്കാൻ കഴിയാതെ അയാൾ ആ അയൽവക്കത്തുള്ള ചെറുപ്പക്കാരുടെ പേരുകൾ എണ്ണിയെണ്ണി ചോദിച്ചു. അവൾ ഓരോന്നും നിരസിച്ചു. അവരുടെ മേൽ കുപ്പായത്തിന്റെ അററംകൊണ്ട് ഓരോ നിമിഷവും അവൾ കണ്ണുതുടച്ചു. അയാൾ മൃഗീയമായ ദുശ്ശാഠ്യത്തോടേ അവളുടെ ഹൃദയം മാന്തിപ്പൊളിച്ചു രഹസ്യമറിയാൻ ശ്രമിച്ചു; ഒരു നായാട്ടുപട്ടി താൻ മണത്തറിഞ്ഞ ഒരു ജീവിയെ പിടിക്കാൻ ഒരു മാളം മാന്തുന്നതുപോലെ പെട്ടെന്ന് അയാൾ ഉച്ചത്തിൽ പറഞ്ഞു. "ജോൺഞ്ഞുപുണ്യാളൻ സാക്ഷിയായി കഴിഞ്ഞകൊല്ലം ഇവിടെ ഉണ്ടായിരുന്ന ജാക്കീസാണ്. ആളുകൾ പറയുന്നുണ്ട്. നിങ്ങൾ രണ്ടുപേരും എപ്പോഴുംനേരവും സല്ലാപം

ചെയ്തിരുന്നു എന്നു്. നിങ്ങൾ കല്യാണം കഴിക്കാൻപോലും തുനിഞ്ഞത്രെ."

റോസിനു ശ്വാസംമുട്ടി; അവളുടെ മുഖം വല്ലാതെ ശോണമായി. അവളുടെ കണ്ണീർ പെട്ടെന്നു നിലച്ചു. അതെല്ലാം അവളുടെ കവിളിൽനിന്നു വററിപ്പോയി; ചൂടുപിടിച്ച ഇരുമ്പിൽവീണ വെള്ളംപോലെ! അവൾ വിളിച്ചുപറഞ്ഞു. "അവനല്ല, അവനല്ല."

"അതു ഒരു പരമാൎത്ഥമല്ലേ" എന്നു് ആ സൂത്രശാലിയായ കൃഷിക്കാരൻ ചോദിച്ചു. അയാൾക്കു ബലമായ ശങ്ക തോന്നി ചോദിച്ചതാണു്. അവൾ പെട്ടെന്നു മറുപടി പറഞ്ഞു.

"ഞാൻ സത്യംചെയ്തു പറയാം, ഞാൻ സത്യം ചെയ്തു് അങ്ങയോടു പറയാം. ആരുടെ പേരുപറഞ്ഞാണു് സത്യം പറയേണ്ടതു്" എന്നു് അവൾ ആലോചിച്ചു. ഒരു പരിശുദ്ധവസ്തുവിന്റെ പേരിൽ സത്യംചെയ്യാൻ അവൾ തയ്യാറായില്ല."

തടുത്തുകൊണ്ടു് യജമാനൻ പറഞ്ഞു "ഏതുതരത്തിലായാലും, ഏതു മുക്കിലും മൂലയിലും അവൻ നിന്റെ പിറകിൽകൂടി നടക്കുന്നുണ്ടായിരുന്നു. അവൻ ഉണ്ണുമ്പോൾ കണ്ണുകൊണ്ടു നിന്നെയും വിഴുങ്ങിയിരുന്നല്ലോ! ആകട്ടെ, നീ അവനു വല്ല വാക്കും കൊടുത്തിരുന്നോ?"

ഈ പ്രാവശ്യം അവൾ തന്റെ യജമാനന്റെ മുഖത്തേയ്ക്കു നിവൎന്നു നോക്കി. "ഇല്ല, ഒരിക്കലും ഇല്ല. ഞാൻ ആത്മാൎത്ഥമായി സത്യംചെയ്തു പറയുന്നു, അവൻ ഇന്നു് ഇവിടെ വന്നു് എന്നോടു കല്യാണം കഴിക്കാമോ എന്നു

ചോദിച്ചാൽ, ആ കാര്യംമാത്രം നടപ്പില്ലെന്നു ഞാൻ അവ നോടു പറയും."

അവളുടെ ആത്മാർത്ഥതയും മറവും കണ്ടപ്പോൾ അയാൾക്ക് ആകപ്പാടെ സംശയമായി. അയാൾ ആത്മ ഗതംപോലെ വെളിവായി പറഞ്ഞു "പിന്നെ എന്തിനാ ണിങ്ങനെ? നിനക്ക് ആളുകൾ പറയുന്നതുപോലെ ഒരു ഭാഗ്യക്കേടും ഉണ്ടായിട്ടില്ല. ഉണ്ടെങ്കിൽ, അറിയാതിരി ക്കമോ? അതിൻെറ ഫലങ്ങളും ഒന്നും കാണുന്നില്ല. അങ്ങനെ ഒരു ഭാഗ്യദോഷം ഉണ്ടായാൽത്തന്നെ സ്വന്തം യജമാനനെ വെറുക്കാൻ കാര്യമെന്തു്? എങ്ങനെയായാലും ഈ കാര്യത്തിൻെറ അടിയിൽ എന്തോ ഒരു രഹസ്യം തങ്ങിക്കിടപ്പുണ്ട്."

അവൾക്ക് ഒന്നും പറയാൻ കഴിഞ്ഞില്ല. സംസാ രിക്കാനുള്ള ശേഷി അശേഷം ആ സാധുവിനുണ്ടായിരു ന്നില്ല. അവൻ വീണ്ടും ആത്തനായി ചോദിച്ചു: "നിനക്ക കഴികയില്ലല്ലേ?"

"എനിക്ക കഴിവില്ല യജമാനനേ" ഒരു നെടുവീർപ്പോ ടുകൂടി അവൾ ഇങ്ങനെ തീർത്തു പറഞ്ഞു. ആ കാമാതുരൻ അവിടെനിന്നും തിരിഞ്ഞുനോക്കാതെ നടന്നു.

അവൾ കരുതിയതു് അവൻെറ ശല്യം മേലിൽ ഉണ്ടാകയില്ലെന്നായിരുന്നു. അന്നു പകൽസമയം ഒരു വിധം ആശ്വാസത്തോടെ അവൾ കഴിച്ചുകൂട്ടി. അവിട ത്തെ ചക്കാട്ടുന്ന കിഴവൻ വെള്ളക്കുതിരയെപ്പോലെ അവ ളുടെ കൊഴുത്ത ശരീരം എല്ലെണ്ണത്തക്ക പാകത്തിലായി. ആവുന്നതും വേഗം ജോലി എല്ലാം തീർത്തു് അവൾ അന്നു

നേരത്തെ കിടക്കാൻ പോയി. അർദ്ധരാത്രിയായപ്പോൾ ആ മെത്തയെ തൊട്ട രണ്ടു കൈകൾ അവളെ ഉണർത്തി. അവൾ പേടിച്ചു വിറച്ചുപോയി. എങ്കിലും ആ കൃഷിക്കാരന്റെ ഒച്ച കേട്ടപ്പോൾ അവൾക്ക് ആളെ മനസ്സിലായി. അയാൾ അവളോടു പറഞ്ഞു: "റോസ്, നീ പേടിക്കണ്ട. ഞാൻ നിന്നോടു സംസാരിക്കാൻ വന്നതാണ്."

അവൾ ആദ്യം പരിഭ്രമിച്ചു. അയാൾ ചില സ്വാതന്ത്ര്യങ്ങൾ എല്ലാം എടുത്തു തുടങ്ങിയപ്പോൾ അവൾക്കു കാര്യം മനസ്സിലായി. അവൾ വല്ലാതെ വിറച്ചു. ആ ഇരുട്ടിൽ അവൾ ഏകയാണ്. നല്ല ഉറക്കത്തിൽനിന്നും എണീററ ക്ഷീണം അങ്ങനെ. അവളുടെ അടുത്തുനിന്നിരുന്ന ഒരു പുരുഷന്റെ പ്രഭാവത്തിൽ അവൾ കേവലം അരക്ഷിതതന്നെ. അവൾ ഒട്ടും സമ്മതിച്ചില്ല. അവൾ ഒന്നും കണക്കാക്കാതെ തടുത്തുനിന്നു. ശുദ്ധഗതിക്കാരും സാധാരണക്കാരുമായവരിൽ പെട്ടെന്ന് ഉദിച്ചുയരുന്ന ആ വികാരം അവൾക്കുമുണ്ടായി. അതിനേയും അവൾക്കു നിയന്ത്രിക്കേണ്ടിവന്നു. ഒരു ക്ഷീണിച്ച ശരീരത്തിനുണ്ടാകുന്ന ആലസ്യത്തോടുകൂടി അവൾ അപൂർണ്ണമായി സ്വരക്ഷയ്ക്കുവേണ്ടി ആവുന്നതും പരിശ്രമിച്ചു. അവൾ അവളുടെ തല ഭിത്തിയുടെ നേർക്കു തിരിച്ചു. ആ മുറിയിലെ ചില മൂലകളിലേയ്ക്കും തിരിച്ചു. അങ്ങനെയെങ്കിലും ആ കാമാതുരന്റെ തിളങ്ങുന്ന കണ്ണുകളുടെ രൂക്ഷമായ ദൃഷ്ടിയിൽനിന്നും ഒഴിഞ്ഞുമാറാമെന്ന് അവൾ വെറുതെ വിചാരിച്ചു. അവൾ പുതപ്പെടുത്തു നല്ലപോലെ മൂടിക്കിടന്നു.

നേരത്തെതന്നെ ക്ഷീണിച്ചിരുന്ന അവൾ പിടിയും വലിയുംകൊണ്ടു് അത്യന്തം അവശയായി. അതേസമയത്തു് ആ കൃഷിക്കാരന്റെ മൃഗീയതയും, വികാരവും, മദനാവേശവും അതിന്റെ മൂർദ്ധന്യാവസ്ഥയിലെത്തി.

അവർ ഭാര്യാഭർത്താക്കന്മാരായി അങ്ങനെ ജീവിച്ചു വന്നു. ഒരു ദിവസം കാലത്തു് അയാൾ അവളോടു പറഞ്ഞു:

"ഞാൻ നമ്മുടെ വിവാഹസമ്മതമെല്ലാം ശരിയാക്കിയിട്ടുണ്ടു്. നമുക്കു് അടുത്ത മാസം വിവാഹം നടത്തണം."

അവൾ മറുപടി പറഞ്ഞില്ല. അവൾ എന്തു പറയാനാണു്? അവൾ ഒന്നും തടുത്തു പറഞ്ഞില്ല. അല്ലാതെ അവളെന്തു ചെയ്യും?

## IV

ആ കൃഷിക്കാരൻ റോസയെ പാണിഗ്രഹണംചെയ്തു. മേല്പോട്ടു കയറി രക്ഷ പ്രാപിക്കാൻ കഴിയാത്ത വിധത്തിലുള്ള വക്കുകളോടുകൂടിയ ഒരു കുഴിയിൽ അകപ്പെട്ടതുപോലെ ആ മണവാട്ടിക്കു തോന്നി. ആ നവോഢയുടെ മധുവിധു ദുരിതവിചാരംകൊണ്ടു് അസ്തപ്രഭമായി. ഭാഗ്യഹീനത അവളുടെ തലയ്ക്കുമീതെ തൂങ്ങിനില്ക്കുന്നതുപോലെയുള്ള ഒരു പ്രതീതിയാണു് അവൾക്കുണ്ടായതു്; അതോടെ അവൾ അകപ്പെട്ടിരിക്കുന്ന ഗർത്തത്തിന്റെ അരികിൽ വീഴാറായി നില്ക്കുന്ന വലിയ പാറക്കഷണങ്ങൾപോലെയത്രെ. അവൾ കളവായി അപഹരിച്ച ഒരുവനെപ്പറ്റി

ചില സൂചനകൾ അവളുടെ അപ്പോഴത്തെ ഭർത്താവ് അവൾക്ക നൽകിയിട്ടുണ്ട്. ആ രഹസ്യം ഒരു ദിവസം അയാൾ കണ്ടുപിടിക്കുമെന്നും റോസയ്ക്കറിയാമായിരുന്നു. അവളുടെ സകല സുഖത്തിനും, അതുപോലെതന്നെ അസുഖത്തിനും ഹേതുഭൂതമായ ആ ഓമനസന്താനത്തെപ്പററി അവൾ ചിന്തിച്ചു പരിതപിച്ചു. അവൾ ആണ്ടിൽ രണ്ടു തവണ വീതം സ്വന്തം വീട്ടിൽ പോയി കുഞ്ഞിനെ കണ്ടു താലോലിച്ചതിനുശേഷം പൂർവ്വാധികം ശോകത്തോടെ തിരിച്ചുപോരിക പതിവായി.

എന്നാൽ അവൾ ക്രമേണ ജീവിതത്തോടു കൂടുതൽ അടുത്തു പെരുമാറാൻ തുടങ്ങിയപ്പോൾ, അവളുടെ മനസ്സിനു സമാധാനമായി. ആ മനസ്സിൻെറ ഭാരം കുറഞ്ഞു. എങ്കിലും ഒരു ഭീതിശകലം അവളുടെ ഹൃദയത്തിൽ പൊങ്ങിക്കിടന്നിരുന്നു. കൊല്ലങ്ങൾ അങ്ങനെ ഭൂതകാലഛേരിയിലേയ്ക്കു പൊയ്ക്കൊണ്ടിരുന്നു. അവളുടെ ശിശുവിനു വയസ്സ് ആറായി. അവൾക്കിപ്പോൾ മിക്കവാറും ക്ഷേമമാണെന്നുതന്നെ പറയാം. പെട്ടെന്ന് യജമാനൻെറ മട്ടൊന്നു മാറി.

രണ്ടുമൂന്നു കൊല്ലം അയാൾ ഒരു രഹസ്യമായ ഉൽക്കണ്ഠയെവച്ചു പുലർത്തിപ്പോന്നു. അതിലുള്ള ശ്രദ്ധ അയാളുടെ ഹൃദയത്തെ ശല്യപ്പെടുത്തി. ഈ വികലത വർദ്ധിച്ചുകൊണ്ടിരുന്നതേയുള്ളൂ. ഊണു കഴിഞ്ഞാൽ തലയ്ക്കു കൈയും കൊടുത്തു കുറെനേരം മേശയ്ക്കരികിലങ്ങനെയിരിക്കും; ചിന്താക്രാന്തനും, എന്തോ ഒരു മനസ്താപത്താൽ ഗ്രസ്തനും ആയി സമയത്തോടു രഹസ്യസല്ലാപം ചെയ്തി

രിക്കും. അയാളുടെ സംസാരഗതി ശീഘ്രമായി; ചില പ്പോൾ അതു മൃഗീയവുമായി. അയാൾക്കു തന്റെ പ്രേയസിയോടു എന്തോ വലിയ ഗർവ്വുണ്ടെന്നു തോന്നും അയാളുടെ വർത്തമാനം കേട്ടാൽ. ചിലപ്പോൾ ആ പ്രാണപ്രിയന്റെ പ്രത്യുത്തരങ്ങൾ പരുപരുത്തതും, കോപകലുഷിതവുമായിരുന്നു.

ഒരുദിവസം അയൽവക്കത്തെ ഒരു കുട്ടി അവിടെ കുറെ കോഴിമുട്ടവാങ്ങാൻ വന്നു. അവൾ ആ കുട്ടിയോടു നിസ്റ്റേഹമായി സംസാരിക്കുന്നതു് അയാൾ കേട്ടു. അവൾ ജോലിത്തിരക്കിലായിരുന്നു. ഭർത്താവ് ഉടൻ അകത്തുവന്നു് ഒട്ടും സന്തോഷമില്ലാത്തമട്ടിൽ, "എടീ നിന്റെ കുട്ടിയായിരുന്നെങ്കിൽ നീ ഇങ്ങനെ പെരുമാറുമായിരുന്നോ?" എന്നു ചോദിച്ചു.

അതു അവൾക്കു നല്ല കണക്കിനുകൊണ്ടു. അവൾ ഉത്തരം ഒന്നും പറഞ്ഞില്ല. അവൾ പുരയുടെ അകത്തേയ്ക്കുപോയി. അവളുടെ സങ്കടങ്ങളെല്ലാം ഒന്നു പുതുക്കരിച്ചതുപോലെ അവൾക്കു തോന്നി. ഊണുകഴിച്ചുകൊണ്ടിരുന്നപ്പോൾ ആ ഗൃഹനാഥൻ അവളോട് ഒരക്ഷരംപോലും പറയുകയോ, അവളെ ഒന്നു തിരിഞ്ഞുനോക്കുകയോ ചെയ്തില്ല. അവളെ വെറുക്കുന്നതായും, അവളെ നിരസിക്കുന്നതായും, എന്തോ കാര്യം അറിയാൻ തിടുക്കപ്പെടുന്നതായും അവൾ ഭർത്താവിന്റെ ചില ഭാവങ്ങൾ കണ്ടു മനസ്സിലാക്കി. അതിന്റെ ഫലമായി അവൾ ഒരു പുതിയ പരിപാടി അംഗീകരിച്ചു. പകൽ അയാളുടെ ഊണു കഴിഞ്ഞാൽ പിന്നീട് അയാളുടെ അടുത്തു് അവൾ തനി

ച്ചുനില്ക്കാറില്ല. അവളുടെ തലയ്ക്ക് ആകപ്പാടെ മൂടുപിടിച്ചു. അകത്തുകയറി മുണ്ടുംമാറി അവൾ നേരെ പള്ളിയിലേയ്ക്കു പോകയാണ് ആയിടയ്ക്കു പതിവായി ചെയ്തുകൊണ്ടിരുന്നത്.

ഒരുദിവസം അവൾ പള്ളിയിൽ ചെല്ലുന്ന നേരത്ത് ഇരുട്ടുവ്യാപിച്ചുതുടങ്ങി അവിടെ ആരുടേയോ കാലൊച്ചകേട്ടു. അവിടത്തെ പരിചാരകൻ വിളക്കുകൊളുത്തുകയായിരുന്നു. അയാൾ വിളക്കുകൊണ്ടുചെന്ന് തൂക്കി. അവൾ ആ വിളക്കിലേയ്ക്ക് അവളുടെ അന്ത്യപ്രതീക്ഷകളുടെ നേക്കെന്നപോലെ നോക്കി. അപ്പോൾ പ്രാർത്ഥനയ്ക്കുള്ള മണിയടിച്ചു. അവൾ മുട്ടുകുത്തി പ്രാർത്ഥനനടത്തി. മഞ്ഞും കലശലായിത്തുടങ്ങി. ആ പരിചാരകൻ പുറത്തേയ്ക്കു പോയപ്പോൾ അവൾ അടുത്തുചെന്നു ചോദിച്ചു.

"മോസിഞ്ഞോർ ലിക്യൂർ ഇവിടെ ഉണ്ടോ?

"ഉണ്ടല്ലോ. അദ്ദേഹം ഉണ്ണുന്നസമയമാണ്."

രണ്ടാമത്തെ മണിയടിച്ചു. വൈദികൻ ഉണ്ണാനിരുന്നു. അദ്ദേഹത്തിൻെറ അനുവാദപ്രകാരം അവളും അവിടെ ഇരുന്നു. ആ വൈദികൻ പറഞ്ഞു. "ശരിശരി; ഞാൻ അതൊക്കെ അറിഞ്ഞു. നീ ഇവിടെ വന്നതിനുള്ള കാരണമെല്ലാം നിൻെറ ഭർത്താവ് എന്നോടു പറഞ്ഞിട്ടുണ്ട്."

ഇതുകേട്ട് റോസ ഏകദേശം വിളറിയമട്ടായി. വൈദികൻ വീണ്ടും വർത്തമാനം തുടങ്ങി. "എൻെറ കുട്ടീ, നിനക്കെന്തുവേണം?" ഇത്രയും ചോദിച്ചിട്ട് അദ്ദേഹം താൻ കുടിച്ചുകൊണ്ടിരുന്ന സൂപ്പ് വേഗം വേഗം കോരിക്കുടിച്ചു.

അതിൻെറ തുള്ളികഠം അദ്ദേഹത്തിൻെറ ഉടുപ്പിൽവീണു. റോസ ഒന്നും പറയാൻ തുനിഞ്ഞില്ല. അവഠം വീട്ടിൽ പോകാനായി എഴുന്നേററു. വികാരി "ധൈര്യം" എന്നു മാത്രം അവളോടു പറഞ്ഞു.

അവഠം എഴുന്നേററ് താൻ എന്താണു ചെയ്യുന്നതെന്നുപോലും അറിയാതെ കളത്തിൽ ചെന്നുചേൎന്നു. ഭൎത്താവ് അവളെ കാത്തിരിയ്ക്കുകയായിരുന്നു. അവളില്ലാത്തതുകൊണ്ട് വേലക്കാരെല്ലാംപോയി. ചെന്നവഴിക്കുതന്നെ അവഠം ഭൎത്തൃപാദങ്ങളിൽ വീണുകൊണ്ടു് "അങ്ങയ്ക്കെന്താണ് എന്നോടു എതിരു തോന്നാനുള്ള കാരണം?" എന്നു ചോദിച്ചു.

അയാഠം സത്യം ചെയ്തുകൊണ്ടു് ഉച്ചത്തിലിങ്ങനെ പറഞ്ഞു. "എനിക്ക് എന്താ നിന്നോടു എതിരഭിപ്രായം ഉള്ളതു്? ഈശ്വരകൃപകൊണ്ടു നമുക്ക് കുഞ്ഞുങ്ങഠം വല്ലതുമുണ്ടായോ? ഒരാഠം ഒരു സ്ത്രീയെ വിവാഹം ചെയ്താൽ അയാഠം ചാകുന്നതുവരെ ആ സ്ത്രീമാത്രം അയാഠംക്കു ശേഷിച്ചാൽ മതിയോ? ഈ ഒരുകാര്യത്തിലാണ് എനിക്കു നിന്നോടുള്ള അതൃപ്തി. ഒരു പശുവാണെങ്കിൽ അതിനൊരു കിടാവുവേണം. ഇല്ലെങ്കിൽ ആ മൃഗത്തിന് ഒരു വിലയുമില്ല; അതുപോലെ ഒരു സ്ത്രീക്കു കുട്ടികളില്ലെങ്കിൽ അവഠംക്ക് വല്ല വിലയുമുണ്ടോ?" ഈ അഭിപ്രായം കേട്ടു വ്യസനിച്ചു് അവഠം പറഞ്ഞു. "അതു് എൻെറ കുററമല്ല; അതു് എൻെറ കുററമല്ല."

അയാഠം കുറച്ചധികം ശാന്തനായി. ഭാര്യയുടെ സമാധാനം കേട്ടു് അയാഠംക്ക് ആ അശക്തിയോടു് അല്പം

അലിവുതോന്നി. അയാൾ പറഞ്ഞു "അതു നിന്റെ കുററമാണെന്നു ഞാൻ പറയുന്നില്ല. എന്നു വരികിലും അതൊരു വെറുപ്പുണ്ടാക്കുന്ന കാര്യമാണ്. അത്രതന്നെ."

## V

ആ ദിവസം മുതൽ അവൾക്ക് ഒരേ ഒരു വിചാരമാണ് പ്രധാനമായിട്ടുണ്ടായിരുന്നത്; ഒരു കുട്ടി ഉണ്ടാകാൻ; വേറൊരുകുട്ടി! അവൾ ഈ സങ്കടം പലരോടും പറഞ്ഞു. അതിന്റെ ഫലമായി ഒരു സമീപസ്ഥൻ ഒരു വഴി ഉപദേശിച്ചുകൊടുത്തു. ദിവസവും സന്ധ്യയ്ക്ക് ഒരു പാത്രം വെള്ളത്തിൽ ഒരുനുള്ളു ചാരം കലക്കി ഭർത്താവിനു കൊടുത്താൽ മതിയെന്നായിരുന്നു ആ വിദഗ്ദ്ധോപദേശം. അതും പരീക്ഷിച്ചുനോക്കി. എന്നിട്ടും പണി പററിയില്ല. നിരാശ അവരെ ബാധിച്ചു. ഒരുദിവസം അവൻ ഇതിനെപ്പററി സംസാരിച്ചു, "ഇതിനു ചില രഹസ്യമാർഗ്ഗങ്ങൾ വല്ലതും ഉണ്ടായിരിക്കും. അതു കണ്ടുപിടിക്കണം." എന്ന്. ആ പരിശ്രമവും സഫലമായില്ല. പത്തുമൈൽ അകലെ ഒരു ഇടയനുണ്ടെന്നും, അവനു ചില കുരുട്ടുവിദ്യകൾ അറിയാമെന്നും ആരോ അവരോടു പറഞ്ഞു. ആ കൃഷിക്കാരൻ—"വാല്ലിൻ" – ഒരു ദിവസം വണ്ടിയിൽ കയറി അവിടെ എത്തി. ആ ഇടയൻ ബുദ്ധികേമൻതന്നെ. അവൻ ചില പച്ചമരുന്നുകൾ ചേർത്തു ഒരു അടയുണ്ടാക്കിക്കൊടുത്തു. ഭാര്യാഭർത്താക്കന്മാർ അവരുടെ രതിക്രീഡയ്ക്കു മുമ്പും പിമ്പും ആ അടയുടെ ഓരോ

കഷണം തിന്നണമെന്നായിരുന്നു ഇടയൻെറ വൈദ്യവിധി. അട മുഴുവനും തിന്നതുതന്നെ മെച്ചം. മിച്ചം പഴയതു തന്നെ.

ഒരു അധ്യാപകനുമായി വാല്ലിൻ ഇതിനെപ്പററി സംസാരിച്ചു. ആ മനുഷ്യൻ ആ നാട്ടിൽ നടപ്പില്ലാത്തതും, അത്ഭുതബലമുള്ളതുമാണെന്നുള്ള മുഖവുരയോടു കൂടി ചില അപൂർവ്വസംഭോഗമുറകൾ ഉപദേശിച്ചു. പക്ഷേ, ഉദ്ദേശിച്ച ഫലം കിട്ടിയില്ലെന്നുമാത്രം. ഫൈക്യാമ്പു് എന്ന പള്ളിയിൽ പോയി ചില വഴിപാടുകൾ നടത്തി നോക്കാൻ ഒരു വൈദികൾ ഉപദേശിച്ചു. കുറെ കൃഷിക്കാരുമൊന്നിച്ചു് റോസ അങ്ങോട്ടു യാത്രതിരിച്ചു. അവൾ പള്ളിയിൽ ചെന്നു. ചുററുമുണ്ടായിരുന്ന കൃഷിക്കാരുടെ പലവിധത്തിലുള്ള പ്രാർത്ഥനകൾക്ക മദ്ധ്യേ താൻ ഒരിക്കൽക്കൂടി ഗർഭം ധരിക്കണേ എന്നു് അവൾ ഈശ്വരനോടു താണുവീണപേക്ഷിച്ചു. എന്നിട്ടും ഫലം തഥൈവ. തൻെറ ആദ്യത്തെ അപരാധത്തിനു ദൈവികമായി ലഭിച്ച ശിക്ഷയാണതെന്നു് ആ പാവപ്പെട്ടവൾ ചിന്തിച്ചു സന്തപിച്ചു. അവളുടെ ഭർത്താവു് ഒരു അകാലവൃദ്ധനായി. പലവിധ പ്രതീക്ഷകളോടുംകൂടി അയാൾ ദിവസങ്ങൾ തള്ളിമാററി. അയാൾ വല്ലാതെ ക്ഷീണിച്ചു.

ആ ദമ്പതികൾ തമ്മിൽ ശണ്ഠതുടങ്ങി. ഭർത്താവു ഭാര്യയെ പല ചീത്തവാക്കുകളും പറഞ്ഞു. ഇടയ്ക്കു ചില പ്രഹരങ്ങളും നൽകി. മിക്കദിവസവും ഏപ്പാട്ട് ഇതു തന്നെയായി. ആക്ഷേപങ്ങളും അപവാദങ്ങളും പറഞ്ഞു് അയാൾ ഭാര്യയുടെ ചെവി പുണ്ണാക്കി. ഒരുദിവസം

അയാളുടെ ദേഷ്യം അങ്ങേ അററത്തെത്തി. അയാൾ അവളോടു പാതിരയ്ക്കു് മുറിക്കു പുറത്തുപോകാനും നേരം വെളുക്കുന്നതുവരെ മഴയത്തു നില്ക്കാനും ആജ്ഞകൊടുത്തു. അവൾ അതനുസരിച്ചില്ല. അയാൾ അവളുടെ കഴുത്തിൽ പിടിച്ചുതള്ളി. കരണത്തു് അസ്സൽ അടിയും കൊടുത്തു. എന്നിട്ടും ഒരക്ഷരം മിണ്ടാതെ അവൾ അതെല്ലാം സഹിച്ചു എന്നിട്ടും അയാളുടെ അരിശം ശമിച്ചില്ല. അവളെ മറിച്ചിട്ട് അവളുടെ മേൽ മുട്ടുകുത്തി നല്ലപോലെ ഇടി തുടങ്ങി. അവളുടെ സഹനശക്തി ശമിച്ചു. അവൾ എഴുന്നേററിരുന്നു. അയാളെ പിടിച്ചു ഒരു ഭിത്തിയോടു ചേർത്ത് അമർത്തിപ്പിടിച്ചു അലറിക്കൊണ്ടു് ചില രൂക്ഷമായ ആംഗ്യങ്ങൾ കാണിച്ചുകൊണ്ടു പറഞ്ഞു. "എനിക്കു ഒരു കുട്ടിയുണ്ടു്. എനിക്കുണ്ടു് ഒരു കുട്ടി. ജാക്കീസിൽ നിന്നും ഉണ്ടായ ഒരു കുട്ടി എനിക്കുണ്ടു്, നിങ്ങൾക്കു് അയാളെ നല്ലപോലെ അറിയാമല്ലോ! അവൻ—ആ പാഷണ്ഡൻ എന്നെ കല്യാണം കഴിക്കാമെന്നു പറഞ്ഞതാണു്. ആ ദുഷ്ടൻ അവന്റെ വാക്കു പാലിക്കാതെ ഈ അയൽനാട്ടിൽനിന്നുതന്നെ കടന്നുകളഞ്ഞു."

വാലിൻ വല്ലാതെയായി. അയാൾ ഇടിവെട്ടുകൊണ്ടതുപോലെ സ്തംഭിച്ചു. അയാൾക്കു് ഒന്നും ശബ്ദിക്കാൻ കഴിഞ്ഞില്ല. മുക്കിയും മൂളിയും അയാൾ ബദ്ധപ്പെട്ടു ചോദിച്ചു. "എടീ നീ എന്താണീ പറയുന്നതു്? നീ എന്താ പറയുന്നതു്?"

അവൾ കരയാൻ തുടങ്ങി. കണ്ണീരൊഴുകുന്നതിനിടയിൽ അവൾ പറഞ്ഞു: "ആ കാരണംകൊണ്ടുതന്നെയാ

ണ്ട് ഞാൻ നിങ്ങളെ വിവാഹം കഴിക്കയില്ലെന്നു പറഞ്ഞതു്. മനസ്സിലായോ? ഞാൻ അതു പറയാതിരുന്നതു് നിങ്ങൾ എന്നെ ഉപേക്ഷിയ്ക്കുമെന്നും എൻെറ കുഞ്ഞു പട്ടിണിയാകുമെന്നും ഓർത്തു പേടിച്ചിട്ടാണ്. മക്കളൊന്നുമില്ലാത്തതുകൊണ്ട് അതിൻെറ ചൂടു് നിങ്ങൾക്കറിയാൻ സാധ്യമല്ല !"

അയാൾ, അനിയന്ത്രിതമായി, വദ്ധിച്ച അത്ഭുതത്തോടെ ചോദിച്ചു: "ഓഹോ! നിനക്കൊരു കുട്ടിയുണ്ട്! നിനക്കൊരു കുട്ടിയുണ്ടല്ലേ ?"

"നിങ്ങൾ എന്നെ ബലാൽക്കാരമായി തട്ടിയെടുത്തതല്ലേ? നിങ്ങൾക്കറിയാമെന്നാണ് എൻെറ വിശ്വാസം. എനിക്ക് നിങ്ങളെ കല്യാണം കഴിക്കണമെന്ന് ആശയേ ഉണ്ടായിരുന്നില്ല" അവൾ അപ്പോഴും കരഞ്ഞുകൊണ്ടിരുന്നു.

ആ പ്രാണനാഥൻ പ്രാണനും പിടഞ്ഞുകൊണ്ടെണീററു. അയാൾ വിളക്ക കത്തിച്ചു. അയാൾ കൈകൾ പുറകിൽ കെട്ടി തെക്കോട്ടും വടക്കോട്ടും ലാത്താൻ തുടങ്ങി; ക്രുട്ടിലിട്ട മെരുവിനെപ്പോലെ. അവൾ കിടക്കയിൽ കേറി കിടന്നു കരഞ്ഞു. അയാൾ പെട്ടെന്നു നടപ്പു നിർത്തി, അവളുടെ മുൻപിൽ വന്നുനിന്നു പറഞ്ഞു: "ശരി നിനക്കു മക്കളുണ്ടാകാത്തതിനു കുററക്കാരൻ ഞാൻതന്നെ."

ഇത്രയും പറഞ്ഞിട്ട് അയാൾ പഴയപടി നടപ്പു തുടങ്ങി. വീണ്ടും നിന്നിട്ടു ചോദിച്ചു: "നിൻെറ കുട്ടിക്ക് എത്ര വയസ്സായി?" അവൾ പതുക്കെ പറഞ്ഞു: "കൃത്യം ആറു""

വാല്ലിൻ:—എന്നിട്ട് നീ എന്നോട് അക്കാര്യം ഇതുവരെ
പറയാതിരുന്നതെന്തുകൊണ്ട്?

റോസ്:—(നെടുവീർപ്പിട്ട്) ഞാനെങ്ങനെ പറയും?

അനങ്ങാതെ അല്പനേരം നിന്നിട്ട് അയാൾ പറഞ്ഞു: "ശരി; എടീ വരൂ! നീ എഴുന്നേൽക്കൂ!"

വളരെ ബുദ്ധിമുട്ടി അവൾ എഴുന്നേററ് തറയിൽ നിന്നു. പഴയ രീതിയിൽ അയാളൊന്നു ചിരിച്ചു. അവളുടെ പരിഭ്രമം കണ്ട് അയാൾ പറഞ്ഞു: "എടീ പെണ്ണേ, കൊള്ളാം. നമുക്കൊരു കാര്യം ചെയ്യാം. നമുക്ക രണ്ടുപേർക്കുംകൂടി പോകാം. ആ കുട്ടിയെ ഇങ്ങോട്ടു കൊണ്ടുവരാം. നാം രണ്ടുപേരും കൂടിയാൽ ഒരു കുട്ടിയുണ്ടാകുന്ന കാര്യം വിഷമംതന്നെ."

അവൾക്ക ശേഷിയുണ്ടായിരുന്നെങ്കിൽ അവൾ അപ്പോൾത്തന്നെ അവിടെനിന്നും ഓടിക്കളയുമായിരുന്നു. ആ കൃഷിക്കാരൻ തൻെറ കൈകൾ തിരുമ്മി. "ഒരു കുട്ടിയെ ദത്തെടുക്കണമെന്നു ഞാൻ വിചാരിച്ചതാണ്. ഇപ്പോൾ ഒരെണ്ണത്തെ കണ്ടുപിടിച്ചു. കുറച്ചു നാൾക്ക മുൻപ് ഞാൻ ആ വൈദികനോട് ഒരു അനാഥശിശുവിനെ ചോദിച്ചതാണ്."

ഇത്രയും പറഞ്ഞതിനുശേഷം ചിരിച്ചുകൊണ്ട് അയാൾ പരിഭ്രമിച്ചു കരഞ്ഞുകൊണ്ടിരിക്കുന്ന പ്രിയപത്നിയുടെ രണ്ടു കവിളുകളിലും പ്രേമപ്രഫുല്ലമായ ചുംബനങ്ങൾ അർപ്പിച്ച്, അവൾ കഷ്ടിച്ചു കേൾക്കത്തക്കവണ്ണം ഇങ്ങനെ പറഞ്ഞു: "അമ്മേ! വരൂ! അടുക്കളയിൽ കാപ്പി

യിരിപ്പുണ്ടോ എന്നു നോക്കാം. ഒരു പാത്രം നിറച്ചില്ലെങ്കിലും വേണ്ടില്ല.''

അവൾ തന്റെ ചെറിയ ഫ്രാക്കെടുത്തു! രണ്ടുപേരും കൂടി കീഴ്ത്തട്ടിലേയ്ക്കിറങ്ങിപ്പോയി. അവൾ അടുപ്പിൽ തീ കത്തിച്ചുകൊണ്ടിരുന്നപ്പോൾ അയാൾ കാലുകൾ നല്ല പോലെ നീട്ടിവച്ച് അങ്ങോട്ടും ഇങ്ങോട്ടും ലാത്തിക്കൊണ്ടു പറഞ്ഞു: "എല്ലാം ഭംഗിയായി. എനിക്ക് പരമാത്ഥത്തിൽ വലിയ സന്തോഷമാണ് ഇക്കാര്യത്തിലുള്ളത്. എന്റെ ഓമനേ, നീ ഒന്നിങ്ങു നോക്കൂ! ഞാൻ വെറുതെ ഭംഗി പറഞ്ഞതല്ല, കേട്ടോ? എനിക്കു സന്തോഷമായി. എനിക്കു വളരെ വളരെ സന്തോഷമായി!! ഒന്നു ചിരിക്കെന്റെ പൊന്നിൻകട്ടേ!''

പിറേറന്നാൾ നേരം വെളുത്തു. ഇടിയുമില്ല, മഴയുമില്ല. ഒരു ഭാസുരമായ പ്രഭാതം ആ കളത്തിൽ കളിയാടി.

# ടോയിൻ.

പത്തുമൈൽ സമചതുരത്തിലുള്ള ആ പ്രദേശത്തിലുള്ളവർ എല്ലാം, ടോയിൻ, തടിയൻ, ടോയിൻ, 'എന്റെ പൊടിപ്പൻ ടോയിൻ' എന്നിങ്ങനെ പല പേരുകകളുള്ളവനും, മൂർണവൻറുഗ്രാമത്തിലെ ഒരു ഭൂസ്വത്തുടമസ്ഥനും ആയ ആൻടോയിൻ മാക്കിബിള്ളിനെ നല്ലപോലെ അറിയും.

കടലിലേയ്ക്കു ചരിഞ്ഞു്, താഴ്ചയുള്ള ഒരു മലയോരത്തിലുള്ള ഒരു സാധാരണഗ്രാമത്തെ ഇയാൾ സുപ്രസിദ്ധമാക്കി. ആ ഗ്രാമമാകട്ടെ, നോർമൻമട്ടിൽ പത്തുപന്ത്രണ്ടു കുടിലുകൾ മാത്രമുള്ള ഒന്നായിരുന്നു. ചുററും പല തോട്ടകളും, ധാരാളം മരങ്ങളും ഉണ്ടായിരുന്ന ഒന്നായിരുന്നു ആ ഗ്രാമം. കുററിക്കാടുകൾ നിറഞ്ഞ ആ മലയിടുക്ക്, ഒരു വലിയ കുന്നിന്റെ ഒരു വളവിനു പിറകിലായിരുന്നു. അതുകൊണ്ടാണ് അതിനു ടൂർണവൻറു് എന്നുള്ള പേരു

തന്നെ ഉണ്ടായതു്. അവിടെയുണ്ടായിരുന്ന വീടുകളെല്ലാം വളരെ അടുത്തടുത്താണു് നിലകൊണ്ടിരുന്നതു്. കടലിൽനിന്നും അടിക്കുന്ന ഉപ്പുകാററ് ശീതകാലത്തുള്ള കൊടുങ്കാററുപോലെ അതിഭയങ്കരമായിരുന്നതുകൊണ്ടു് അനേകം പക്ഷികൾ ആ ഗ്രാമത്തിലുള്ള മരപ്പൊത്തുകളിലും മററും വന്നു് അഭയം പൂകിയിരുന്നു.

ടോയിൻ, എന്റെ പൊടിപ്പൻ ടോയിൻ എന്നെല്ലാം ഉള്ള ഓമനപ്പേരുകൾ തന്റെ സംസാരരീതികൊണ്ടു സമ്പാദിച്ച ആൻടോയിൻ ആണു് ആ ഗ്രാമത്തിന്റെ ഉടമസ്ഥൻ എന്നു തോന്നിപ്പോകും. അയാൾ പറയാറുണ്ട് "എന്റെ പൊടിപ്പൻ ആണു് ഫ്രാൻസിലെ ഏററവും നല്ലസാധനം" എന്നു്. എന്റെ പൊടിപ്പൻ എന്നു പറയുന്നതു് അയാളുടെ ബ്രാണ്ടി എന്നുള്ള അർത്ഥത്തിലാണു്. ഇരുപതുകൊല്ലത്തോളമായി വാസ്തവത്തിൽ അയാൾ ആ നാട്ട് അയാളുടെ ബ്രാണ്ടികൊണ്ടു കളിപ്പിച്ചിരിക്കയാണു്. അയാൾ ബ്രാണ്ടി പകർന്നുകൊടുക്കുമ്പോൾ പറയാറുണ്ടായിരുന്ന ചില വാചകങ്ങളുണ്ട്: "ഇതു നിങ്ങളുടെ വയററിനു ചൂടും, തലയ്ക്കു നല്ല വെളിവും തരും. എന്റെ മോനേ, നിന്റെ ആരോഗ്യത്തിന് ഇതിനെക്കാൾ മെച്ചമായ ഒരു സാധനവുമില്ല." ആ സാധുവിന് സ്വന്തം പുത്രന്മാരൊന്നും ഉണ്ടായിരുന്നില്ല; എങ്കിലും, അയാൾ എല്ലാവരേയും "എന്റെ മോനേ" എന്നായിരുന്നു വിളിക്കാറു് പതിവ്.

ആ താലൂക്കിലെ ഏററവും മഹാനായ വന്ദ്യവയോവൃദ്ധനെ—ടോയിനെ—എല്ലാവക്കും അറിയാമായിരുന്നു.

ആ തടിയൻ കിഴവൻെറ കൊച്ചുകൂടിൽ, ആ ശരീരം അതിനകത്ത് ഒതുങ്ങുമോ എന്ന് ആൎക്കും സംശയം തോന്നത്തക്കവിധം ചെറുതായിരുന്നു. അതു് അയാളെസംബന്ധിച്ചിടത്തോളം ആക്ഷേപജനകവും ആയിരുന്നു. ആ പുരയുടെ മുൻവശത്തുള്ള വാതിലിൻെറ മുമ്പിൽ ആയിരുന്നു മൂപ്പിൽ പകൽമുഴവനും കഴിച്ചുകൂട്ടിയിരുന്നതു്. ആ വാതിലിൽക്കൂടി അയാഠം എങ്ങനെ അകത്തേയ്ക്കു കേറും എന്ന് ആരും സ്വയം ചോദിച്ചുപോകും. ഒരു പററു പിടിക്കാരൻ അവിടെ വന്നാൽ കിഴവൻ അകത്തേയ്ക്കു കടക്കുകയായി. അയാളുടെ വീട്ടിൽ വന്നു കുടിക്കുന്നവരെ ഒരു പാത്രം ബ്രാണ്ടി കെട്ടിയേല്പിക്കാതെ ആ വൃദ്ധൻ വിട്ടയയ്ക്കാറില്ല. അതു് അയാളുടെ ഒരു അവകാശമായിട്ടാണ് അയാഠം കരുതിവന്നതു്. ആ മദ്യനിലയം "സുഹൃൽസങ്കേതം" എന്ന ഒരു നാമചിഹ്നം വഹിച്ചിരുന്നു. വയസ്സൻ പരമാൎത്ഥത്തിൽ അടുത്തനാട്ടുകാൎക്കെല്ലാം ഒരു സുഹൃത്തായിരുന്നു; അതെ, ഒരു നാട്ടുമുത്തപ്പനായിരുന്നു അയാഠം. ഫൈക്ര്യാബ്, മോണ്ടിവില്ലിയൻ എന്നീ സ്ഥലങ്ങളിൽ എന്നും ആളുകഠം അവിടെ വരാറുണ്ടായിരുന്നു. എന്തിന്? ആ വയസ്സനെ കാണാനും, അയാളെ കളിയാക്കാനും, ആ ശുദ്ധഹൃദയൻെറ ചില കഥകഠം കേഠക്കുന്നതിനും, അയാളുടെ ഭയാനകമായ ചിരി കേഠക്കുന്നതിനുംതന്നെ. അന്യൎക്ക് ഒരു വിരോധവും വരാത്ത വിധത്തിലുള്ള നേരംപോക്കുകളായിരുന്നു മൂപ്പിലയുടെ കൈവശത്തിലുണ്ടായിരുന്നതു്. അയാഠം പറയാൻമടിക്കുന്ന ഏതെങ്കിലും കാൎയ്യത്തെ കണ്ണിറുക്കിക്കാട്ടി പ്രകാ

ശിപ്പിക്കും. വല്ലവരും തമാശകൾ കേട്ട് ചിരിച്ചില്ലെങ്കിൽ പള്ളയ്ക്ക് ഒരു കുത്തുകൊടുത്ത് അവരെക്കൊണ്ട് ചിരിപ്പിയ്ക്കും. അയാളുടെ കൌശലംനിറഞ്ഞ കണ്ണുകളിൽ കളിയാടുന്ന ഒരു പ്രത്യേക സന്തോഷഭാവത്തോടുകൂടിയായിരുന്നു അയാൾ മദ്യം കുടിച്ചിരുന്നത്. കുടിക്കാൻ വരുന്ന ഓരോരുത്തരും കാരണവർക്കു കുറെശ്ശെ "സപ്ലൈ" ചെയ്യും. അപ്പോളാണ്, മൂപ്പിന്നിന്റെ കുടി. രണ്ടുവിധത്തിലായിരുന്നു ആ മദ്യപാനത്തിൽ അയാൾക്കുണ്ടായിരുന്ന സന്തോഷം. ഒന്നാമത് തന്റെ വയർനിറയുന്നകാര്യത്തിൽ; രണ്ടാമത് പണം വാരിക്കൂട്ടുന്ന കാര്യത്തിൽ. സമുദായത്തിലെ ഒരു തൊഴിലുമില്ലാത്ത ചില വിടുവായന്മാർ ടോയിന് എന്തുകൊണ്ടാണ് മക്കളുണ്ടാകാത്തതെന്നോർത്തു അത്ഭുതപ്പെടുകയും, ഒരിക്കൽ അയാളോടു ആ കാര്യം നേരിട്ടു ചോദിക്കുകയും ചെയ്തു. പതിവുപോലെ കണ്ണുചിമ്മിക്കൊണ്ട് അയാൾ പറഞ്ഞതിങ്ങനെയാണ്! "പിന്നെ, എന്നെപ്പോലുള്ള ഒരു നല്ലവനു ചേന്ന ഒരു സുന്ദരിയല്ല എന്റെ ഭാര്യ."

മുപ്പതുകൊല്ലത്തെ ദാമ്പത്യജീവിതത്തിന്റെ മുഴുവൻഭാഗവും ആ ഭാര്യാഭർത്താക്കന്മാർ കലഹിച്ചാണ് കഴിച്ചുകൂട്ടിയത്. ഇവരുടെ വഴക്ക് ഒരു തൊഴിലുമില്ലാത്ത ചില നാരദന്മാർക്ക് ആനന്ദലഹരിയുണ്ടാക്കുന്ന ഒന്നാംതരം മദ്യമായിരുന്നു. ടോയിൻ മാത്രമേ മര്യാദക്കാരനായിരുന്നുള്ളു. അയാളുടെ ഭാര്യയാകട്ടെ, ഒരു മഹാശുണ്ഠക്കാരിയുമായിരുന്നു. മുളപോലുള്ള നീണ്ട

കാലുകളും നീട്ടിവച്ചുള്ള നടത്തവും, പലകപോലെയുള്ള ശരീരവും, അതിന്റെ മുകളിൽ നത്തിന്റെ മുഖത്തോടുകൂടിയ ഒരു തലയും ആയിരുന്നു ആ പൊക്കമേറിയ കൃഷിക്കാരത്തിയുടെ ശരീരവൈശിഷ്ട്യങ്ങൾ! അവിടത്തെ പൊതുമന്ദിരത്തിന്റെ പിറകിൽ ഉണ്ടായിരുന്ന കോഴിവളത്തുകളത്തിൽ നേരം മുഴുവൻ ചിലവഴിച്ച് ഉള്ള കോഴിയെയെല്ലാം തടിച്ചു കൊഴുപ്പിച്ചു വിടുന്നതിലായിരുന്നു ആ സ്ത്രീയുടെ ശ്രദ്ധ. ഇതു് എല്ലാവർക്കും അറിയാമായിരുന്ന ഒരു കാര്യമായിരുന്നു.

ഫെക്യാമ്പിലെ വല്ല ധനികന്മാരും വല്ലവർക്കും ഒരു സദ്യ നൽകുന്നുണ്ടെങ്കിൽ, ആ സദ്യയുടെ മഹത്വം ടോയിന്റെ ഭാര്യയുടെ കളത്തിൽനിന്നും വാങ്ങിയ കോഴികളെ പരിഗണിച്ചാണു് നിർണ്ണയിച്ചിരുന്നതു്.

ആ സ്ത്രീയുടെ സ്വഭാവം വിചിത്രമായ ഒന്നായിരുന്നു അതിക്രൂരമായ ഒരു സ്വഭാവം; ഒന്നിലും തൃപ്തിയില്ലാത്ത ഒരു പ്രകൃതി; എല്ലാരോടും കോപം; വിശേഷിച്ചു സ്വന്തം ഭർത്താവിനോടു്. ആ ശുദ്ധാത്മാവിന്റെ നേരമ്പോക്കും, അയാളുടെ ജനസമ്മതിയും, അയാളുടെ ആരോഗ്യവും, അയാളുടെ പൊണ്ണൻവാഴ കണക്കുള്ള ശരീരവും, അവൾക്കു് അശേഷം ഇഷ്ടമില്ലാത്തവയായിരുന്നു. അവൾ അവയ്ക്കുനേരെ പല്ലു കടിച്ചു; കണ്ണുരുട്ടി; അയാൾ തടിയനങ്ങാതെയിരുന്നു് ധാരാളം പണം സമ്പാദിക്കുകയും, പത്തു പേർക്കുള്ള തീററ ഒററനേരം അകത്താക്കുകയും ചെയ്തിരുന്നതു് അവളുടെ വിദ്വേഷത്തെ പ്രതിനിമിഷം

വർദ്ധിപ്പിച്ചു. ആ വയസ്സൻ പന്നിയെപ്പോലെയാണെന്നും, അയാളെ പന്നിക്കൂട്ടിൽ ഇടണമെന്നും ആ കോപിഷ്ഠ പറയാറുണ്ടായിരുന്നു. അത്രമാത്രമോ, തന്റെ വയററിൽ നീരു കെട്ടിക്കുന്ന ഒരു വെറും വലിയ മാംസപിണ്ഡമാണ് അയാൾ എന്നായിരുന്നു അവളുടെ അഭിപ്രായം. "കുറച്ചു കഴിയട്ടെ, കുറച്ചു നാൾ കഴിയട്ടെ, എന്താണ് സംഭവിക്കാൻ പോകുന്നതെന്നു നമുക്കു നോക്കാം. ഈ വലിയ കാററുസഞ്ചി നെല്ലിൻചാക്കുപോലെ പൊട്ടിപ്പൊളിഞ്ഞു ചിതറുന്നതു കാണാം." എന്നിങ്ങനെ ആ വൃദ്ധന്റെ മുഖത്തുനോക്കിപ്പറയാൻ ആ വീട്ടുകാരി ഒട്ടും മടിച്ചില്ല. ദിവസവും അവൾ ഇങ്ങനെ ശകാരിച്ചിരുന്നു; ഒരു മുടക്കവും വരുത്തിയില്ല.

എണ്ണക്കുടം തുളുമ്പുന്നതുപോലെ ആൻടോയിൻ ഇതെല്ലാം കേട്ട് കുലുങ്ങിക്കുലുങ്ങിച്ചിരിക്കുമായിരുന്നു. അയാളുടെ പെരുവയററിൽ താളം പിടിച്ചുകൊണ്ടു അയാൾ മറുപടി പറഞ്ഞിരുന്നത് ഇങ്ങനെയാണ്: "എന്റെ മുതു പിടക്കോഴീ, നീ നിന്റെ കോഴിക്കുഞ്ഞുങ്ങളെ ഇതുപോലെ വണ്ണം വയ്പിക്കുന്നതു ഞങ്ങളൊന്നു കാണട്ടെ."

അയാൾ കുപ്പായത്തിന്റെ കൈകൾ തെറുത്തുവച്ച് തന്റെ തടിച്ചുരുണ്ട കൈ കാണിച്ചുകൊണ്ടു പ്രേയസിയോടു വീണ്ടും പറഞ്ഞു:

"നീ ഇതു കണ്ടോടീ തള്ളപ്പിടക്കോഴീ! പപ്പും തൂവലും ഇതിൽ വളർന്നു നില്ക്കുന്നതു നീ കണ്ടില്ലേ?"

ഇതു കേട്ട് അവിടത്തെ പററുപിടിക്കാർ മുഷ്ടി ചുരുട്ടി മേശപ്പുറത്തിടിക്കുകയും പൊട്ടിച്ചിരിക്കുകയും,

നിലത്തു ചവിട്ടുകയും, സന്തോഷംകൊണ്ടു മതിമറന്നു് ആ ഈറയത്തു തുപ്പുകയും ചെയ്തു. ആ വയസ്സിത്തള്ളയുടെ കോപം ആളിക്കത്തി. അവർ ചങ്കു പൊട്ടുന്തക്കവണ്ണം ഉച്ചത്തിൽ വിളിച്ചുപറഞ്ഞു: "നോക്കിയിരുന്നോളൂ! എന്താണുണ്ടാകാൻ പോകുന്നതെന്നു നോക്കിക്കോളൂ. ഈ എന്റെ പൊടിപ്പൻ ടോയിൻ നെല്ലിൻചാക്കുപോലെ പൊട്ടിപ്പൊളിഞ്ഞുപോകും."

ഇതു കേട്ടു് കുടിയന്മാരെല്ലാം ആർത്തു വിളിച്ചതോടു കൂടി ആ ശൂർപ്പണഖ കോപംകൊണ്ടു ഭ്രാന്തു പിടിച്ചു് അവിടെനിന്നും ഓടിപ്പോയ്ക്കളഞ്ഞു.

പരമാർത്ഥത്തിൽ ടോയിൻ പൊക്കം കുറഞ്ഞ് ആന ക്കുട്ടിയെപ്പോലെ തടിച്ചുകൊഴുത്തു് രക്തവർണ്ണമുള്ള ഒരുത്ത നായിരുന്നതുകൊണ്ടു് ആരും അയാളെക്കണ്ടാൽ അത്ഭുത പ്പെടും. ഒരു അസാധാരണസത്വം! ഇത്തരം ഭയങ്കരശരീര ന്മാരുടെ കൂട്ടുകാരനായി മരണദേവത സൂത്രങ്ങൾ പ്രയോ ഗിക്കുകയും, സന്തോഷിക്കുകയും, ഫലിതങ്ങൾ തട്ടിവിടു കയും, തട്ടത്തുകൂടാത്തവിധം ഹാസ്യനാട്യങ്ങൾ കാണിക്കു കയും ചെയ്യുകയാണോ എന്നു തോന്നിപ്പോകും. ഇതെല്ലാം ആ 'സമയംകൊല്ലികളുടെ വിനാശത്തിനുള്ള ഒരുതരം പ്രാരംഭജോലികൾ മാത്രമാണ്. വൃദ്ധനായ ഒരാളെക്കണ്ടു് മറെറാരുത്തൻ പറയാറുണ്ടു്: "ദൈവമേ! ഇയാൾക്കു് എന്തൊരു ഭാവഭേദമാണുണ്ടായതു്? പാവം നരച്ചു; അംഗ ങ്ങൾ ശോഷിച്ചു; ജര വന്നുകൂടി; ആകപ്പാടെ ക്ഷീണിച്ചു!" പക്ഷെ, ആ സഹതാപക്കാരൻപോലും തടിയൻ ടോയി

നെക്കണ്ടാൽ സന്തോഷിക്കാതിരിക്കയില്ല. ആ ഭീമകായ നേയും, മനുഷ്യസാധാരണമല്ലാത്ത അയാളുടെ ആരോഗ്യ ത്തേയും, ചുവന്നു തുറിച്ച മുഖത്തേയും ഒന്നു കണ്ടാൽ സഹ താപത്തിനു പകരം അയാൾക്കുണ്ടാകുന്നതു് അടക്കാൻ കഴിയാത്ത ചിരിയും പരിഹാസവുമാണ്.

ആ വീട്ടുകാരത്തി കോഴികൾക്കു നെല്ലു വിതറിക്കൊ ടുക്കുമ്പോൾ തനിച്ചിരുന്നു മന്ത്രിച്ചിരുന്നതു് "കുറച്ചു കഴി യട്ടെ, കുറച്ചുകൂടി കഴിയട്ടെ! എന്താണ് സംഭവിക്കുന്ന തെന്നു നമുക്കു കാണാം" എന്നായിരുന്നു.

II

കുറെ നാൾ കഴിഞ്ഞപ്പോൾ ടോയിന് ഒരു പക്ഷ പാതം പിടിപെട്ടു. ഒരു തട്ടിക വെച്ചു മറച്ചു് ആ കുടിലി ൻെറ പിൻഭാഗത്തു് ഒരു കൊച്ചുമുറിയുണ്ടാക്കി വീട്ടുകാർ അയാളെ ഒരു രാക്ഷസനെപ്പോലെ എടുത്തുകൊണ്ടുപോയി അവിടെ കിടത്തി. അവിടെ കിടന്നാൽ മുൻവശത്തു നട ക്കുന്ന കാര്യങ്ങൾ എല്ലാം അറിയാം. സ്നേഹിതന്മാരോടു സംസാരിക്കയും ചെയ്യാം. ശരീരം തളന്നുപോയിട്ടും, അയാളുടെ തലച്ചോറിന് ഒരു ഹാനിയും സംഭവിച്ചില്ല. ആരോഗ്യവാനായ അയാളുടെ അംഗങ്ങൾക്കു വേഗം ശക്തി വീണ്ടുകിട്ടുമെന്നും ആളുകൾ പ്രതീക്ഷിച്ചെങ്കിലും, ആ് ശുദ്ധാത്മാവിനു് രാവും പകലും കിടക്കയിൽത്തന്നെ കിടക്കേണ്ടിവന്നു. ആഴ്ചയിലൊരിക്കൽ അയാളുടെ കിടക്ക എടുത്തു കുടഞ്ഞു വിരിക്കുന്ന സമയത്തു് നാലുപേർ കൂടി

യാണ് അയാളെ എടുത്തു പൊക്കിയതു്. അയാഠം അപ്പോഴും പ്രസന്നനായിത്തന്നെ കാണപ്പെട്ടു. എന്നാൽ അയാളുടെ സന്തോഷഭാവത്തിനു് അല്പം വ്യത്യാസം വന്നിട്ടുണ്ടായിരുന്നു. അയാളുടെ ഭാര്യ വന്നടുത്തു നില്ക്കു മ്പോഠം വല്ലാത്ത ഒരു ഭീരുത്വവും, വിനയവും, ദയനീയ മായ ഒരു പേടിയും അയാളിൽ കടന്നുകൂടിയിരുന്നു. ദിവസംതോറും സദാ നേരവും ആ സ്ത്രീ അയാളെ സരോഷം ശകാരിച്ചിരുന്നു. "ആ പെരുവയറൻ, ഒന്നിനും കൊ ള്ളാത്ത മലമടിയൻ, ഹീനവസ്തു, അവിടെ അങ്ങനെ കിട പ്പാണ്" ഇതായിരുന്നു പ്രധാന വാചകം. ടോയിൻ ഇതിനൊന്നിനും മറുപടി പറയാതെ ആ സ്ത്രീ കാണാതെ കണ്ണു ചിമ്മിക്കൊണ്ടു് എതിർവശത്തേയ്ക്കു തിരിഞ്ഞുകിട ന്നതേയുള്ളു. ഈ തിരിഞ്ഞുകിടപ്പു മാത്രമാണ് അയാഠക്കു സാധ്യമായിരുന്ന ഒരു ചലനം. ഈ തിരിഞ്ഞുകിടപ്പിനു് അയാഠം പറഞ്ഞുവന്നിരുന്നതു് "വടക്കോട്ടുനീങ്ങൽ, അല്ലെങ്കിൽ, തെക്കോട്ടുനീങ്ങൽ എന്നായിരുന്നു. അയാഠം ക്കുണ്ടായിരുന്ന ഒരു ആനന്ദം ചാരായക്കടയിൽ നടക്കുന്ന സംഭാഷണങ്ങഠം കേഠംക്കുകയും, ഭിത്തിക്കിപ്പുറത്തു കിടന്നു ആ സംസാരത്തിൽ പങ്കെടുക്കുകയും ആയിരുന്നു. വല്ല സ്നേഹിതന്മാരുടേയും ഒച്ച കേട്ടറിഞ്ഞാൽ അയാഠം വിളിച്ചു പറയും, "ആഹാ, എന്റെ മോനേ, നീയാണല്ലേ?" എന്നു്. സെലെസ്റ്റിൻ എന്ന ഒരാളോടാണു് ഇങ്ങനെ ടോയിൻ ചോദിച്ചതു്. ഈ ചോദ്യത്തിനുത്തരമായി അയാഠം പറഞ്ഞു "ടോയിൻ പപ്പാ, ഇതു ഞാനാണു്. എന്റെ വലിയ മുയലേ, താൻ എങ്ങനെ ഇന്നു ചാടി ച്ചാടി നടക്കും?"

ടോയിൻ:—എടോ സെലെസ്റ്റിൻ, എനിക്ക ചാടിച്ചാടി നടക്കാൻ ആവില്ല. എന്നാലും എന്റെ ശരീരം മെലിയുന്നില്ല. കേട്ടോ? അതിന്റെ ചട്ടക്കൂടുകൊള്ളാം.

ഉടനെ അയാഠം തന്റെ ചങ്ങാതിമാരെ മുറിയിലേയ്ക്കു വിളിച്ചുവരുത്തി. അയാളെ കൂടാതെ അവർ ബ്രാണ്ടികുടിക്കുന്നതു് അയാഠംക്ക സഹിക്കാൻ കഴിയാത്ത ഒരു കാര്യമായിരുന്നു. അയാഠംക്കു് അവരെക്കൂടാതെ ബ്രാണ്ടികുടിക്കുന്നതു് സങ്കടകരമാണെന്നു് അയാഠം അവരെ അറിയിച്ചു. "എന്റെ മക്കളെ, ഞാൻ ഏതു കാര്യവും സഹിക്കാം. പക്ഷേ, നിങ്ങളെക്കൂടാതെ ബ്രാണ്ടി കുടിക്കുന്ന കാര്യത്തിൽ എനിക്ക വലിയ സങ്കടമുണ്ടു്" എന്നായിരുന്നു അയാളുടെ പ്രസ്താവന

അപ്പോഠം ആ നത്തുപേറിത്തള്ള ജനലിനടുത്തുവന്നു് ഒളിഞ്ഞുനോക്കി ഇങ്ങനെ പറഞ്ഞു, "നോക്കൂ! അയാളെ ഒന്നു നോക്കൂ! ആ ആർത്തിപിടിച്ച കഴിമടിയൻ! അയാളെ ഒരു പന്നിയെപ്പോലെ തീററണം, കഴുകണം, സൂക്ഷിക്കണം"

അവഠം ശകാരം കഴിഞ്ഞു പോയപ്പോഠം ഒരു പൂവ്വൻകോഴി ആ ജനൽപ്പടിയിൽ കയറിനിന്നു് നാലുപാടും സൂക്ഷിച്ചുനോക്കി അത്യുച്ചത്തിൽ ചെവിതുളക്കുന്ന സ്വരത്തോടെ ഒരു കൊക്കൊരകോ അടിച്ചുവിട്ടു മററു ചില സമയങ്ങളിൽ രണ്ടുമൂന്നു പിടക്കോഴി പറന്നുവന്നു് തിണ്ണ മാന്തിപ്പൊളിക്കുകയും, ടോയിന്റെ പാത്രത്തിൽ നിന്നും നിലത്തു വീണുകിടന്നിരുന്ന ചില ഭക്ഷണശകല

ങ്ങറം കൊത്തിത്തിന്നുകയും ചെയ്തിരുന്നു. ആകപ്പാടെ കിഴവനു കിടക്കപ്പൊറുതിയില്ലായ്മതന്നെ.

ടോയിന്റെ സ്നേഹിതന്മാർ പീടികയുപേക്ഷിച്ച് അയാളുടെ മുറിയിൽ ചെന്നു കൂടിത്തുടങ്ങി. ആ തടി മാടന്റെ കിടയ്ക്കയ്ക്കുചുററുംകൂടി രസംപിടിക്കലായിരുന്നു ഉച്ചതിരിഞ്ഞാൽ അവരുടെ ജോലി. കിടന്നു പടിക്കാ ണെങ്കിലും, ഈ വിദൂഷകൻ കൂട്ടുകാരെ നേരംപോക്ക കൾകൊണ്ട് ആനന്ദിപ്പിച്ചുവന്നു. ആ രസക്കുടുക്കത്തടി യൻ ഒരു പിശാചിനെപ്പോലും ചിരിപ്പിക്കുന്നവനായി രുന്നു. മൂന്നുപേർ ദിവസവും അവിടെ വരാറുണ്ടായിരുന്നു. ആപ്പിൾമരത്തിന്റെ തടിപോലെ വളഞ്ഞുപുളഞ്ഞ ശരീരമുള്ള പൊക്കമേറിയ ഒരുത്തനായിരുന്നു സെലസ്റ്റിൻ മലോയിസെൽ. ഉണങ്ങിയ ശരീരവും, പതിഞ്ഞ മൂക്കും, ദുഷ്ടസ്വഭാവവും, കുറുക്കന്റെ നാണവും ഉള്ള ഒരുത്തനായി രുന്നു പ്രോസ്പർ. മൂന്നാമത്തെ ആൾ ഒന്നും മിണ്ടാതെ തന്നത്താൻ ആനന്ദിക്കുന്ന ഒരു "വാമൂടൻ" ആയിരുന്നു. സീസർപാമെൻ എന്നായിരുന്നു അയാളുടെ പേര്. ഈ മൂന്നുപേരുംകൂടി ഒരു പലക എടുത്തു കൊണ്ടുവന്ന് ടോയി ന്റെ കട്ടിലിൽ കുറുകെവച്ച് പകൽ രണ്ടുമണിമുതൽ ആറുമണിവരെ ചതുരംഗം കളിക്കയായിരുന്നു പതിവ്. കിഴവനും കളിയിൽ പങ്കെടുത്തു. ഇതുകണ്ട് ടോയിന്റെ ഭാര്യ അവിടെവന്ന് കളിയുടെ കാര്യത്തിൽ രൂക്ഷത യോടെ ഇടപെട്ടു. തന്റെ ഭർത്താവ് കിടക്കയിൽ കിടന്നു കൊണ്ടു കളിക്കാൻ വട്ടംകൂട്ടുന്നതു കണ്ടു സഹിക്കാൻ അവ

ൾക്കു കഴിഞ്ഞില്ല. കളികാണുന്ന ഓരോ തവണയും അവൾ അകത്തേയ്ക്കു അലറിക്കൊണ്ടുവരികയും, കളിപ്പലക മറിച്ചിടുകയും, കരുക്കൾ പെറുക്കിയെടുത്തു ഷോപ്പിലേയ്ക്കുകൊണ്ടുപോകുകയും, "കഷ്ടപ്പെട്ടു ജീവിക്കുന്നവരുടെ സമയംപോലും നഷ്ടപ്പെടുത്തുന്ന ഈ തടിമാടനെ തീററിപ്പോററിയതുമതി" എന്നു ഭത്സിക്കയും ചെയ്തുവന്നു. സെലസ്സിൻ ഈ കൊടുങ്കാററിൽ തലകുനിച്ചിരുന്നതേയുള്ളു. പ്രോസ്പർ ആ തള്ളയുടെ രോഷം പതിന്മടങ്ങു വദ്ധിപ്പിക്കാൻ ശ്രമിക്കയും അതുകണ്ടു രസിക്കുകയും ചെയ്തു. ഒരു ദിവസം ഈ സ്ത്രീയുടെ അസാമാന്യമായ കോപം കണ്ടു് അയാൾ പറഞ്ഞു "അമ്മേ, ഞാൻ നിങ്ങളുടെ സ്ഥാനത്താണെങ്കിൽ എന്തുചെയ്യുമെന്നു് അറിയാമോ?"

ഈ ചോദ്യം കേട്ടു് ആ നത്തു് കണ്ണുകൾ മിഴിച്ചു കൊണ്ടു് എന്താണയാൾ പറയാൻ പോകുന്നതെന്നു് ശ്രദ്ധിച്ചുകൊണ്ടു് അവർ അവിടെ നില്പായി. പ്രോസ്പർ പറഞ്ഞു. "നിങ്ങളുടെ ഭത്താവിനു്, ഒരിക്കലും ആ കിടക്കവിട്ടെണീക്കാത്ത മനുഷ്യനു്, മുട്ടവിരിയിക്കുന്ന യന്ത്രത്തിൻെറ ചൂടുണ്ടാകും. അയാളെ ഞാൻ മുട്ടവിരിക്കുന്നതിനു് അടയിരുത്തും."

ഇതുകേട്ടു് അത്ഭുതസ്തബ്ധയായിനിന്ന വൃദ്ധ വിചാരിച്ചു അയാൾ വെറുതെ നേരം പോക്കുപറയുകയാണെന്നു്. ആ കൃഷിക്കാരൻെറ കാപട്യവും ഹാസ്യവും നിറഞ്ഞ മുഖത്തേയ്ക്കു് അവർ സൂക്ഷിച്ചുനോക്കിക്കൊണ്ടു് നില്ക്കവേ, അയാൾ വിവരണം വീണ്ടും തുടങ്ങി.

"ഞാൻ മഞ്ഞക്കോഴിയെ അടയിരുത്തുന്ന അന്നു തന്നെ ടോയിന്റെ ഓരോ കക്ഷത്തിലും അയ്യഞ്ചുമുട്ടവീതം വയ്ക്കാം. കോഴിക്കുഞ്ഞുങ്ങൾ പിടക്കോഴിയുടെ ചൂട്ടുകൊണ്ടു വിരിഞ്ഞുവരുമ്പോൾ കാണാം ടോയിന്റെ അധീനത്തിലുള്ള മുട്ടകളും വിരിഞ്ഞുവരുന്നതു്. ടോയിൻ അടയിരുന്നുണ്ടാകുന്ന കുഞ്ഞുങ്ങളെ വളർത്താൻ എന്റെ കോഴിയുടെ കൂടെ വിട്ടാൽമതി. എന്റെ അമ്മേ, അങ്ങനെ നിങ്ങൾക്കു കോഴിവളർത്തലിൽ വലിയ മെച്ചമുണ്ടാക്കാം. ഇതുകേട്ട് ആ കിഴവി ആവേശത്തോടെ ചോദിച്ചു. "അങ്ങനെയോ?"

പ്രോസ്പർ:—എന്തുകൊണ്ടു പാടില്ല? ഒരുകൂട്ടർ ഒരു ചൂട്ടു പിടിച്ചു പെട്ടിക്കകത്തു മുട്ട അടവയ്ക്കുമ്പോൾ മററാരുകൂട്ടർ ചൂടുള്ള മെത്തയിൽ അടവെയ്ക്കുന്നു. പിന്നെയെന്തു?

ഈ ബുദ്ധികൌശലം അവൾക്കു വളരെ ബോധിച്ചു. വിചാരമഗ്നയായി അവൾ അവിടെനിന്നും പോയി. ദിവസം എട്ടുകഴിഞ്ഞു. ഒരു ദിവസം ഒരു മുണ്ടുനിറച്ചു മുട്ടകളുമായി കിഴവി ഭർത്താവിന്റെ മുറിയിൽ വന്നു. അവൾ ഭർത്താവിനോടുപറഞ്ഞു. "ഇതുകേൾക്കു. ഞാൻ പത്തുമുട്ട ആ മഞ്ഞക്കോഴിയോടുകൂടി അട വച്ചിരിക്കുന്നു. ഇതാ നോക്കു! നിങ്ങളേയും അടവയ്ക്കാൻ പോകയാണു്. പത്തു മുട്ട നിങ്ങൾക്കായി കൊണ്ടുവന്നിട്ടുണ്ടു്. അവ പൊട്ടിക്കരുതു കേട്ടോ! സൂക്ഷിക്കണേ!" ടോയിൻ അത്ഭുതപ്പെട്ടു ചോദിച്ചു. "നീ എന്താണെടീ ഈ പറയണതു്?"

സ്ത്രീ:—ഞാൻ പറയണമോ? നിങ്ങൾ ഈ മുട്ടയെല്ലാം വിരിക്കണം. ഒന്നിനുംകൊള്ളാത്തവനുള്ള ജോലി!

ടോയിൻ ആദ്യം ഒന്നുചിരിച്ചു. അവളുടെ നിർബ്ബന്ധം മുറുകിയപ്പോൾ അയാൾക്ക് കോപം വർദ്ധിച്ചു. അയാൾ ഭാര്യയുടെ അഭിപ്രായത്തെ എതിർത്തു. അയാളുടെ കക്ഷത്തിൽ മുട്ടവച്ചു വിരിക്കണമെന്നുള്ള അഭിപ്രായത്തെ അയാൾ നിരസിച്ചു. ആ മുശേട്ട പിടിച്ച സ്ത്രീയുടെ ഭാവം പകർന്നു; കണ്ണുചുവന്നു. അവർ ഇങ്ങനെ ആജ്ഞാപിച്ചു "നിങ്ങൾ ഞാൻ പറയുന്നതു കേൾക്കാത്തകാലത്തോളം ഒരു തരി ഭക്ഷണം കിട്ടുമെന്നു കരുതേണ്ട. എന്താക്കെയാണ് ഉണ്ടാകുന്നതെന്നു നമുക്കൊന്നു നോക്കാം." ഇത്രയും പറഞ്ഞു് അവൾ പോയി.

ടോയിൻ ഒന്നും പറഞ്ഞില്ല. അയാൾ നാഴികമണിയിൽ 12 ശബ്ദം കേട്ടു അയാൾ ഭാര്യയെ വിളിച്ചുതുടങ്ങി. അപ്പോൾ അടുക്കളയിൽനിന്ന് ഒരു ശബ്ദം ഇങ്ങനെ ഉയർന്നു "എടാ കഴിമടിയാ, ഇന്നു തനിക്ക് ഭക്ഷണം ഒന്നും ഇല്ല"

അയാൾ ആദ്യം വിചാരിച്ചു ഭാര്യ കളി പറയുകയാണെന്ന്. പിന്നീടാണ് കാര്യത്തിൻെറ ഗൌരവം മനസ്സിലായതു്. അയാൾ ഭാര്യയോടു യാചിച്ചു; സങ്കടം കൊണ്ടു പല സത്യങ്ങളും ചെയ്തു. അയാൾ തെക്കോട്ടും വടക്കോട്ടും തിരിഞ്ഞുകിടന്നു. വിശപ്പു സഹനശക്തിയെ അങ്ങേ അററംവരെ പരീക്ഷിച്ചുകഴിഞ്ഞു അയാൾ കൈ ചുരുട്ടി ഭിത്തിയിൽ ഇടിച്ചു. ക്ഷീണംകൊണ്ടും പൈദാ

ഹങ്കാരംകൊണ്ടും വിവശനായ ടോയിൻ തന്റെ ഭാര്യയുടെ അഭീഷ്ടത്തിന്ന അടിമയാകേണ്ടിവന്നു. അയാളുടെ കൈകൾക്ക താഴെ കോഴിമുട്ടകൾ സ്ഥലംപിടിച്ചു. പാവത്തിന്റെ തലവിധി! ഇത്രയും ആയപ്പോൾ അയാൾക്ക കറെ സൂപ്പു കടിക്കാൻ കിട്ടി.

പതിവനുസരിച്ച് സ്നേഹിതന്മാർ വന്നുകൂടി. അവർ കരുതി കിഴവന്റെ സുഖക്കേട വർദ്ധിച്ചുവെന്ന്. അയാൾ അത്രമാത്രം വേദനയും, അസ്വാസ്ഥ്യവും അനുഭവിക്കുന്നതായി തോന്നി അന്നും അയാൾ ചതുരംഗം കളിച്ചു. പക്ഷേ ഉത്സാഹവും, രസവും അയാളിൽ കണ്ടില്ല. അയാൾ കൈകൾ അനക്കിയതുതന്നെ ഒരു പ്രത്യേക കരുതലോടും, സ്വാധീനമില്ലായ്മയോടും കൂടിയായിരുന്നു. കൂട്ടുകാർ തീർച്ചയാക്കി അയാൾക്ക് എന്തോ തരക്കേടുണ്ടെന്നു. പ്രോസ്പർ ചോദിച്ചു "എന്താ, അപ്പൂപ്പാ, തന്റെ കൈ കെട്ടിയിട്ടുണ്ടോ? ഉടൻതന്നെ ടോയിൻ മറുപടി പറഞ്ഞു "എന്റെ തോളിന് എന്തോ ഒരു വലിയ ഘനം."

പെട്ടെന്ന് ആരോ ഒരാൾ ഷോപ്പിന്റെ അകത്തു കടന്നുവന്നു. കളിക്കാർ കളി നിർത്തി ശ്രദ്ധിച്ചു. അവിടത്തെ നഗരാധ്യക്ഷനും അദ്ദേഹത്തിന്റെ സഹപ്രവർത്തകനുമായിരുന്നു അവിടെ വന്നതു്. അവൻ രണ്ടു ഗ്ലാസ് ബ്രാണ്ടി കടിക്കാൻ വന്നതാണ്. അവർ നാട്ടുകാര്യങ്ങൾ പലതും സംസാരിക്കാൻ തുടങ്ങി. അവർ സംസാരത്തിന്റെ ശ്രുതി ഒന്നു താഴ്ത്തിയപ്പോൾ ടോയിൻ തന്റെ ചെവി

ഭിത്തിയോടടുപ്പിച്ചുവച്ചു. അയാൾ 'വടക്കോട്ടം' ഒന്നു വെട്ടെന്നു തിരിഞ്ഞപ്പോൾ മുട്ടയുടെ എണ്ണം ഒന്നു കുറഞ്ഞു. 'ദൈവമേ' എന്ന് അയാൾ ആക്രോശിച്ചതും, അയാളുടെ ഭാര്യ അവിടെ എത്തിയതും ഒപ്പം കഴിഞ്ഞു. ആ മുട്ട പൊട്ടിയതു് ഇശ്വരകോപംകൊണ്ടാണെന്നും മററും പറഞ്ഞുകൊണ്ടു്, അയാളെ പിടിച്ചു പതുക്കെ ഞെരിച്ചുകൊണ്ടും അവൾ അയാളുടെ പുതപ്പെടുത്തു മാററി. അപ്പോൾ കാണാൻ കഴിഞ്ഞതു് അയാളുടെ കൈപ്പലകയിൽ പൊട്ടിയ മുട്ട ചളപളായമാനമായി ഒട്ടിയിരിക്കുന്നതാണു്. അവളുടെ ദേഷ്യത്തിന് അതിരുണ്ടായിരുന്നില്ല. ആ തള്ളയുടെ ശ്വാസം മുട്ടി. കോപംകൊണ്ടു വിറച്ചുകൊണ്ടു് അവൾ ആ വാതംപിടിച്ചു തളർന്നുകിടക്കുന്ന ശരീരത്തിൽ തൻെറ നീണ്ടു നീന്ന കൈ ചുരുട്ടി നല്ല മുറയ്ക്കിടിച്ചു തുടങ്ങി. മുഷിഞ്ഞ വസ്ത്രങ്ങൾ പുഴയിൽ കൊണ്ടുചെന്നു് അടിച്ചു നനയ്ക്കുന്നതുപോലെയായിരുന്നു ആ പ്രഹരരീതി. ഒരാൾ ചെണ്ട കൊട്ടുന്ന വേഗതയും ബലവും അവൾ ഭർത്താവിൽ അർപ്പിച്ച മർദ്ദനങ്ങൾക്കുണ്ടായിരുന്നു!

ഈ ബഹളം കണ്ടു് ടോയിൻെറ സ്നേഹിതന്മാർ ചിരിച്ചു ചിരിച്ചു മണ്ണു കപ്പിത്തുടങ്ങി. ചിരിയ്ക്കിടയ്ക്കു ചുമയും, തുമ്മലും, ചീററലും, ആഹാ ഹോഹോ വിളിയും മുറയ്ക്കു മുഴങ്ങി. അതേസമയത്തു് അവശനായ ടോയിൻ പേടിച്ചു വിരണ്ടു ഭാര്യയുടെ കരഘാതങ്ങളെ ആവുംവണ്ണം തടുക്കുകയും, മറെറാരുവശത്തുണ്ടായിരുന്ന മുട്ട പൊട്ടാതിരിക്കാൻ ശ്രദ്ധിക്കുകയുംചെയ്തു.

III

ടോയിൻ ആക്രമിക്കപ്പെട്ടു. അയാഠം മുട്ട വിരിയി ക്കണമെന്നുള്ള കാര്യത്തിൽ രണ്ടു പക്ഷമില്ല. ഭാര്യയുടെ നിർബ്ബന്ധം അയാഠം സാധിച്ചേ തീരൂ. ചതുരംഗകേളി അയാഠം ഉപേക്ഷിക്കേണ്ടിവന്നു. തെക്കോട്ടും വടക്കോട്ടും തിരിയാനും നിർവ്വാഹമില്ലാതായി. ഒരു മുട്ട പൊട്ടിച്ചാൽ അന്നു് ആ വൃദ്ധനു കഞ്ഞിയില്ല. അടിയും ഇടിയും കണ ക്കിനു കിട്ടും. അയാഠം കൈകഠം നീട്ടി, പാൎശ്വങ്ങളിൽ മുട്ടകളും ചേൎത്തുവച്ചു്, നല്ലപോലെ മലൎന്നുകിടന്നു്, പുര യുടെ മച്ചിലേയ്ക്കു ദൃഷ്ടി പതിപ്പിച്ചു. അയാളുടെ കൈകഠം ചിറകുകളുടെ സ്ഥാനമാണു് വഹിച്ചതു്. മുട്ടയ്ക്കകത്തുള്ള കുഞ്ഞുങ്ങഠക്കു കിട്ടിയതു് ആ മാംസളശരീരത്തിന്റെ ചൂടുതന്നെ. അയാളുടെ ഒച്ച വളരെ താണു. ഒരു ശബ്ദ ത്തിനു് ഒരു അനക്കത്തിന്റെ ഫലമുണ്ടെന്നു് അയാഠം ഊഹിച്ചു. ഇടയ്ക്കിടയ്ക്കു് ഭാര്യയോടു് അടയിരിക്കുന്ന തള്ളപ്പിടയുടെ വിശേഷങ്ങഠം ചോദിച്ചറിഞ്ഞുകൊണ്ടി രുന്നു. ആ വയസ്സിത്തള്ളയുടെ തൊഴിൽ പിടക്കോഴി യുടെ അടുത്തുനിന്നു് ടോയിന്റെ അടുക്കലേയ്ക്കും, അവിടെ *നിന്നും കോഴിയുടെ അടുക്കലേയ്ക്കും പാഞ്ഞു നടന്നു്* കൂട്ടി ലും, കട്ടിലിലും മുട്ടകഠക്കുണ്ടാകുന്ന വികാസത്തെ ഉററു നോക്കുകയായിരുന്നു. അവളുടെ ഭാവിപ്രതീക്ഷകഠം എ ന്തെല്ലാമായിരുന്നു എന്നോൎത്തുനോക്കുക! നാട്ടുകാർ ഈ വിശേഷം അറിഞ്ഞു് തുരുതുരു എന്നു് വരാൻതുടങ്ങി. വലിയ ജിജ്ഞാസയും കാര്യഗൌരവവും ആണു് അവർ

പ്രദർശിപ്പിച്ചതു്. അവർ ഒരു വലിയ രോഗിയെ എന്നപോലെ എത്തിനോക്കി അന്വേഷണങ്ങൾ പലതും തുടങ്ങി.

“എങ്ങനെയിരിക്കുന്നു ടോയിൻ?”

“അതങ്ങനെ നടക്കുന്നു. ഇനിയും ഇങ്ങനെ മുന്നോട്ടു പോകും. ഇതു വല്ലാത്ത പാടുതന്നെ. സമയം നീണ്ടു നീണ്ടു പോകയാണ്. കാത്തിരുന്നു ഞാൻ വല്ലാതെ വലഞ്ഞു. ചിലപ്പോൾ വല്ലാത്ത ഒരു പരിഭ്രമം. ഒരു കുളിരും കോരിത്തരിപ്പും ദേഹമാസകലം കുതിച്ചുപായുകയാണ്.”

ഒരു ദിവസം വൃദ്ധ വല്ലാതെ അഹ്ലാദിച്ചുകൊണ്ടു ഭർത്താവിൻെറ അടുത്തുവന്നു വിളിച്ചുപറഞ്ഞു: “മഞ്ഞക്കോഴിയുടെ മുട്ട വിരിഞ്ഞുകഴിഞ്ഞു. മൂന്നു മുട്ട ചീത്തയായിപ്പോയി. ശേഷം മുട്ടകളിൽ നിന്ന് ഒന്നാംതരം കുഞ്ഞുങ്ങൾ പുറത്തിറങ്ങിയിട്ടുണ്ടു്.”

ടോയിൻെറ ഹൃദയത്തിൽ ഒരു മിടിപ്പുണ്ടായി അയാളുടെ മുട്ടകളിൽ എത്രയെണ്ണം ഗുണപ്പെടുമെന്നൊരു ശങ്കയാണ് ആ സംഭ്രമത്തിനു കാരണം.

പ്രസവിക്കാറായ ഒരു സ്ത്രീയുടെ വിഷമതയോടുകൂടി ടോയിൻ ചോദിച്ചു “അപ്പോളേ ഇതു വേഗമാകുമോ?”

തൻെറ പരീക്ഷണം പരാജയത്തിൽ കലാശിക്കുമോ എന്ന ഭീതികൊണ്ടു ചിന്താക്രാന്തയായ ആ സ്ത്രീ കോപത്തോടുകൂടി പറഞ്ഞു “അങ്ങനെ ആകുമെന്നു വിശ്വസിക്കാം”

അവർ കാത്തിരുന്നു.

ടോയിന്റെ അടയിരിപ്പുമുട്ടകൾ വിരിയുന്നതിനു നേരമായെന്നു മനസ്സിലാക്കിയ സ്നേഹിതന്മാർക്ക് ഒരു വലിയ അസ്വാസ്ഥ്യം ഉണ്ടായി. അവർ അവരുടെ വീടുകളിൽ ഇരുന്ന് ഈ സംഗതി പറഞ്ഞു ചിരിക്കുകയും, അയൽ പക്കക്കാരോട്ട് കാര്യത്തിന്റെ സ്ഥിതിഗതികൾ പറഞ്ഞു മനസ്സിലാക്കുകയും ചെയ്തു.

മണി മൂന്നാകാറായി ടോയിന്ന് ഉറക്കംവന്നുതുടങ്ങി. അയാൾ കുറച്ചുനേരം ഉറങ്ങി അയാളുടെ ഇടത്തുകൈയ്യുടെ താഴെ ഒരു ചെറിയ ശബ്ദം കേട്ടു. അയാൾ പതുക്കെ തപ്പിനോക്കി. എന്തോ തന്റെ വിരലുകൾക്കിടയിൽ കൂടി ന്തണ്ട നടക്കുന്നതുപോലെ തോന്നി. അയാൾ അതിനെ അനങ്ങാതെ പിടിച്ചെടുത്തു അയാളുടെ വികാരവും വിചാരവും ഒന്നിച്ചിളകി. അയാൾ പെട്ടെന്ന് ഒരു ഒച്ചയുണ്ടാക്കി. അതോടുകൂടി കോഴിക്കുഞ്ഞിനെ കൈയിൽനിന്നും വിട്ടു. അത് അയാളുടെ നെഞ്ചിൽകൂടി ഓടിപ്പോയി. ഷോപ്പിൽ ധാരാളം ആളുകൾ ഉണ്ടായിരുന്നു. എല്ലാവരുംകൂടി മുറിയിലേയ്ക്കു തള്ളിക്കയറി കട്ടിലിനു ചുറ്റും വന്നുനിന്നു. ടോയിന്റെ ഭാര്യ കോഴിക്കുഞ്ഞിന്റെ ആദ്യശബ്ദം കേട്ടയുടനെതന്നെ അകത്ത് ഓടിവന്നു. അവൾ തന്റെ ഭർത്താവിന്റെ മീശയ്ക്കിടയിൽ ഇരുന്നു സുഖിച്ച കോഴിക്കുഞ്ഞിനെ വളരെ സൂക്ഷിച്ചു കൈയിലെടുത്തു. ആരും ഒരു ശബ്ദവും ഉണ്ടാക്കിയില്ല. അത് ഏപ്രിൽ മാസത്തിലെ ഒരു ദിവസമായിരുന്നു. തുറന്നുകിടന്നിരുന്ന ജനലിൽകൂടി, തള്ളക്കോഴി കുഞ്ഞിനെ കൊക്കിവിളിക്കുന്നത് ആളുകൾ കേട്ടു. മനോദുഃഖംകൊ

ണ്ടും, പരിഭ്രമംകൊണ്ടും വലഞ്ഞു വിയർത്തുതുടങ്ങിയ പടു വൃദ്ധൻ പറഞ്ഞു, "അല്ലാ, എന്റെ ഇടത്തുകൈയ്ക്കുതാഴെ വേറൊന്നുകൂടി ഉണ്ടെന്നു തോന്നുന്നു.

അയാളുടെ ഭാര്യ തന്റെ നീണ്ട കൈകൾ പുതപ്പി നടിയിലേയ്ക്കു കടത്തി ഭർത്താവിന്റെ ഇടത്തുഭാഗത്തു നിന്നും ഒരു വയററാട്ടിയുടെ ശ്രദ്ധയോടുകൂടി രണ്ടാമത്തെ കോഴിക്കുഞ്ഞിനെ പിടിച്ചെടുത്തു. അയൽവാസികൾ അത്ഭുതപരതന്ത്രരായി. അവർ ആ കോഴിക്കുഞ്ഞിനെ കൈമാറിനോക്കി. ആ സംഭവം ഒരു അത്ഭുതസംഭവം തന്നെയെന്നു പുകഴ്ത്തിപ്പറയാൻ തുടങ്ങി. ഇരുപതു മിനിട്ടു നേരത്തേയ്ക്കു് ഒരനക്കവും ഉണ്ടായില്ല. അതു കഴി ഞ്ഞപ്പോൾ നാലു കുഞ്ഞുങ്ങളാണു് പുറത്തുവന്നതു്. കണ്ടു നിന്നവർ എല്ലാം അമ്പരന്നു.

ഒടോയിൻ ഒന്നു പുഞ്ചിരിയിട്ടു; താൻ വിജയിയായി എന്ന ഭാവത്തിൽ! അയാൾക്കു് ഒരു പിതൃസ്ഥാനം കിട്ടി യതുപോലെ തോന്നി. ഇത്തരം ഒരു കാഴ്ച അതിനു മുൻപു ആരും കണ്ടിരുന്നില്ല. കിഴവൻ ഒരു അത്ഭുതമനുഷ്യൻ തന്നെ. ടോയിൻ പറഞ്ഞു. "ആഹാ! ഇപ്പോൾ എണ്ണം ആറായി. ഇനിയുണ്ടാകാൻ പോകുന്ന ജ്ഞാനസ്നാനാ ഘോഷം കെങ്കേമമായിരിക്കും." ഇതുകേട്ടു് എല്ലാവരും പൊട്ടിച്ചിരിച്ചു. ഈ അപൂർവ്വസംഭവം അനേകം ആളു കളെ അങ്ങോട്ടാനയിച്ചു. ആളുകൾ ഒന്നു കഴുത്തുനീട്ടി കണ്ണുതുറിപ്പിച്ചു നോക്കിനില്പായി.

"എത്ര എണ്ണമുണ്ടു്?" ചിലർ ചോദിച്ചു.

"ആറെണ്ണം"

വയസ്സി കിട്ടിയ കോഴിക്കുഞ്ഞുങ്ങളേ എടുത്തുകൊണ്ടു തള്ളക്കോഴിയുടെ അടുത്തുചെന്നു. കൊക്കിക്കൊണ്ടു ചിറകും വിടർത്തിയിരുന്നിരുന്ന ആ പിടക്കോഴി പുതുതായി കിട്ടിയ സന്താനങ്ങളെ വാത്സല്യപൂർവ്വം ആ ചിറകുകൾക്കടിയി ലാക്കി സുഖിച്ചിരിപ്പായി.

"അടടാ! അതാ രെണ്ണംക്കൂടി" ടോയിൻ പെട്ടെന്നു വിളിച്ചുപറഞ്ഞു അയാൾക്കു തെററിപ്പോയി. ഒന്നും മററുമല്ല, കുഞ്ഞുങ്ങൾ മൂന്നെണ്ണമാണു് രംഗപ്രവേശനം ചെയ്തതു്. ഇതു ഒരു മഹത്തായ വിജയംതന്നെ! ഒടുവി ലത്തെ കുഞ്ഞും കൃത്യം ഏഴുമണി രാത്രിയ്ക്കു പുറത്തുവന്നു. ടോയിൻ വിരിയിച്ച എല്ലാ മുട്ടകളും നല്ലതുതന്നെ. അയാൾക്കു് ഒരു മോചനം കിട്ടി. അയാൾക്കുണ്ടായ സന്തോഷം വളരെ വലുതായിരുന്നു. അയാൾ ആ കുഞ്ഞി നെ പിടിച്ചു് അതിൻെറ പുറത്തു് സ്നേഹാധിക്യത്തോടെ ഉമ്മവച്ചു. അയാൾ അതിനെ ഒന്നു താലോലിക്കാൻ തന്നെ സന്നദ്ധനായി സ്വന്തം ശിശുവിനെപ്പോലെ പിറേറദിവസംവരെ തൻെറ കിടക്കയിൽ അതിനെ സൂക്ഷിച്ചാൽ കൊള്ളാമെന്നും ആഗ്രഹിച്ചു. ഒരു പെററ തള്ളയുടെ മനോഭാവം ആ തടിമാടനിൽ കടന്നുകൂടി. ജീവൻ നൽകിയതു് അയാളാണല്ലോ! ഭർത്താവിൻെറ അഭ്യർത്ഥനയൊന്നും വകവയ്ക്കാതെ ആ വീട്ടമ്മ അതി നേയും എടുത്തു കൊണ്ടുപോയി പിടക്കോഴിയെ ഏല്പിച്ചു.

ടോയിൻെറ കൂട്ടുകാർ, വഴിക്ക് ഈ വിശേഷവും വിസ്തരിച്ചു പറഞ്ഞു സ്വന്തം വീട്ടുകളിലേയ്ക്കു പോയി. പ്രോസ്പർ അവിടെത്തന്നെ ഇരുന്നു.

എല്ലാരും പോയപ്പോൾ അയാൾ ടോയിൻെറ ചെവിയിൽ ഇങ്ങനെ മന്ത്രിച്ചു: "എടോ, കാർണോരേ, ആദ്യം ഇനി ഇവിടെ ഇറച്ചിവയ്ക്കുമ്പോൾ എന്നെക്കൂടി ക്ഷണിക്കണം കേട്ടോ? എന്നെ വിളിക്കില്ലേ?"

ഇറച്ചിക്കറിയുടെ കാര്യം കേട്ടപ്പോൾ ടോയിൻെറ മുഖം ഒന്നു തെളിഞ്ഞു. അയാൾ പറഞ്ഞു:

"എൻെറ മോനേ, ഞാൻ നിന്നെ നിശ്ചയമായി ക്ഷണിക്കും."



IX

# നിഷ്പ്രയോജനസൌന്ദര്യം

രണ്ടു കരിംകുതിരകളെ പൂട്ടിയ ഒരു മനോഹരമായ വണ്ടി മാളികയുടെ മുമ്പിൽ എത്തിച്ചേൎന്നു. മണി അഞ്ചായി. ജൂൺമാസത്തിലെ അവസാനദിവസങ്ങളിൽ ഒന്നായിരുന്നു അതു്. ചൂടുള്ള ആ പൊന്നിളംവെയിൽ സൌധാങ്കണത്തിൽ തട്ടി പ്രകാശിച്ചുകൊണ്ടിരുന്നു.

മാസ്റ്ററററ് പ്രഭചി ഇറങ്ങിവന്നു. അപ്പോഠം, ആ സ്ത്രീയുടെ ഭൎത്താവു് വീട്ടിലേയ്ക്കു വരുന്ന വഴി ആ വണ്ടിയുടെ പ്രവേശനസ്ഥലത്തു പ്രത്യക്ഷനായി. അയാഠം അല്പനേരം അവിടെനിന്നു് തന്റെ പ്രേയസിയെ ഉററുനോക്കി വിളറിത്തുടങ്ങി. നല്ല അഴകും, ഐശ്വൎയ്യവും, വിശേഷപ്രൌഢിയും ഉണ്ടായിരുന്ന ആ തരുണിയുടെ അണ്ഡവൃത്താകാരമായ മുഖവും, മിനുക്കിയ ആനക്കൊമ്പിന്റെ നിറവും, വിശാലമായി ചെമ്പിച്ച നയനങ്ങളും, ചുരുണ്ട-

നീണ്ട കാർക്കുന്തലും അത്യന്തം ആകർഷകങ്ങളായിരുന്നു. അവൾ ഭർത്താവിനെ നോക്കാതെ, ആ പുരുഷപുംഗവനെ കണ്ടെന്നുപോലും നടിക്കാതെ, ഒരു പ്രത്യേക കുലീനഭാവത്തോടുകൂടി വണ്ടിയിൽ കയറി. ഈ ഒരു പ്രവൃത്തിനിമിത്തം വളരെ നാളായി ആ മനുഷ്യനെ ഗ്രസിച്ചിരുന്ന വിദ്വേഷം അയാളുടെ ഹൃദയത്തിൽ ഒരു വലിയ ക്ഷതമേല്പിച്ചു. അദ്ദേഹം അവളുടെ അടുത്തുചെന്നു ചോദിച്ചു.

"അപ്പോൾ നീ സവാരിക്കു പോകയാണോ?"

"നിങ്ങൾക്കു കാണരുതോ ?"

"ബോയ് ഡി ബോളോണിലേയ്ക്കാണോ?"

"മിക്കവാറും."

"ഞാനും നിന്റെ കൂടെ വരട്ടെയോ?"

"വണ്ടി നിങ്ങളുടെ വകയല്ലേ?"

തന്നോടു മറുപടി പറഞ്ഞ ശബ്ദശ്രുതിയിൽ യാതൊരു അത്ഭുതവും തോന്നാതെ അയാളും ആ വണ്ടിയിൽ കയറി തന്റെ ഭാര്യയുടെ അരികിലിരുന്നുകൊണ്ടു പറഞ്ഞു: "ബോയ് ഡി ബോളോൺ". അവരുടെ സേവകൻ ചാടിക്കയറി വണ്ടിക്കാരന്റെ അടുത്തിരുന്നു. കുതിരകൾ തലയും കുലുക്കി തെരുവുവരെ പതിവനുസരിച്ചു നടന്നുപോയി. ഭാര്യയും, ഭർത്താവും അടുത്തടുത്തിരുന്നു. എന്നാൽ രണ്ടുപേരും ഒന്നും പറഞ്ഞതേയില്ല. എങ്ങനെയാണു് തന്റെ സംഭാഷണം സമാരംഭിക്കേണ്ടതെന്നു ഭർത്താവു ചിന്തിച്ചുകൊണ്ടിരിക്കെ, ഭാര്യയുടെ സ്നേഹരഹിതവും, ക്രൂരവും ആയ മുഖഭാവം കണ്ടു് അയാൾ യാതൊന്നിനും മുതിർന്നില്ല. ഒടുവിൽ സൂത്രത്തിൽ യാദൃച്ഛികമായി അയാ

ൾ ഉറയിട്ടിരിക്കുന്ന ഭാര്യാഹസ്തങ്ങളെ ഒന്നു തൊട്ടുതോട്ടു കൂടി അവൾ നിരാശാദ്യോതകമായി ആ കൈകൾ പെട്ടെന്നു വലിച്ചുകളഞ്ഞു. അയാൾ തന്റെ അധികൃതവും, സർവ്വതന്ത്രസ്വതന്ത്രവും ആയ സ്വഭാവം ഒന്നും കാണിക്കാതെ വിചാരമഗ്നനായി ഇരുന്നതേയുള്ളു. ഒടുവിൽ, 'ഗബ്രിയേൽ' എന്ന് അയാൾ ഒന്നാക്രോശിച്ചു.

ഭാര്യ:—നിങ്ങൾക്കെന്തുവേണം?

ഭർത്താവ്:—നിന്നെ കണ്ടിട്ട് ആരാധിക്കാൻ തോന്നിപ്പോകുന്നു.

ഇതിന്ന് യാതൊരുത്തരവും പറയാതെ ഒരു മഹാറാണിയെപ്പോലെ അവൾ വലിയ വിരസതയോടെ വണ്ടിയിൽ നല്ലപോലെ ചാരിക്കിടന്നു. ആ നേരംകൊണ്ടു് "ആർക്ക് എട്രയംഫി"ന്റെ നേർക്കു് "ചാമ്പ്സ്എലിസി"യിൽ കൂടി വണ്ടി ഓടിത്തുടങ്ങി. മൈതാനത്തിന്റെ അററത്തുള്ള കെട്ടിടത്തിന്റെ വലിയ കമാനം സന്ധ്യാരാഗം കലന്ന ആകാശത്തിന്റെ നേക്കു ഉയന്നുനിന്നു. തന്റെ കനലൊളിപ്പൊടികൾ തൂകിക്കൊണ്ടു് ആദിത്യൻ ആ കമാനത്തിലേയ്ക്കു് ഇറങ്ങിവരികയാണെന്നു തോന്നി.

വാഹനങ്ങൾ ഒരു പുഴപോലെയാണ് ആ പൊതുനിരത്തിൽക്കൂടി പൊയ്ക്കൊണ്ടിരുന്നതു്. കുതിരകളുടെ കഴുത്തിൽ വച്ചിരുന്ന നുകത്തിലും, വണ്ടികളുടെ വിളക്കുകളിലും സൂര്യബിംബം പ്രതിബിംബിച്ചിരുന്നു. രണ്ടു പ്രവാഹങ്ങൾപോലെ ആ വണ്ടികളിൽ ഒരുകൂട്ടം പട്ടണത്തിലേയ്ക്കും, മറെറാന്നു് വനത്തിലേയ്ക്കും ആയിരുന്നു പൊയ്ക്കൊണ്ടിരുന്നതു്. ഇതുകണ്ടു് പ്രഭു വീണ്ടും തന്റെ പഴയ

ആക്രോശം ആവർത്തിച്ചു: "എന്റെ പ്രിയപ്പെട്ട ഗബ്രിയേൽ"

ഈ ഒരു അവസ്ഥയെ വീണ്ടും ബന്ധിച്ചുകൊണ്ടിരിരിക്കാൻ നിവൃത്തിയില്ലാതെ ഒരു ഈർഷ്യാസ്വരത്തിൽ പ്രതിവചിച്ചു: "അയ്യോ ഞാൻ ഇവിടെ ഒന്ന് അടങ്ങിയൊതുങ്ങിയിരുന്നോട്ടെ. ഞാൻ അപേക്ഷിക്കയാണ്. എന്റെ ഇഷ്ടംപോലെ ഈ വണ്ടി കൊണ്ടുപോകാനും കൂടി ഇപ്പോൾ സ്വാതന്ത്ര്യമില്ലെന്നോ?" ഈ നിവേദനം കേട്ടതായിത്തന്നെ ഭർത്താവു നടിച്ചില്ല. "ഇന്നത്തെപ്പോലെ ഇത്രമാത്രം സൌന്ദര്യം ഞാൻ നിന്നിൽ കണ്ടിട്ടേയില്ല."

അവളുടെ ക്ഷമ പാടേ അസ്തമിച്ചു. അടക്കാൻ വഹിയാത്ത കോപത്തോടെ പ്രതിവചിച്ചു: "നിങ്ങൾ അതു നോക്കുന്നതുതന്നെ വലിയ തെററാണ്. ഞാൻ നിങ്ങളോട് സത്യംചെയ്തു പറഞ്ഞിട്ടുണ്ട് ആ രീതിയിൽ നിങ്ങളോട് എനിക്ക് ഒന്നുംതന്നെ ചെയ്യാനില്ലെന്ന്."

ആ സാധു രമണൻ ഒന്നു സ്തംഭിച്ചു. അയാൾ ക്ഷോഭിച്ചു. അയാളുടെ ഉഗ്രസ്വഭാവം അതിന്റെ ഉച്ചകോടിയിലെത്തി. അയാൾ ഉറക്കെപ്പറഞ്ഞു: "എന്താണെടീ നീ ഈ പുലമ്പുന്നത്?" ഒരു അനുരക്തനായ ഭർത്താവിനെപ്പോലെയല്ല, ഒരു മൃഗീയചിത്തനായ യജമാനനെപ്പോലെയാണ് ആ മനുഷ്യൻ ഭാര്യയോടു ചോദിച്ചത്. എന്നാൽ ആ സ്ത്രീയാകട്ടെ വളരെ താണസ്വരത്തിൽ, വണ്ടിച്ചക്രത്തിന്റെ ഘർഘരശബ്ദത്തിനിടയ്ക്ക് പരിചാരകന്മാർ കേൾക്കാതിരിക്കത്തക്കവണ്ണമാണ് മറുപടി പറഞ്ഞത്.

"ഞാൻ എന്താണ് പുലമ്പുന്നതെന്ന്! നിങ്ങൾ എന്താണീ പറയുന്നതു്? എനിയ്ക്കു നിങ്ങളെ വീണ്ടും മനസ്സിലായി. ഞാൻ നിങ്ങളോടു എല്ലാം പറയണമെന്നാണോ നിങ്ങളുടെ ആശ ?"

"അതെ"

"നിങ്ങളുടെ ഭയങ്കരമായ സ്വാതന്ത്ര്യത്തിന്നു് ഞാൻ അടിമപ്പെട്ടതിൽപ്പിന്നെയുണ്ടായ ഓരോ കാര്യവും എന്റെ ഹൃദയത്തിൽ അടക്കിവച്ചിരിക്കുന്നതു പുറത്തു വിടണോ ?

അയാൾക്കു് അത്ഭുതവും അത്യന്തകോപവും ഉണ്ടായി. അയാൾ ആകപ്പാടെ രക്തവർണ്ണനായി. അയാൾ പല്ലുകടിച്ചു മുരളിക്കൊണ്ടു പറഞ്ഞു: "ശരി, നീ ഓരോന്നും പറയു. ഉം, പറയു."

സാലപ്രാംശുവും, വൃഷസ്കന്ധനും, വിസ്തൃതവക്ഷസ്സും ആയ ആ പ്രഭുവിന്ന് ഒരു നീണ്ടു ചെമ്പിച്ച താടിയാണു ണ്ടായിരുന്നതു്. അദ്ദേഹമാകട്ടെ ഒരു സുന്ദരൻ, ഒരു അഭിജാതൻ, ഒരു ലോകോപകാരി, ഒരു മാതൃകാഭർത്താവു്, ഒരു ഉത്തമപിതാവു്! അവർ വണ്ടിയിൽ കയറിയതിനുശേഷം അപ്പോൾ ആണ് അവൾ അദ്ദേഹത്തിന്റെ മുഖത്തു ശരിയായി നോക്കിയതു്. അവൾ ആ മുഖത്തു നോക്കിക്കൊണ്ടു തന്നെ ഇങ്ങനെ പറഞ്ഞു: "അയ്യട! നിങ്ങൾക്കു് ഒട്ടും പിടിക്കാത്ത ഒരു കാര്യമാണു് നിങ്ങൾ കേൾക്കാൻ പോകുന്നതു്. നിങ്ങൾ ഒരു സംഗതി ധരിക്കണം. ഞാൻ എന്തിനും തയ്യാറായിരിക്കയാണ്. എനിയ്ക്കു് ഒന്നിനേയും അശേഷം പേടിയില്ല. മററാരിലും ഉള്ളതിനേക്കാൾ വളരെ കുറച്ചു പേടിയേ എനിക്കു നിങ്ങളിലുള്ളു."

പ്രളീ അവളുടെ രോഷരൂക്ഷമായ കണ്ണുകൾ ഇളകുന്നതു നല്ലപോലെ നോക്കി. അയാളുടെ ശബ്ദം താണു. അയാൾ പറഞ്ഞു: "എടീ, നിനക്കു ഭ്രാന്താണ്."

"ഇല്ല. എടോ മനുഷ്യാ, ഇക്കഴിഞ്ഞ പതിനൊന്നു കൊല്ലമായി താൻ എനിയ്ക്കു തന്നതും, ഞാൻ എത്രയും വെറുക്കുന്നതുമായ ആ അമ്മയാകുന്ന ശിക്ഷ ഇനി ഒരിക്കലും അനുഭവിക്കാൻ ഞാൻ തയ്യാറില്ല. എനിയ്ക്കും, മററുള്ള എല്ലാ സ്ത്രീകൾക്കും അവകാശമുള്ളതനുസരിച്ച് ഈ ലോകത്തിലെ ഒരു സ്ത്രീയെപ്പോലെ ജീവിക്കാൻ ആഗ്രഹമുണ്ട്."

അദ്ദേഹം പൂർവ്വാധികം വിളറി. മുക്കിയും മൂളിയും ഇപ്രകാരം ആ പ്രളീ പറഞ്ഞു. "എനിക്കു നീ ഈ പറയുന്നതു മനസ്സിലാകുന്നില്ല."

"ഓഹോ! ഞാൻ പറയുന്നതെല്ലാം നിങ്ങൾക്കു ധാരാളം മനസ്സിലാകുന്നുണ്ട്. എന്റെ ഒടുവിലത്തെ കുട്ടിയെ ഞാൻ പ്രസവിച്ചിട്ട് ഇപ്പോൾ മാസം മൂന്നല്ലേ ആയുള്ളൂ. എന്നിട്ടും ഞാൻ ഇപ്പോഴും സുന്ദരിയായിത്തന്നെയിരിക്കുന്നത്രെ! നിങ്ങൾ ചെയ്തിട്ടുള്ള ഓരോ ശല്യങ്ങളും ഏററിട്ടും ഞാൻ ഇപ്പോഴും സുന്ദരിയാണത്രെ! നിങ്ങൾക്ക് ഇനി എന്റെ ഈ രൂപം വിരൂപമാക്കാൻ സാധ്യമല്ല. ആ നടക്കല്ലിനു പുറത്ത് ഞാൻ നില്ക്കുന്നതു നിങ്ങൾ കണ്ടു. നിങ്ങൾക്ക് എന്തൊക്കെയാ തോന്നി. ഇനിയും എന്നെ ഗർഭിണിയാക്കണമെന്നാണ് നിങ്ങളുടെ ഇപ്പോഴത്തെ വിചാരം."

പ്രഭു:—നീ വെറും ആഭാസം ആണീ പുലമ്പുന്നതു്; വെറും അസംബന്ധം!

പ്രഭ്വി:—ഒരിക്കലും അല്ല. എനിക്കിപ്പോഠം വയസ്സു മുപ്പതായി. അതിനിടയ്ക്കു ഏഴുമക്കളുടെ അമ്മയായി. നമ്മുടെ കല്യാണം കഴിഞ്ഞിട്ടു് കൊല്ലം പതിനൊന്നെ ആയിട്ടുള്ളു. ഈ ഏപ്പാട്ട് ഒരു പത്തുകൊല്ലത്തേയ്ക്കുകൂടി നീണ്ടുനില്ക്കണമെന്നാണു് നിങ്ങളുടെ ആശ. അതെല്ലാം കഴിഞ്ഞു് അസൂയാകുലനായി നിങ്ങഠം എന്നെ വല്ല മൂല യ്ക്കും കൊണ്ടുപോയിത്തള്ളിക്കളയും. പ്രഭു അവളുടെ കൈയ്ക്കു പിടിച്ചു വല്ലാതെ ഞെക്കിക്കൊണ്ടു പറഞ്ഞു: "അധികം നാഠം നീ ഇങ്ങനെ സംസാരിക്കാൻ ഞാൻ അനു വദിക്കയില്ല."

പ്രഭ്വി:—ഞാൻ എനിക്കു പറയാനുള്ളതു മുഴുവൻ തീരുന്നതുവരെ പറയുകതന്നെ ചെയ്യും. അതിൻെറ അവ സാനംവരെ പറയും. അതല്ല, നിങ്ങഠം പറയാൻ സമ്മതിക്കാത്തപക്ഷം ഞാൻ എൻെറ ഒച്ച ഒന്നുയർത്തും. അപ്പോഠം ആ പെട്ടിപ്പുറത്തിരിക്കുന്ന രണ്ടു വാലിയക്കാരും ഇതൊക്കെ കേഠംക്കും. എൻെറകൂടെ വരണമെന്നതാണു് നിങ്ങളുടെ ആവശ്യമെങ്കിൽ വന്നോളൂ. എനിക്കു് നമ്മുടെ പരിചാരകന്മാർ മാത്രമാണു് സാക്ഷിയായിട്ടുള്ളതു്. അവർ നിങ്ങളെ വണങ്ങുന്നവരുമാണു്. നിങ്ങഠം ഈ വണ്ടിയിലിരിക്കുന്നതിനു് അവക്കു യാതൊരു വിരോധവു മില്ല. അതുകൊണ്ടു മര്യാദയായി ഞാൻ പറയുന്നതു കേഠംക്കൂ! എനിക്കു നിങ്ങളോടു ഒരു വിശേഷം ഉണ്ടു്. അതു നിങ്ങഠം മനസ്സിലാക്കാൻ ഞാൻ അവസരവും തന്നി

ട്ടുണ്ട്. ഞാൻ ഒരിക്കലും കളവു പറഞ്ഞിട്ടില്ല. നിങ്ങഠം എന്നെ കല്യാണം കഴിച്ചതു് എനിക്കു് ഇഷ്ടമുണ്ടായിട്ടല്ല. നിങ്ങഠം ഒരു പണക്കാരനായതുകൊണ്ടും, എൻെറ മാതാപിതാക്കന്മാർ ബുദ്ധിമുട്ടുകാരായിരുന്നതുകൊണ്ടും, നിങ്ങളുടെ വിട്ടൊഴിയാത്ത നിർബ്ബന്ധംകൊണ്ടും ആണു് ഞാൻ വിസമ്മതത്തോടെ കണ്ണീരൊഴുക്കിയെങ്കിലും എന്നെ നിങ്ങഠംക്കു വിവാഹം ചെയ്യുതന്നതു്. മനസ്സിലായോ?"

"അങ്ങനെ നിങ്ങളെന്നെ വിലയ്ക്കുവാങ്ങി. ഞാൻ നിങ്ങളുടെ അധീനത്തിലായ ഉടനെ, ഞാൻ നിങ്ങളുടെ ജീവിതസഖിയായ ഉടനെ, നിങ്ങളുടെ ദുരധികാരവും ഭീഷണിയും നിറഞ്ഞ ഓരോ പ്രവൎത്തനങ്ങളേയും മറന്നു്, നിങ്ങളോടു ചേൎന്നു്, നിങ്ങളുടെ ഒരു ധൎമ്മപത്നിയായിരിക്കുന്നതിനും, ആവുന്നത്ര നിങ്ങളെ സ്നേഹിക്കുന്നതിനും മാത്രം ഉള്ള ഒരു വിചാരത്തോടുകൂടി ജീവിക്കാൻ തുടങ്ങിയ ഉടനെ, നിങ്ങഠം ഇതുവരെ ഒരു മനുഷ്യനും കാണിക്കാത്ത വിധത്തിൽ എന്നോടു് ഒരു ചാരനെപ്പോലെ അധമവും, അഭിമാനമില്ലാത്തതും ആയ ഒരു ദുസ്സംശയോടുകൂടി പെരുമാറാൻ തുടങ്ങിയതു് നിങ്ങളുടെ നിലയ്ക്കും എൻെറ നിലയ്ക്കും ഒരു വല്ലാത്ത അധഃപതനം വരുത്തി. എന്നെ കല്യാണം കഴിച്ചു് എട്ടുമാസമാകുന്നതിനുമൻപു തന്നെ നിങ്ങഠംക്കു തൊട്ടതിലെല്ലാം എന്നിൽ അവിശ്വാസം തോന്നിത്തുടങ്ങുകയും, നിങ്ങഠം നേരിട്ടു് എന്നോടു പറയുകയും ചെയ്തു. എന്തൊരു കുറച്ചില്! നിങ്ങഠം എന്തെല്ലാം മഹായത്നങ്ങളാണു് ഓരോ കാര്യങ്ങഠം മുടക്കാൻവേണ്ടി ചെയ്തതു്? ഞാൻ ഒരു സുന്ദരിയാകാതിരിക്കണമെന്നു

കരുതി നിങ്ങൾക്ക് ആവുന്നതെല്ലാം ചെയ്തു. എന്നോടു സന്തോഷം കാണിക്കുന്നവരിൽനിന്നും, എന്റെ അണിയറയിൽനിന്നും, എന്നെ—പാരീസിലെ അതിസുന്ദരിയെന്നു പത്രങ്ങൾപോലും പ്രശംസിച്ച എന്നെ—സ്തുതിക്കുന്ന സകലരിൽനിന്നും ഈ എന്നെ അകററിനിൎത്താൻ നിങ്ങൾ എത്രമാത്രം പണിപ്പെട്ടു? ആ ഉദ്ദേശ്യം നിറവേററാൻ നിങ്ങൾ കണ്ടുപിടിച്ച ശരിയായ സൂത്രമാണ് എന്നെ എപ്പോഴും ഗൎഭിണിയും അമ്മയും ആയി സൂക്ഷിക്കുക എന്നതു്. ചുരുക്കത്തിൽ എന്തുപററിയെന്നോ? പുരുഷവൎഗ്ഗത്തെത്തന്നെ ഞാൻ വെറുക്കുന്നതുവരെ നിങ്ങൾ ഇങ്ങനെ പരിശ്രമിച്ചു. കുറെ നാളത്തേയ്ക്കു് എനിക്ക് ഈ സംഗതി മനസ്സിലായില്ല. പിന്നീട് ഞാൻ ഈ കൌശലം ഊഹിച്ചറിഞ്ഞു. നിങ്ങൾ ഇതിനെപ്പററി നിങ്ങളുടെ സഹോദരിയോടുപോലും വലിയ വീരവാദത്തോടു കൂടി പറഞ്ഞില്ലേ? അവർ സ്നേഹത്തിന്റെ പേരിൽ എന്നോടു പറഞ്ഞു. നിങ്ങളുടെ കിരാതസ്വഭാവത്തെപ്പററിയും അവർ എന്നോടു പറയാതിരുന്നില്ല. പ്രസവിക്കാൻ മാത്രം ഉഴിഞ്ഞുനിൎത്തിയ ഒരു പെൺകുതിരയുടെ ജീവിതം നയിക്കണമെന്നു നിങ്ങൾ എന്റെ പേരിൽ ഒരു വിധിയെഴുതി. ഗൎഭിണിയായാൽ അപ്പോൾ നിങ്ങൾക്ക് വെറുപ്പുതുടങ്ങും. കുറെ മാസത്തേയ്ക്കു പിന്നെ നിങ്ങളുടെ പൊടിപോലും കാണാൻ കഴികയില്ല: ആ ഗ്രാമത്തിൽ തറവാട്ടുവകയായി കിടക്കുന്ന മാളികയിലേയ്ക്കു് —പാടങ്ങളും, മൈതാനങ്ങളും നിറഞ്ഞ ഒരു വിജനത്തി

ലേയ്ക്കു്—പ്രസവത്തിന്റെ പേരുംപറഞ്ഞ് നിങ്ങൾ എന്നെ അയച്ചിരുന്നു. അതിരിക്കട്ടെ. നിങ്ങൾ ഒന്ന് ഓൎത്തുനോക്കൂ. എത്ര എത്ര വഴക്കുകളാണ് നിങ്ങൾ നടത്തിയതു്! നിങ്ങൾ എത്രതവണ വാതിൽ ചവുട്ടിപ്പൊളിച്ചു! എത്രതവണ പൂട്ടു പറിച്ചുകളഞ്ഞു! ഈ പതിനൊന്നുകൊല്ലത്തെ പൊറുതി! എന്റെ ദൈവമേ!"

"പിന്നീടു്, ആരോഗ്യവും, അഴകും കുറച്ചു് ഉന്മേഷവും, ഉടയാത്ത ദേഹപ്രകൃതിയും, സംഭോഗയോഗ്യതയും എന്നിൽ കണ്ടുതുടങ്ങുമ്പോളാണ് ഞാൻ നിങ്ങളുടെ മുൻപിലെത്തുന്നതു്, എന്റെ കുറെ ആരാധകന്മാരും വന്നുകൂടും. സമുദായത്തിലെ ധനവതിയായി അഭിമാനത്തോടുകൂടി കുറച്ചുനാളെങ്കിലും കഴിച്ചുകൂട്ടാമെന്നു ഞാനൊന്നു കരുതും. അപ്പോൾ നിങ്ങൾക്കു കണ്ണിൽക്കടി തുടങ്ങുകയായി. ആ കൊള്ളരുതാത്ത വിശേഷകരമായ ആശയോടുകൂടി -എന്നൊത്തുലയ്ക്കാൻതന്നെ നിങ്ങൾ സന്നദ്ധനാകും. എനിക്കു് അങ്ങനെ ഒരു അഭിലാഷം ഉണ്ടാകുന്നില്ല. ഞാൻ എന്നെ നിങ്ങൾക്കായി ഉപേക്ഷിച്ചുതരുവാനും, ഒരു നോട്ടവുമില്ലാത്തമട്ടിൽ ജീവിക്കാനും അശേഷം ആഗ്രഹിക്കുന്നില്ല.

ഇതിനുംപുറമെ, ആപൽക്കരവും, രഹസ്യസമ്പൂൎണ്ണവും ആയ ഒരു പരിതഃസ്ഥിതി വന്നുകൂടി. വളരെക്കാലം ഞാൻ അതിൽ കുടുങ്ങിക്കഴിഞ്ഞുകൂടി. നിങ്ങളുടെ വിചാരങ്ങളേയും നിങ്ങളുടെ പ്രവൃത്തികളേയും ഞാൻ ചുഴിഞ്ഞുനോക്കിത്തുടങ്ങി. നിങ്ങൾ കുട്ടികളെ അത്യന്തം വാത്സല്യത്തോടുകൂടി രക്ഷിച്ചുവരുന്നുണ്ടു്. അവർ എന്റെ വയ

ററിൽ ജനിച്ചുപോയില്ലേ? നിങ്ങൾക്ക പല ഭീതികളും ഉണ്ടായിരുന്നെങ്കിലും, നിങ്ങൾ വലിയ സ്നേഹമാണ് എന്നോട് കാണിച്ചതു്. ആ സ്നേഹത്തിൻെറക്കൂടെ ഇടയ്ക്കിടയ്ക്ക് എന്നെ ഒരു മാതാവായി കാണുന്നതിനുള്ള ഒരു സന്തോഷവും നിങ്ങളിൽ തെളിഞ്ഞുകണ്ടു.

ഹാവൂ! ആ സന്തോഷം.. ആ ആഹ്ലാദം—എത്ര തവണ ഞാൻ നിങ്ങളിൽ കണ്ടിട്ടുണ്ടെന്നോ? നിങ്ങളുടെ സ്വന്തം രക്തമാണെന്നുള്ളതുകൊണ്ടല്ല, പ്രത്യുത നിങ്ങളുടെ വിജയചിഹ്നങ്ങളാണെന്നുള്ളതുകൊണ്ടാണ് നിങ്ങൾ കുട്ടികളെ സ്നേഹിക്കുന്നതു്. ആ കുഞ്ഞുങ്ങൾ, എന്നേയും, എൻെറ യൌവ്വനത്തേയും, എൻെറ സൌന്ദര്യത്തേയും, എൻെറ ആകർഷകത്വത്തേയും, എന്നെപ്പററി ജനങ്ങൾ പുറപ്പെടുവിച്ച അനുമോദനങ്ങളേയും, എൻെറ ചുററും കൂടി സംസാരിച്ചവരേയും ജയിച്ചതിൻെറ ഫലങ്ങളാണ്. മേല്പറഞ്ഞ ഒരു ഗുണവും അനുഭവിക്കാൻ നിങ്ങൾ അനുവദിച്ചിട്ടുമില്ല. നിങ്ങൾ അവരെപ്പററിയെല്ലാം അഭിമാനം കൊള്ളുന്നുണ്ട്. നിങ്ങൾ അവരെ അണിഞ്ഞുനിർത്തിക്കാണാറുണ്ട്. നിങ്ങളുടെ വണ്ടിയിൽ കയററി ബോയ്ഡി ബോളോണിൽ കൊണ്ടുപോകാറുണ്ട്. മോണ്ട്മോറൻസിയിൽ കൊണ്ടുപോയി കുട്ടികളെ കഴുതപ്പുറത്തു സവാരി ചെയ്യിക്കുന്നുണ്ട്. അവരുടെ മദ്ധ്യേ നിങ്ങളെ ആളുകൾ കണ്ട് "എന്തു ദയാലുവായ പിതാവ്" എന്ന് അവർ പറയുന്നതു കേൾക്കാനല്ലേ നിങ്ങൾ കുട്ടികളെ പകൽ നാടകശാലകളിലേയ്ക്കു തുടരെത്തുടരെ കൊണ്ടുപോകുന്നതു്?"

ഇതെല്ലാം കേട്ട് ഒന്നും മിണ്ടാതിരുന്ന ആ പ്രഭു ഭാര്യയുടെ കണംകൈയ്യിൽ രാക്ഷസനെപ്പോലെ കടന്നു പിടിച്ചു ഞെക്കിത്തുടങ്ങി. പ്രഭ്വപത്നിയുടെ നാക്കടങ്ങി. വേദനനിമിത്തം ആ സ്ത്രീ കരയുമെന്ന ഘട്ടത്തിലായി. അപ്പോൾ അയാൾ പതുക്കെ മന്ത്രിച്ചുതുടങ്ങി "എടീ, ഞാൻ എന്റെ കുഞ്ഞുങ്ങളെ സ്നേഹിക്കുന്നു. നീ കേൾക്കുന്നുണ്ടോ? നീ എന്നോടു പറഞ്ഞതെല്ലാം ഒരു അമ്മയ്ക്കു ചേരാത്തവയാണ് ഏതായാലും കൊള്ളാം. നീ എന്റേതാണ്. ഞാൻ ഉടമസ്ഥൻ; അതെ, നിന്റെ ഉടമസ്ഥനാണ്. എനിക്കിഷ്ടമുള്ളതെല്ലാം, എനിക്കിഷ്ടമുള്ളപ്പോളെല്ലാം എനിക്കു നിന്നിൽനിന്നും ഈടാക്കാവുന്നതാണ്. നിയമം എനിക്കനുകൂലവുമാണ്."

ഇതിനിടയിൽ ആ ക്രൂരൻ അവളുടെ അഴകേറിയ മൃദുലാംഗുലികൾ തന്റെ ഉരുണ്ടു നീണ്ടു കൊഴുത്ത വിരലുകൾകൊണ്ടു ഞെരിക്കുകയായിരുന്നു. വേദന സഹിക്കവയ്യാതെ അവൾ അയാളുടെ പിടി വിടുവിക്കുവാൻ ആവുന്നതും പണിപ്പെട്ടു പക്ഷെ ആ പരിശ്രമം പാഴായി എന്നു മാത്രം അവൾ പതുക്കെ കരഞ്ഞു കണ്ണിൽനിന്നും അശ്രു ധാരധാരയായി ഒഴുകി

"എടീ, ഞാൻ നിന്റെ യജമാനനാണെന്നും, എനിക്കാണ് ശക്തി കൂടുതലെന്നും ഇപ്പോൾ നീ മനസ്സിലാക്കുന്നുണ്ടോ? എന്നു പറഞ്ഞുകൊണ്ട് അവളുടെ മുഷ്ടി ഒന്നയച്ചു. അപ്പോൾ അവൾ ചോദിച്ചു:

"ഒരു മതഭ്രഷ്ടയാണ് ഞാൻ എന്നു നിങ്ങൾ വിശ്വസിക്കുന്നോ?" അത്ഭുതത്തോടെ അയാൾ പറഞ്ഞു: "വിശ്വസിക്കുന്നു".

പ്രഭേ:—"യേശുക്രിസ്തുവിന്റെ വിഗ്രഹമിരിക്കുന്ന ബലി പീഠത്തിന്റെ മുമ്പിൽവച്ചു് സത്യംചെയ്തുകൊണ്ടു ഞാൻപറയുന്ന സംഗതി കേവലം കളവാണെന്നു നിങ്ങൾ പറയുമോ ?

പ്രള:—"ഇല്ല."

പ്രഭേ:—നിങ്ങൾ എന്റെകൂടെ പള്ളിയിൽ വരുമോ?

പ്രള:—എന്തിന്?

പ്രഭേ:—നിങ്ങൾക്ക് അപ്പോൾ അറിയാം; നിങ്ങൾ വരുമോ ?

പ്രള:—നിനക്കു് അത്ര നിർബ്ബന്ധമാണെങ്കിൽ വരാം.

അവൾ അല്പം ഉച്ചത്തിൽ ഫിലിപ്പ് എന്നൊന്നു വിളിച്ചു. വണ്ടിക്കാരൻ അല്പം ഒന്നു കുനിഞ്ഞു് കുതിര കളെത്തന്നെ നോക്കിക്കൊണ്ടു ചെവി വട്ടം പിടിച്ചപ്പോൾ യജമാനത്തി പറഞ്ഞു: "സെൻറ് ഫിലിപ്പ് ഡു റോൾ പള്ളിയിലേയ്ക്കു് വണ്ടി വിട്" ബോയ് ഡി ബൊളോ ണിന്റെ പ്രവേശനകവാടത്തിലെത്തിയ "വിക്റ്റോറിയ" എന്ന ആ കുതിരവണ്ടി പാരീസിലേയ്ക്കു് ഓടിത്തുടങ്ങി.

വണ്ടി ഓടിക്കൊണ്ടിരുന്നപ്പോൾ ഭാര്യയും ഭർത്താവും യാതൊന്നും സംസാരിച്ചില്ല. വണ്ടി പള്ളിയിൽ ചെന്ന പ്പോൾ പ്രഭേ ചാടിയിറങ്ങി പള്ളിയിൽ കയറി. പിന്നാ ലെ അല്പം അകലെയായി ഭർത്താവും പള്ളിക്കകത്തു പ്രവേ ശിച്ചു. പ്രാർത്ഥനാസ്ഥലത്തു ചെന്നു് ആ സ്ത്രീ മുട്ടുകുത്തി തന്റെ മുഖം കൈകൊണ്ടു പൊത്തി അവൾ കുറച്ചധികം നേരം പ്രാർത്ഥന നടത്തി. അവളുടെ പിൻവശത്തുനിന്നി രുന്ന ഭർത്താവു് അവൾ കരയുകയാണെന്നു മനസ്സിലാക്കി.

അതിയായ ദുഃഖത്തിൽ സ്ത്രീകൾ ചെയ്യാറുള്ളതുപോലെ യാതൊരു ശബ്ദവും പുറത്തു കേൾക്കാത്ത ഒന്നായിരുന്നു ആ സ്ത്രീയുടെ അപ്പോഴത്തെ രോദനം. അവളുടെ ശരീരം ഇളകുന്നതായി തോന്നി. ഒരു ചെറിയ വിലാപശബ്ദം പുറപ്പെട്ടതു് അവൾ കൈത്തലംകൊണ്ടു തടഞ്ഞു നിർത്തി.

ഈ ഇരിപ്പും മട്ടും കുറെ നേരം പിടിക്കുമെന്നു് പേടിച്ചു് പ്രഭു അവളുടെ തോളിൽ പതുക്കെ ഒന്നു തൊട്ടു. ആ സ്പർശം അവളുടെ സ്വന്തബോധത്തെ തട്ടിയുണർത്തി. തീ കൊണ്ടു പൊള്ളുന്ന മട്ടിൽ അവൾ തത്തിപ്പിടഞ്ഞെഴുന്നേററു് അയാളുടെ കണ്ണുകളിലേയ്ക്കു നീണ്ടുനിവർന്നു നോക്കി. അവൾ പറഞ്ഞുതുടങ്ങി.

"എനിയ്ക്കു നിങ്ങളോടു പറയാനുള്ളതിതാണു് എനിക്കു് ഒരു പേടിയുമില്ല. നിങ്ങൾ എന്നെ എന്തു ചെയ്താലും എനിക്കതിൽ ഒട്ടും പേടിയില്ല. എന്നെ കൊല്ലാനാണു് ഇഷ്ടമെങ്കിൽ കൊന്നോളു! നിങ്ങളുടെ കുട്ടികളിൽ ഒരെണ്ണം നിങ്ങളുടെയല്ല; ഒരെണ്ണം മാത്രം! അക്കാര്യം എൻെറ വാക്കു കേൾക്കുന്ന ഈശ്വരൻെറ സന്നിധിയിൽവച്ചു ഞാൻ നിങ്ങളോടു ശപഥപൂർവ്വം പറയുകയാണു്. നിങ്ങളുടെ ഘോരമായ പുരുഷദുഷ്ക്രിയകൾക്കു, എൻെറ മൃഗീയമായ ഗർഭധാരണത്തിനും പ്രതിക്രിയയായി ഇങ്ങനെ ഒരൊററ കാര്യം ചെയ്യാനേ എനിക്കു കഴിഞ്ഞുള്ളു. എൻെറ കാമുകൻ ആരാണെന്നല്ലേ? അതു നിങ്ങൾക്കു് ഈ ജീവിതത്തിൽ അറിയാൻ കഴികയില്ല. നിങ്ങൾ പലരേയും സംശയിക്കുമെന്നുള്ളതു തീച്ചതന്നെ പക്ഷേ കണ്ടുപിടിക്കുന്ന കാര്യമല്ലേ? അതു് നിങ്ങളെക്കൊണ്ടു്

ഒരിക്കലും ആകാത്ത ഒന്നാണ്. പ്രേമമോ, ആനന്ദമോ ഉണ്ടായിട്ടല്ല, നിങ്ങളോടു പക വീട്ടാൻ മാത്രമായി ഞാൻ എന്നെ ഒരുവനു നല്കി. അവൻ എന്നെ ഒരു ജനനിയുമാക്കി. ഏതാണ് അവന്റെ കുട്ടി? അതും നിങ്ങൾ അറിയാൻ ശ്രമിക്കേണ്ട. ശ്രമിച്ചാൽ ഫലമുണ്ടാകയില്ല. പ്രഭോ! എനിയ്ക്ക് ഇപ്പോൾ കുട്ടികൾ ഏഴില്ലേ? ശ്രമിക്കു! ഒന്നു കണ്ടുപിടിക്കു! ഞാൻ ഈ കാര്യം കുറെ നാൾ കഴിഞ്ഞിട്ടു വേണം പറയാൻ എന്നു കരുതിയതാണ്. ഒരാളെ വഞ്ചിച്ചാണ് അയാളോടു പ്രതികാരം ചെയ്യുന്നതെങ്കിൽ, അയാൾ ആ വഞ്ചന അറിയാത്ത കാലത്തോളം അതൊരു പ്രതിക്രിയയാകുന്നതെങ്ങനെ? നിങ്ങൾ എന്നെ ഈ കാര്യം ഏറ്റു പറയുന്നതിനുള്ള ഒരു അവസരത്തിലേയ്ക്ക് യഥാർത്ഥത്തിൽ ഓടിക്കയാണ് ചെയ്തതു്. എനിയ്ക്കു പറയാനുള്ളതു പറഞ്ഞുതീർന്നു."

തുറന്നുകിടന്നിരുന്ന ഒരു വാതിലിലേയ്ക്ക് അവൾ വേഗത്തിൽ തിരിഞ്ഞു നടന്നു. അവൾ വെറുപ്പിച്ച ആ ഭർത്താവിന്റെ ദ്രുതതരമായ കാലൊച്ച അവൾ കേട്ടു. അയാൾ അവളെ അയാളുടെ ബലിഷ്ഠമുഷ്ടികൊണ്ടു് ശക്തിയായിടിച്ചു നിലത്തു വീഴ്ത്തുമെന്ന് അവൾ വിചാരിച്ചെങ്കിലും അങ്ങനെയൊന്നും സംഭവിച്ചില്ല. അവൾ വണ്ടിയുടെ അടുത്തുചെന്ന് ഒറ്റക്കുതിക്കു വണ്ടിയിൽ കയറി. ദുഃഖംകൊണ്ടും, ഭീതികൊണ്ടും ശ്വാസം മുട്ടിക്കൊണ്ടാണ് അവൾ വണ്ടിയിൽ കയറിയതു്. അവൾ വണ്ടിക്കാരനോടു "വീട്ടിലേയ്ക്കു" എന്നു പറഞ്ഞ ഉടനെ കുതിരകൾ കുതിച്ചു പാഞ്ഞുതുടങ്ങി.

## II

അത്താഴത്തിനു നേരമായി. മാസ്റ്റിററ് പ്രവേശിക്കാൻ വിധിക്കപ്പെട്ട ഒരു പ്രതി തന്റെ അന്ത്യസമയം കാത്തിരിക്കുന്നതുപോലെ മുറിയിൽ കാത്തിരുന്നു. ഭർത്താവ് എന്താണാവോ ചെയ്യാൻ പോകുന്നത്? അയാൾ വീട്ടിൽ വന്നോ? ദുരധികാരിയും, പ്രക്ഷുബ്ധനും, ഏറ്റവും സാഹസത്തിനും സന്നദ്ധനും ആയ അയാൾ എന്താണാവോ ആലോചിക്കുന്നതെന്നും, എന്തു തീരുമാനിച്ചു എന്നും അവൾക്കറിഞ്ഞുകൂടാ. ആ ഗൃഹത്തിൽ നിശ്ശബ്ദത വ്യാപിച്ചു. ഓരോ നിമിഷവും അവൾ നാഴികമണിയിലേയ്ക്കു നോക്കിക്കൊണ്ടിരുന്നു. അവളുടെ പരിചാരിക വന്നു് രാത്രിയിലേയ്ക്കുള്ള വസ്ത്രങ്ങൾ കൊടുത്തതിനുശേഷം മടങ്ങിപ്പോയി. മണി എട്ടടിച്ചു. അതേ സമയത്തു് വാതലിൽ രണ്ടു മുട്ടു കേട്ടു. അരിവപ്പുകാരൻവന്നു് ഊണു കാലമായി എന്നറിയിച്ചു.

“പ്രഭു വന്നോ?”

“ഉവ്വ്; അദ്ദേഹം ഊണുമുറിയിൽ ഇരിക്കുന്നുണ്ടു്. ഒരു കൈത്തോക്കു് കൂടെ എടുത്തെങ്കിലോ എന്നു് അവൾ വിചാരിച്ചു. ആസന്നമായ ആപത്തുകളുടെ ഒരു ചൊല്ലിയാട്ടം അവളുടെ ഹൃദയത്തിൽ അഭിനയം തുടങ്ങിയിട്ടു് കുറെ ദിവസമായി. കുട്ടികളെല്ലാം അവിടെ ഉണ്ടായിരിക്കുമെന്നു് ഓർത്തപ്പോൾ, അവൾ മൂക്കിൽ മണക്കുന്ന ഒരു മരുന്നുകുപ്പി കൈയിലെടുത്തു. ഭർത്താവ് അവളെക്കണ്ടു് ഔദാര്യപൂർവ്വം അല്പമൊന്നുയർന്നു. രണ്ടുപേരും അന്യോന്യം ലഘുവായി വന്ദിച്ചതിനുശേഷം കസേരയിൽ ഇരുന്നു.

മൂന്ന് ആൺകുട്ടികൾ അവരുടെ അധ്യാപകനായ ആബ് മാർട്ടിനോടുകൂടി വലത്തുഭാഗത്തിരുന്നു. മൂന്നു പെൺകുട്ടികളും അവരുടെ ധാത്രിയായ മിസ്സ് സ്മിത്ത് എന്ന ഇംഗ്ലീഷ് വനിതയും ഇടത്തുഭാഗത്തിരുന്നു. ഏററവും ഇളയ കുട്ടിക്കു മൂന്നുമാസം പ്രായമേ ആയിരുന്നുള്ളൂ. അതും അതിന്റെ വളർത്തമ്മയും മുകളിലായിരുന്നു.

ആബ് ആണ് അന്ന് പ്രാർത്ഥന നടത്തിയതു്. വിശേഷിച്ച് അതിഥികൾ വല്ലവരുമുണ്ടെങ്കിൽ കുട്ടികൾ താഴെ ഭക്ഷണം കഴിക്കാൻ വരാറില്ല; അന്ന് അവരെല്ലാവരുംകൂടി ഉണ്ണാനിരുന്നു. പ്രഭ്വി പലവിധ വിചാരങ്ങൾകൊണ്ടു് അവശയായിരുന്നതിനാൽ ദൃഷ്ടി കീഴ്പ്പോട്ടാക്കിക്കൊണ്ടാണിരുന്നതു്. അതേ സമയത്തു് പ്രഭു മൂന്നു ആൺകുട്ടികളേയും മൂന്നു പെൺകുട്ടികളേയും മാറിമാറി തന്റെ കണ്ണുകൾകൊണ്ടു പരിശോധിച്ചു. അനിശ്ചിതവും, അസുഖകരവും ആയ ഒന്നായിരുന്നു ആ നോട്ടം. പെട്ടെന്നു പ്രഭുവിന്റെ കൈതട്ടി വൈൻ ഗ്ലാസ് നിലത്തു വീണു പൊട്ടിച്ചിതറി. മേശവിരിപ്പിൽ വൈൻ മുഴവൻ മറിഞ്ഞു. ആ ചെറിയ യദൃച്ഛാസംഭവംകൊണ്ടു ഞെട്ടി പ്രഭ്വി പെട്ടെന്നു കസേരയിൽനിന്നും എഴുന്നേററു. അപ്പോളാണ് അവിടെവച്ച് അവർ അന്യോന്യം നോക്കിയതു്. അന്യോന്യം ഇഷ്ടമില്ലെങ്കിലും, തമ്മിൽ നോക്കുന്നതുതന്നെ നീരസപ്രദമായിരുന്നെങ്കിലും നിമിഷംതോറും അവരുടെ കണ്ണുകൾ വെടിയുണ്ടകൾപോലെ ദൃഷ്ടിയെ നയിച്ചുകൊണ്ടിരുന്നു. ആബിനു എന്തോ മനസ്സിലായി. ആ കുടുംബനാഥനും ഭാര്യയും തമ്മിൽ എന്തോ

അസ്വാരസ്യമുണ്ടെന്നു കരുതി ആ അദ്ധ്യാപകൻ ഓരോ വിഷയങ്ങളെക്കുറിച്ച് അതുമിതും പറയാൻ തുടങ്ങി. ആരു കേൾക്കാൻ? ആര് അതിനെ പരാമർശിക്കാൻ? മിണ്ടാനുള്ളവർ മിണ്ടാതിരുന്നു. സ്ത്രീസഹജമായ നയത്തെ മുൻനിർത്തി, മാനസികപ്രചോദനങ്ങൾക്ക വശംവദയായി പ്രഭു രണ്ടുമൂന്നുതവണ അയാളോട്ടു മറുപടി പറഞ്ഞു. പക്ഷെ, അതു ശരിയായില്ല. അവളുടെ മനോവ്യാകുലതയാൽ എന്താണ് പറയേണ്ടതെന്നുള്ള കാര്യത്തിൽ അവളുടെ ശ്രദ്ധ പതിഞ്ഞതേയില്ല. അവളുടെ ഒച്ച ആ മുറിയിൽ മാറെറാലിക്കൊണ്ടപ്പോൾ അവൾ തന്നെ ഒന്നു പരിഭ്രമിച്ചു. ആ വലിയ മുറിയിൽ പാത്രങ്ങളുടേയും, കത്തിയുടേയും മുള്ളിൻേറയും ഒച്ച മാത്രമേ ഉണ്ടായിരുന്നുള്ളു. പ്രഭു ആ സ്ത്രീയോട്ടു ചോദിച്ചു. “ഇവിടെ ഈ കുട്ടികളുടെ ഇടയ്ക്കിരുന്നു നീ എന്നോട്ടു പറഞ്ഞതു ശരിയാണെന്ന് പ്രതിജ്ഞചെയ്യാമോ?”

തൻെറ സിരകളിൽ തിളച്ചു മറിഞ്ഞുകൊണ്ടിരുന്ന വിദ്വേഷം അവളെ പ്രക്ഷുബ്ധയാക്കി. അയാളുടെ മുഖത്തേയ്ക്കു ഏതൊരു മനക്കരുത്തോടുകൂടിയാണോ അവൾ നോക്കിയതു്, അതേ മനക്കരുത്തോടുകൂടി അചഞ്ചലമായ ഒരു മറുപടിയാണ് അവറം അയാളോടു പറഞ്ഞതു്. അവൾ തൻെറ വലതുകൈ ആൺകുട്ടികളുടെ നേർക്കും, ഇടതുകൈ പെൺകുട്ടികളുടെ നേർക്കും ചൂണ്ടിക്കാണിച്ചുകൊണ്ടു് ദൃഢവും നിശ്ചിതവും ആയ സ്വരത്തിൽ സംശയലേശം നീങ്ങാതെ ഇങ്ങനെ പറഞ്ഞു “ഈ കുഞ്ഞുങ്ങളുടെ ശിരസ്സിനെ സാക്ഷിയാക്കി ഞാൻ വീണ്ടും ശപഥം ചെ

യുന്നു, ഞാൻ നിങ്ങളോടു സത്യാവസ്ഥ പറഞ്ഞു എന്നു്." അയാൾ തൻെറ കൈലേസ് മേശപ്പുറത്തേയ്ക്കു വലിച്ചെറിയുകയും കസേര ഭിത്തിയുടെ അടുക്കലേയ്ക്കു വലിച്ചു നീക്കുകയും; ഒന്നു പുററിത്തിരിയുകയും ചെയ്തതിനുശേഷം ഒരക്ഷരംപോലും പറയാതെ ആ മുറിയിൽനിന്നും ഇറങ്ങിപ്പോയി. അതേ സമയത്തു് പ്രഭ്വിയാകട്ടെ തൻെറ പ്രഥമ വിജയംകൊണ്ടെന്നപോലെ ഒരു ദീർഘശ്വാസം വിട്ടതിനുശേഷം ശാന്തസ്വരത്തിൽ പറഞ്ഞു.

"എൻെറ കുഞ്ഞുങ്ങളേ, എൻെറ ഓമനക്കുഞ്ഞുങ്ങളേ, നിങ്ങൾ നിങ്ങളുടെ അച്ഛൻ ഇപ്പോൾ പറഞ്ഞതൊന്നും അത്ര ശ്രദ്ധിക്കേണ്ട. കുറച്ചുമുമ്പു് അച്ഛൻ വല്ലാതെ കോപിച്ചിരിക്കയാണു്. കുറച്ചുദിവസം കഴിയുമ്പോൾ നേരെയാകും."

അനന്തരം ആബിനോടും മിസ്സ് സ്മിത്തിനോടും കുറച്ചു സംസാരിച്ചു. മക്കളോടു് വാത്സല്യത്തോടേയാണു് അവൾ സംസാരിച്ചതു്. ഒരു കാപട്യവുമറിയാത്ത പിഞ്ചുഹൃദയങ്ങൾ ഉറക്കത്തെക്കൂടും അവരെ ദുർമ്മാർഗ്ഗത്തിലേയ്ക്കു നയിച്ചു ചീത്തയാക്കാനുള്ളതുമായിരുന്നു ആ കസ്രുതിത്തള്ളയുടെ താലോലവാക്യങ്ങൾ.

ഭക്ഷണംകഴിഞ്ഞു് ആ കുടുംബിനി കുഞ്ഞുങ്ങളുമൊരുമിച്ചു് അണിയറയിൽ ചെന്നു. മൂത്ത കുട്ടികൾ അവിടെ ഓടിനടന്നു് യഥേഷ്ടം ശബ്ദമുണ്ടാക്കി, ചിലയ്ക്കൽതന്നെ. ഉറങ്ങാൻ നേരമായപ്പോൾ അവൾ അവരെ വളരെയേറെ ചുംബിച്ചതിനുശേഷം തൻെറ ഉറക്കറയിലേയ്ക്കു പോയി.

അവൾ കാത്തിരുന്നു. അവൾക്കറിയാമായിരുന്നു അവളുടെ ഭർത്താവു് വരുമെന്നു്. തന്റെ കുട്ടികൾ അടുത്തില്ലാതിരുന്നതുകൊണ്ടു് തന്റെ ഭൌതികശരീരത്തെ എന്തുചെയ്തും, ലോകത്തിലെ മറേറതു സ്ത്രീകളേയുംപോലെ ജീവിതത്തിനുവേണ്ടി പരിരക്ഷിക്കുമെന്നു് അവൾ ദൃഢനിശ്ചയം ചെയ്തു. അവളുടെ മേലങ്കിയുടെ കീശയിൽ നേരത്തെ സമ്പാദിച്ചുവച്ചിരുന്ന കൈത്തോക്കു നിറച്ചു സൂക്ഷിച്ചിരുന്നു. മണിക്കൂറുകൾ കഴിഞ്ഞു. നാഴികമണി ഇടയ്ക്കിടയ്ക്കു ശബ്ദം കേൾപ്പിച്ചു കഴിയുന്നു. എന്തിനധികം! ആ വീടു നിശ്ശബ്ദതയുടെ ഒരു കളിവീടായി. വണ്ടികൾ റോഡിൽക്കൂടി പൊയ്ക്കൊണ്ടിരുന്നുവെങ്കിലും, ജനൽവാതിലുകൾ നല്ലപോലെ ബന്ധിച്ചിരുന്നതുകൊണ്ടും ഗവാക്ഷങ്ങൾ ശരിക്കിട്ടിരുന്നതുകൊണ്ടും, ഘർഘരശബ്ദം അല്പാല്പമേ കേട്ടിരുന്നുള്ളു.

നല്ല ഊർജ്ജസ്വലതയോടും, രൂക്ഷതയോടും കൂടി, അയാളെക്കുറിച്ചു യാതൊരു ഭീതിയുമില്ലാതെ, എന്തിനും സന്നദ്ധയായി, തന്റെ ഭർത്താവിനെ പ്രതിനിമിഷം ഹൃദയവേദനയനുഭവിപ്പിക്കുന്നതിനുള്ള പോംവഴികൾ കണ്ടുപിടിച്ചതുകൊണ്ടു് വിജയിനിയുടെ ഭാവത്തിൽ അവൾ ആ മുറിയിൽ കാത്തിരുന്നു.

പുലരിച്ചെംകതിരുകൾ അവളുടെ മുറിയിലേയ്ക്കു് യവനികയ്ക്കിടയിൽക്കൂടി എത്തിനോക്കിത്തുടങ്ങി. എന്നിട്ടും അവളുടെ ആത്മവല്ലഭന്റെ ആഗമനം ഉണ്ടായതേയില്ല. അവൾ എഴുന്നേററു ന്നാലുപാടും നോക്കി. ആ ദുർമ്മതി അന്നുരാത്രിയിൽ അവിടെ വന്നിട്ടില്ലെന്നു് അവൾക്കു ബോ

ധ്യമായി. മുറി ബലമായി പൂട്ടി സാക്ഷകളുമിട്ടതിനു ശേഷം അവൾ കിടക്കയിൽ ധൈര്യപൂർവ്വം പോയിക്കിടന്നെങ്കിലും, ചിന്താക്രാന്തയായി കണ്ണുതുറന്നുകൊണ്ടാണ് അവൾ അവിടെ കഴിച്ചുകൂട്ടിയതു്. ഭർത്താവു് എന്താണു് പിന്നീടു് ചെയ്യാൻ പോകുന്നതെന്നു ഊഹിക്കാൻപോലും അവൾ ശക്തയായില്ല.

അവളുടെ പരിചാരിക ചായ കൊണ്ടുവന്നപ്പോൾ അവൾ സ്വാമിനിക്കു ഭർത്താവിന്റെ ഒരു എഴുത്തു കൊടുത്തു. താൻ ഒരു ദീർഘയാത്രയ്ക്കു പോകയാണെന്നും, അവൾക്കു ചിലവിനു മാത്രമുള്ള പണം അയാളുടെ വക്കീൽ കൊടുക്കുമെന്നും ആ എഴുത്തിൽ പ്രസ്താവിച്ചിരുന്നു.

III

ഒരു വിശാലമായ നാടകശാല. അതിൽ "റോബർട്ട് എന്ന പിശാചു്" എന്ന നാടകത്തിലെ രണ്ടങ്കങ്ങൾക്കു മദ്ധ്യേ സംഗീതം പിന്നണിവാദ്യങ്ങളോടുകൂടി പൊടിതല്ലുകയായിരുന്നു. പുരുഷന്മാർ തൊപ്പി തലയിൽത്തന്നെ വച്ചുകൊണ്ടു എഴുന്നേററിരുന്നു. അവരുടെ അങ്കപ്പായത്തിന്റെ ഇറക്കം വളരെ കുറവായിരുന്നതുകൊണ്ടു് മുൻവശത്തു് വെള്ള ഷർട്ടിന്റെ കൂടുതൽ ഭാഗങ്ങളും, അതിലുള്ള സ്വർണ്ണബട്ടൻസും, കല്ലുവച്ച ബട്ടൻസും ഭംഗിയായി കാണാമായിരുന്നു. വെളിച്ചം തട്ടിയപ്പോൾ ആ ബട്ടൺ സമൂഹത്തിന്റെ പളപളായമാനത കാണികളുടെ കണ്ണഞ്ചിച്ചുതുടങ്ങി. ഇറക്കമുള്ള മേലങ്കികൾ ചാർത്തി, ഭൈ

രവും മുത്തുകളുംകൊണ്ടു് ഉടൽമുഴുവൻ അണിഞ്ഞു് ദീപപ്രകാശമേററപ്പോൾ വികസിച്ചുവരുന്ന പുഷ്പങ്ങൾപോലെ ഇരുന്നിരുന്ന സ്ത്രീസഞ്ചയത്തിൻെറ മുഖകാന്തിയും, തോളുകളുടെ ധവളിമയും പുരുഷപരിശോധനയ്ക്കായി വച്ചിരിക്കുയാണോ എന്നു തോന്നത്തക്കവിധത്തിലായിരുന്നു സംഗീതമേളങ്ങൾക്കും പ്രേക്ഷകരുടെ ശബ്ദത്തിനും മദ്ധ്യേ പരിലസിച്ചിരുന്നതു്.

രണ്ടു സ്നേഹിതന്മാർ സംഗീതക്കാർക്കു് അനഭിമുഖമായി നിന്നുകൊണ്ടു് അവിടെ കൂടിയിരുന്ന സൌന്ദര്യധാമങ്ങളേയും, യഥാർത്ഥവും, കൃത്രിമവുമായ രൂപമാധുരിയെപ്പററിയും, ആദർശങ്ങൾ, സുഖഭോഗങ്ങൾ, ശാലയിലെ കപടപ്രകടനങ്ങൾ മുതലായവയെപ്പററിയും വിമർശിച്ചുതുടങ്ങി. അതിൽ ഒരാളായ റോഗർ ഡി സാൽനിസ് തൻെറ സഖാവായ ബെർണാഡ് ഗ്രാൻഡിനോടു പറഞ്ഞു, “എടോ, ഇപ്പോഴും ആ മാസ്കറെററ് പ്രഭ്വി എത്ര മനോഹരിയായിരിക്കുന്നു എന്നു നോക്കു!”

കൂട്ടുകാരിൽ മൂത്തവനായ ഗ്രാൻഡിൻ തൻെറ പ്രത്യേകക്കണ്ണടയിൽക്കൂടി എതിർവശത്തുള്ള പീഠത്തിലിരുന്നിരുന്ന ഉന്നതഗാത്രിയും, അപ്പോഴും ഒരു യുവതീരത്നവും ആയി പ്രശോഭിച്ചിരുന്ന ഒരു സ്ത്രീ നാടകശാലയുടെ നാനാഭാഗങ്ങളിൽ നിലകൊണ്ടിരുന്ന പുരുഷവർഗ്ഗത്തിൻെറ നയനങ്ങളെ തൻെറ സൌന്ദര്യപൂരംകൊണ്ടു ആകർഷിക്കുന്നതു നല്ലപോലെ കണ്ടു. ആനക്കൊമ്പിനൊത്ത അവളുടെ ധവളവർണ്ണം അവളിൽ ഒരു പ്രതിമയുടെ പ്രകൃതിയാണു് ഉളവാക്കിയതു്. അവളുടെ കാർകുന്തലിൽ

അണിഞ്ഞിരുന്ന ശീഷാഭരണത്തിൽ പതിച്ചിരുന്ന വൈരക്കല്ല് ഒരു കാൎത്തികനക്ഷത്രംപോലെ കതിർചിതറി പ്രകാശിച്ചു. വളരെ നേരം കണ്ണെടുക്കാതെ നോക്കിനിന്നതിനുശേഷം, അവളുടെ സൌന്ദര്യമാധുരി ആസ്വദിച്ചു ലഹരിപിടിച്ചതുപോലെ അയാൾ നേരംപോക്കായിട്ടാണെങ്കിലും ആത്മാൎത്ഥമായി സംസാരിക്കാൻതുടങ്ങി.

"ഇവളെ ഒരു സുന്ദരിയെന്നു നിങ്ങൾക്കു നല്ലപോലെ വിളിക്കാം. കേട്ടോ? ഇവൾക്കു എന്തു പ്രായമായെന്നാണ് താൻ വിചാരിക്കുന്നതു്?"

"അല്പം ക്ഷമിക്കണേ. ഞാൻ കൃത്യമായി പറയാം. അവളുടെ കുട്ടിക്കാലംമുതൽക്കേ എനിക്കവളെ നല്ലപോലെയറിയാം. എന്നുതന്നെയല്ല, ഒരു ബാലികയായിരുന്നപ്പോൾതന്നെ അവൾ സമുദായമദ്ധ്യത്തിൽ രംഗപ്രവേശം ചെയ്തതു ഞാൻ കണ്ടിട്ടുണ്ടു്. അവൾക്ക് — അവൾക്ക് — ശരി, അവൾക്കിപ്പോൾ മുപ്പത്താറുവയസ്സായിട്ടുണ്ടു്.

"അതു് അസാധ്യം"

"എനിക്കു് അക്കാര്യത്തിൽ നല്ല തീൎച്ചയുണ്ടു്."

"അവളെ കണ്ടാൽ ഇരുപത്തഞ്ചേ തോന്നു."

"അവൾക്കു് ഏഴുമക്കൾ ഉണ്ടായിട്ടുണ്ടു്."

"അതു വിശ്വസിക്കാനേ വയ്യ."

"അതിലും വിശേഷിച്ചു്, ആ ഏഴുകുട്ടികളും ജീവിച്ചിരിക്കുന്നുണ്ടു്. അവൾ ഒരു നല്ല പെററമ്മയാണു്. ആ ശാന്തവും, സന്തോഷഭരിതവും ആയ വീട്ടിൽ ഞാൻ പോകാറുണ്ടു്. ഈ ലോകത്തിൽ ഒരു ഉത്തമകുടുംബത്തിന്റെ അതിശയകരമായ സ്ഥിതിഗതിയാണു് ആ സ്ത്രീ നമ്മെ കാണിച്ചുതരുന്നതു്."

"ഇതു് ഒരു അത്യത്ഭുതംതന്നെ. ഇവളെപ്പററി ഒരി ക്കലും ഒരു പരാതിയും പറഞ്ഞിട്ടില്ലേ."

"ഹേയ്, ഒരിക്കലുമില്ല "

"ആട്ടെ; അവളുടെ ഭർത്താവെങ്ങനെ? അയാൾ ഒരു പ്രത്യേകതരമല്ലേ?

"അതെയെന്നും, അല്ലെന്നും പറയാം. അവർ രണ്ടു പേരുംകൂടി ഒരു തരത്തിൽ ഒരു നാടകാഭിനയം നടത്താറുണ്ടു്. ഒരുവക കുടുംബജീവിതപരമായ നാടകം. ആക്കും അതു് പൂർണ്ണമായി മനസ്സിലാകയില്ല. എന്നാൽ ഭംഗിയായി ഊഹിച്ചു കണ്ടുപിടിക്കാൻ കഴിയും."

"അതെന്താ?"

"എനിക്കതിനെപ്പററി ഒന്നും അറിഞ്ഞുകൂടാ. ഒരു മാതൃകാഭർത്താവായിരുന്നതിനുശേഷം മാസ്റ്ററെററു്പ്രള ഒരു വ്രതംപോലെ ജീവിതം നയിക്കയാണിപ്പോൾ. അയാൾ കുറെനാൾ ഒരു നല്ല ഭർത്താവായിരുന്നു അതിനു ശേഷം, പെട്ടെന്നു ക്ഷോഭിച്ചു് അക്രമത്തിനു വട്ടംകൂട്ടുന്ന ഒരു പ്രകൃതിവ്യത്യാസം അയാൾക്കുണ്ടായി ഒരു തെമ്മാടിയുടെ മട്ടെല്ലാമാണു് ഇപ്പോളുള്ളതു്. ഒരു വിപരീത ഭാവം അയാളിൽ കാണാം. ആക്കും അയാളെക്കണ്ടാൽ തോന്നും അയാൾക്കു് എന്തോ ഒരു വിഷമതയുണ്ടെന്നു്! അയാളെ ഒരു പുഴുവോമററോ എവിടേയോ പിടിച്ചുകടിക്കുന്നതുപോലെയുള്ള ഒരു സമ്പ്രദായം! അയാൾക്കു പ്രായവും കുറച്ചായി."

ഇങ്ങനെ സംസാരിച്ചതിൽശേഷം രണ്ടുപേരും തത്വശാസ്ത്രപരമായി കുറേനേരം സംസാരിച്ചു. ചില രഹസ്യ

ങ്ങൾ, അറിയാൻ കഴിയാത്ത ചില വൈഷമ്യങ്ങൾ, സ്വഭാവവ്യത്യാസങ്ങൾ, ശരീരപരമായ ചില പൊരുത്തക്കേടുകൾ, എന്നിങ്ങനെയുള്ള കാര്യങ്ങൾ ആദ്യം ദൃഷ്ടിയിൽ പെടാതെയിരുന്നതിനുശേഷം, കുറെകഴിഞ്ഞു് ഓരോ കുടുംബത്തിലും പ്രത്യക്ഷപ്പെട്ടുതുടങ്ങും. റോഗർ ഡി സാൽനിസ് മാസ്റ്ററെ പ്രഭചിയെ കണ്ണടയിൽക്കൂടി നോക്കിക്കൊണ്ടു വീണ്ടും പറഞ്ഞു.

"എടോ ചങ്ങാതി. താൻ പറഞ്ഞില്ലേ അവൾക്ക് ഏഴു കുഞ്ഞുങ്ങൾ ഉണ്ടെന്നു്? അതെങ്ങിനെ വിശ്വസിക്കും?"

"അതെ! എടോ ചങ്ങാതീ! അതും പതിനൊന്നു കൊല്ലത്തിനിടയ്ക്കു്! മനസ്സിലായോ? അതുകഴിഞ്ഞു് അവൾക്കു് മുപ്പതുവയസ്സായപ്പോൾ അവൾ ഉൽപ്പാദന കാലം ഒന്നു തടഞ്ഞുനിർത്തി. എന്തിനെന്നോ? ഉല്ലാസകരമായ ഒരു ജീവിതം നയിക്കാൻ. അങ്ങനെ ഒരു കാലം ഉണ്ടായെന്നുള്ളതു് അടുത്തെങ്ങുമില്ല.

"പാവം പെണ്ണു്!"

"തനിക്കെന്തെടോ ഇത്ര സങ്കടം?"

"എന്തുകൊണ്ടെന്നു്! എടോ കൂട്ടുകാരാ, താൻ ഒന്നു് ആലോചിച്ചുനോക്കു ! ഇത്തരം ഒരു സ്ത്രീക്കു് പതിനൊന്നു കൊല്ലത്തെ മാതൃത്വം ! എന്തു നരകമാണു്! ഒരു സാധാരണ സ്ത്രീയെ മാതൃത്വത്തിനുള്ള ഒരു യന്ത്രമാക്കിത്തീർക്കുന്ന സന്താനോല്പാദനത്തിനുള്ള മൃഗീയമായ ധർമ്മോഹത്തിന്റെ നിയമങ്ങൾക്കു മുൻപിൽ ആ സ്ത്രീയുടെ സർവ്വ താരുണ്യത്തഴപ്പും, അലോകസൌന്ദര്യവും, വിജയപ്രതീക്ഷകളും ഒരു ഉത്തമജീവിതത്തിന്റെ രസാനുഭൂതികളും കേവലം ബലികഴിച്ചുവെന്നോ? കഷ്ടം !

"അതിന് തനിക്കെന്തുവേണം? അതു പ്രകൃതിനിയമം മാത്രം!"

"ശരി, ഞാൻ പറയുന്നതെന്താണെന്നുവച്ചാൽ, പ്രകൃതി നമ്മുടെ ഒരു ശത്രുവാണെന്നും, നാം പ്രകൃതിയോടു പോരാടണമെന്നും, ആ പ്രകൃതി നമ്മെ കേവലം മൃഗീയതയിലേയ്ക്കു നയിക്കയാണ് ചെയ്യുന്നതെന്നുമാണ്. സ്നേഹിതാ, നമ്മുടെ ആദർശങ്ങൾക്കൊത്തവണ്ണം ദൈവം ഈ ഭൂമിയിലേയ്ക്ക് ശുചിയും, അഴകും, ശോഭയുമുള്ള ഒന്നിനേയും ഇറക്കിവിടുന്നില്ല. ഇതെല്ലാം ചെയ്യുന്നതു മനുഷ്യനാണ്. പ്രസന്നത, മനോഹാരിത, അമേയമായ ഹൃദയാവർജ്ജകത, സൃഷ്ടിരഹസ്യങ്ങൾ എന്നിവയെ, പാടി പുകൾത്തിയും, പ്രകടിപ്പിച്ചും, കവികളെപ്പോലെ വീക്ഷിച്ചു വിസ്മയിച്ചും കലാകാരനെപ്പോലെ ആദർശീകരിച്ചും, ചില പ്രമാദങ്ങളോടുകൂടിയാണെങ്കിലും, പണ്ഡിതന്മാരെപ്പോലെ പ്രകൃതിപ്രതിഭാസങ്ങളിലുള്ള ചില പ്രത്യേക കാന്തി, ഭംഗി, അജ്ഞേയമായ ചില ആകർഷണീയത, ചില രഹസ്യവസ്തുതകൾ എന്നിവയെ യഥാവിധം വിശദീകരിച്ചും, നാംതന്നെയാണ് ഈ ലോകരംഗത്തിൽ സംവിധാനം ചെയ്യുന്നതു്.

ഈശ്വരൻ, അണുക്കളും രോഗങ്ങളും നിറഞ്ഞതും, മൃഗീയമായ ചില ആനന്ദാനുഭവങ്ങൾക്കുശേഷം, സകലവിധ വൈരൂപ്യത്തോടും, ശക്തിക്ഷയത്തോടുംകൂടി ജരാനരാവികീർണ്ണമായ വാർദ്ധക്യത്തിലേയ്ക്കും അസ്ഥിരതയിലേയ്ക്കും വഴുതി വീഴുന്നതുമായ വെറും അസംസ്കൃതജീവികളെയാണ് സൃഷ്ടിക്കുന്നതു്. തന്റെ വംശത്തെ കുത്സിത

രീതിയിൽ വദ്ധിപ്പിക്കുകയും, വെറും ക്ഷണികശലഭങ്ങളെ പ്പോലെ നശിക്കുകയും ചെയ്യുന്നതിനു മാത്രമാണ് അദ്ദേഹം ഈ ജീവികളെ നിമ്മിക്കുന്നതെന്നു തോന്നിപ്പോകും. ഞാൻ പറഞ്ഞില്ലേ, "തന്റെ വംശംതന്നെ കുത്സിതമായ രീതിയിൽ വദ്ധിപ്പിക്കണം" എന്ന്? ഞാൻ ആ അഭിപ്രായത്തെ ദൃഢീകരിക്കുകതന്നെ ചെയ്യുന്നു. ഇതുവരെ അല്പ ഹൃദയന്മാർ അന്യോന്യം കലഹിക്കുകയും, ഇനിമേലും കലഹിക്കുകയും ചെയ്യുന്നത് ഏതൊരു കാര്യത്തിലാണോ, ജീവികളെ ഉത്പാദിപ്പിക്കുക എന്ന ആ ഒരു കാര്യത്തോളം നീചവും നിന്ദ്യവും ആയ മറെറന്താണ്, സംഗതി പറകയാണെങ്കിൽ, ഇവിടെയുള്ളത്? വളരെ മിതശീലവും, ദ്രോഹചിന്തയുമുള്ള സൃഷ്ടികത്താവ് താൻ കണ്ടുപിടിച്ചിട്ടുള്ള സകല അവയവങ്ങളും രണ്ടു കാര്യം ചെയ്യുന്നതിനു പ്രയോജനപ്പെത്തുടുന്ന സ്ഥിതിക്ക്, അതിവിശിഷ്ടമെന്നു പരിഗണിക്കപ്പെടുന്ന ആ അംഗങ്ങളിൽ, മനുഷ്യന്റെ പ്രവൃത്തികളിൽവെച്ച് അഭിമാനസമ്പന്നവും മഹത്തരവും ആയ ഒന്നിനെപ്പററിയുള്ള പാവനമായ ഒരു സന്ദേശവും നിക്ഷേപിക്കാൻ തുനിയാതിരുന്നത് എന്തുകൊണ്ടാണാവോ? ഭക്ഷണം വയററിലേയ്ക്കയച്ച് ദേഹത്തെ പോഷിപ്പിക്കുന്ന വായാണ് പ്രഭാഷണങ്ങളേയും വിദൂരത്തിലേയ്ക്കു പ്രക്ഷേപിക്കുന്നത്. നമ്മുടെ മാംസം സദായം നവചൈതന്യം കൈക്കൊള്ളുകയും, നമ്മുടെ ആശയങ്ങളെ വ്യാപരിപ്പിക്കുകയും ചെയ്യുന്നു. നമ്മുടെ ശ്വാസകോശത്തിലേയ്ക്കു കാററയയ്ക്കുന്ന നാസികതന്നെയാണ് മസ്തിഷ്കത്തിലേയ്ക്ക് ലോകത്തിലുള്ള സകല സൌര

രഭ്യങ്ങളേയും കടത്തിവിടുന്നതു്. പുഷ്പപരിമളം. വനങ്ങളുടെ വാസന, വൃക്ഷങ്ങളുടെ ഗന്ധം, കടലിന്റെ മണം ആദിയായവയും മൂക്കിൽ പ്രവേശിക്കുന്നു. നമ്മുടെ സഹജാതരോട് ആശയവിനിമയം ചെയ്യുന്നതിനും പുറമെ, ചെവിതന്നെയാണ് സംഗീതം കണ്ടുപിടിക്കുന്നതിനും, തരംഗാരാ മധുരസ്വപ്നങ്ങൾ സൃഷ്ടിക്കുന്നതിനും, സുഖം ഉളവാക്കുന്നതിനും ശബ്ദംകൊണ്ട് ആത്മീയവും, ദൈഹികവുമായ സകല ആനന്ദങ്ങൾ നൽകുന്നതിനും മാർഗ്ഗദർശകമാകുന്നതു്.

സ്ത്രീകളുമായുള്ള വേഴ്ച്ചയെ അഭിമാനകരവും ആദർശപരവുമായി പുലർത്തുന്ന കാര്യത്തിൽനിന്നും മനുഷ്യനെ സൃഷ്ടികർത്താവ് എന്നെന്നേയ്ക്കുമായി തടഞ്ഞുനിർത്തിയിരിക്കയാണെന്നു വല്ലവരും പറഞ്ഞേയ്ക്കാം. എങ്ങനെയായാലും, അലസനായ ദൈവത്തോടുള്ള ഒരു ചീത്ത പ്രതിക്രിയായിട്ടല്ല മനുഷ്യൻ പ്രേമം എന്നൊന്നു കണ്ടുപിടിച്ചു്, കവിതകളും മററുംകൊണ്ടു ഭംഗിപിടിപ്പിച്ചിട്ടുള്ളതു്. പ്രേമപ്രകമ്പത്തിൽ സ്ത്രീകൾ പുരുഷന്മാരോടുള്ള സാഹചര്യത്തിന്റെ അളവും അതിരും വിസ്മരിച്ചുപോകുന്നു. അവനവനെത്തന്നെ വഞ്ചിക്കാൻ കഴിയാത്ത ഒരു കൂട്ടം ആളുകൾ ചില ദുർഗ്ഗുണങ്ങളും, പുതിയ രീതിയിലുള്ള വിഷയാസക്തിയും കണ്ടുപിടിച്ചു സൌന്ദര്യാരാധന നടത്തുകയും, അതേ സമയത്തു് ഈശ്വരന്റെ നേർക്ക് നോക്കി പുച്ഛരസത്തോടേ ചിരിക്കുകയും ആണു് ചെയ്യുന്നതു്.

ഒരു സാധാരണമനുഷ്യൻ—മറെറാരു ജന്തുവിനോടു നിയമപരമായി ബന്ധമുള്ള ഒരു ജന്തു—സന്താനങ്ങളെ

സൃഷ്ടിച്ചുവിടുകയാണ്. ആ സ്ത്രീയെ നോക്കു! അത്തരം ഒരു രത്നം, ഒരു നന്മുത്ത്, സുന്ദരിയായിരിക്കാനായി പിറന്ന ഒരു മഹിളാവതംസം, കീർത്തനീയയും ആരാധ്യയും ആയ ഒരുത്തി, തന്റെ വിലയേറിയ ജീവിതത്തിൽ പതിനൊന്നുകൊല്ലം മാസ്കററ്പ്രഭുവിന്റെ അനന്തരാവകാശികളെ സൃഷ്ടിക്കുന്നതിനു ചിലവഴിച്ചു എന്ന വസ്തുത അക്ഷന്തവ്യമായ ഒന്നാണ്.

ഇതെല്ലാം കേട്ടതിനുശേഷം ബെർണാഡ്ഗ്രാൻഡിൽ പറഞ്ഞു: "സ്നേഹിതാ, നിങ്ങൾ പറഞ്ഞതിൽ വലിയ പരമാർത്ഥങ്ങൾ ഉണ്ട്. എന്നാൽ വളരെ ചുരുക്കം പേർക്കേ നിങ്ങൾ ഈ പറഞ്ഞതെന്താണെന്ന് അറിയാൻ കഴികയുള്ളു."

സാൽനിസ്സ് കൂടുതൽ ആവേശഭരിതനായി. അയാൾ വീണ്ടും തന്റെ പ്രസ്താവന തുടന്നു.

"ദൈവത്തെ ഞാൻ ചിത്രീകരിക്കുന്നത് എങ്ങനെയെന്നു നിങ്ങൾക്കറിയാമോ? നമുക്ക് അറിയാൻ കഴിയാത്ത ഉത്തുംഗമായ ഒരു സൃഷ്ടിനിരതമായ സത്വമാണ് ദൈവം. ഒരൊററ മത്സ്യം കടലിൽ തന്റെ സന്തതികളെ വ്യാപിപ്പിക്കുന്നതുപോലെ ദൈവം എത്രയോ ലോകങ്ങളെ ഈ അനന്തതയിൽ അണിനിരത്തുന്നു. അദ്ദേഹം സൃഷ്ടിക്കുന്നത് ദൈവം എന്ന നിലയ്ക്ക് അദ്ദേഹത്തിന്റെ കർത്തവ്യമായതുകൊണ്ടാണ്. അദ്ദേഹം താൻ പ്രവർത്തിക്കുന്നത് എന്താണെന്ന് അറിയുന്നില്ല. അദ്ദേഹം സൃഷ്ടി വെറും ഒരു ലീലാകലവിയായിട്ടാണ് കരുതുന്നത്. താൻ ചിതറിയിട്ടിരിക്കുന്ന പരമാണുക്കളുടെ സങ്കലനഫലങ്ങൾ

എന്തെല്ലാമാണെന്നും അറിയുന്നില്ല. മനുഷ്യന്റെ ചിന്ത അപ്രതീക്ഷിതമായ പല ദുരന്തരാനുഭവങ്ങൾക്കും വിഷയ മായി മുന്നോട്ടുപോകുകയും ലോകത്തോടുകൂടി ഒരിക്കൽ നശിക്കയും ചെയ്യുന്ന ഒരു ഭാഗ്യപരീക്ഷയാണ്. അതു വീണ്ടും ഒരുപക്ഷെ, അതേരൂപത്തിലോ, വ്യത്യസ്തരൂപ ത്തിലോ സമാരംഭിക്കുകയും, നവീനസങ്കലിതസൃഷ്ടികൾ അതിൽ ഉണ്ടാകയും ചെയ്യേക്കാം. അദ്ദേഹത്തിന്റെ ബുദ്ധിക്കു പററിയ എന്തോ അപകടം കൊണ്ടെന്നപോ ലെ ഈ ലോകത്തിൽ മനുഷ്യജീവിതം ഒരിക്കലും സുഖ കരമാകുന്നില്ല. ഈ ലോകത്തെ സൃഷ്ടിച്ചിരിക്കുന്നതു നമുക്കുവേണ്ടിയല്ലായിരിക്കാം. ഇല്ലെങ്കിൽ, അതു നമ്മെ സസന്തോഷം സ്വീകരിയ്ക്കുമല്ലോ! നമ്മെ പോററുകയും തീററുകയും ചെയ്യുമായിരുന്നില്ലേ? നോക്കുക. വിധി അ ല്ലെങ്കിൽ നിയതിചെയ്യുന്ന പല കൃത്രിമവിദ്യകളോടും നിരന്തരമായി പോരാടുകയാണ് പരമാത്ഥത്തിൽ പരി ഷ്കൃതരും സംസ്കൃതരും ആയ നാം ജീവിതത്തിനുവേണ്ടി ചെയ്തുവരുന്നതു്."

സ്നേഹിതന്റെ ഈ വിസ്മയകരമായ ഭാവനാവിലാ സത്തിന്റെ ബഹിർഗ്ഗമനത്തെപ്പററി നല്ലപോലെ അറിയാ മായിരുന്ന ഗ്രാൻററിൽ ഈ സംസാരമെല്ലാം ശ്രദ്ധാപൂർവ്വം ശ്രവിച്ചതിനുശേഷം ഇങ്ങനെ അഭിപ്രായപ്പെട്ടു. "അ ല്പോൾ, നിങ്ങളുടെ വിശ്വാസം അന്ധവും ദിവ്യവുമായ സന്താനോല്പാദനത്തിന്റെ നിസർഗ്ഗഫലമാണ് മനുഷ്യ ന്റെ വിചാരങ്ങൾ എന്നാണ്."

"പ്രകൃത്യാ അങ്ങനെതന്നെ. മുൻപേക്കൂട്ടി ഊഹി ച്ചിട്ടില്ലാത്തവിധത്തിൽ ചില സമ്മിശ്രവസ്തുക്കളുടെ രാസ യോഗംപോലെയും, ചില ഘർഷണങ്ങൾകൊണ്ടോ, ഏതോ പദാൎത്ഥത്തിന്റെ സാമീപ്യംകൊണ്ടോ ഉണ്ടാകുന്ന വിദ്യു ച്ഛക്തിയുടെ പ്രവൎത്തനംപോലെയും, ഗണനാതീതവും, ഫലപ്രദവും ആയ രീതിയിൽ ചില സജീവപദാൎത്ഥ ങ്ങൾക്കുണ്ടാകുന്ന വികാരങ്ങളുടെ ഫലമായ ചില പ്രതി ഭാസങ്ങൾപോലെയും, തലച്ചോറിലുള്ള ഞെരമ്പുകളുടെ കേന്ദ്രത്തിൽ ആകസ്മികമായുണ്ടാകുന്ന ഒരു പ്രവൎത്തന മാണു് ചിന്ത."

"എന്റെ ഉത്തമസുഹൃത്തേ, തന്നെത്തന്നെ സൂക്ഷി ച്ചുനോക്കുന്ന ഒരുവന്നു് ഈ തത്വമെല്ലാം സ്ഫടികസ്പഷ്ടമാ യി മനസ്സിലാക്കാം. സൎവ്വജ്ഞനായ സൃഷ്ടികൎത്താവു്, മനുഷ്യബുദ്ധി ഇന്ന ഇന്ന വിധത്തിലായിരിക്കണമെന്നു ചിന്തിച്ചു നിയമിച്ചിരുന്നെങ്കിൽ, നമ്മുടെ വിചാരമെല്ലാം കേവലം യാന്ത്രികമായിത്തീരുമായിരുന്നു. അപ്പോൾ മനു ഷ്യന്നു് ചിന്താക്ലേശമില്ലാതെ അടങ്ങിയിരിക്കാമായിരുന്നു. എന്നാൽ നമ്മളാകട്ടെ, ഉൽക്കണ്ഠയോടും, ദുരിതാനുഭവ ങ്ങളോടുംകൂടി ഓരോ പദാൎത്ഥങ്ങളെ സ്വായത്തമാക്കുകയും, ഓരോ കാര്യങ്ങളെപ്പററി പര്യന്വേഷിക്കയും ചെയ്തുകൊ ണ്ടിരിക്കുന്നു. നമ്മുടെ രക്ഷാകൎത്തൃത്വം വഹിക്കുന്ന ജഗന്നി യന്താവു ചെയ്തിട്ടുള്ള കാര്യങ്ങൾ നോക്കുക. രക്ഷണത്തി ന്നു് കേവലം അപ്രാപ്തനായ ആ ജഗന്നിയന്താവു് നമ്മളെ സ്വീകരിക്കാൻ സൃഷ്ടിച്ച ഭൂമി വെറും ബുദ്ധിശൂന്യൎക്കു നിവാസയോഗ്യമായി, വെറും സസ്യങ്ങൾകൊണ്ടു് നിറ

ഞ്ഞ് പാറയും വനങ്ങളും കൊണ്ടു മൂടപ്പെട്ടുകിടക്കുന്ന ഗോളാകൃതിയായ ഒരു അടുക്കളത്തോട്ടമല്ലേ? അവിടെ നമ്മളെ അദ്ദേഹം നിയോഗിച്ചത് ഗുഹകളിലും വൃക്ഷഛായകളിലും നഗ്നരൂപരായി ജീവിക്കുവാനും, നമ്മുടെ സഹജീവികളായ മൃഗങ്ങളെ വധിച്ച് അവയുടെ മാംസവും, വെയിലും മഴയുംകൊണ്ടു തഴച്ചുവളരുന്ന സസ്യങ്ങളും ഭക്ഷിച്ചു കാലയാപനം ചെയ്യാനുമാണ്.

"ഈ ലോകം നമ്മളെപ്പോലുള്ള ജീവികൾക്ക് അനുഭവിക്കാനല്ല സൃഷ്ടിക്കപ്പെട്ടിരിക്കുന്നതെന്ന് അറിയാൻ അല്പനേരം ഒന്ന് ആലോചിച്ചുനോക്കിയാൽ മാത്രം മതി. നമ്മുടെ മാംസപേശികളിലുള്ള ചില നാഡികളുടേയും മസ്തിഷ്കത്തിൻേറയും ചില അത്ഭുതശക്തികൾകൊണ്ടു വർദ്ധമാനമാകുന്ന ചിന്തയാണ് വാസ്തവത്തിൽ ശക്തിഹീനവും, അജ്ഞവും, സമ്മിശ്രവുമാണെങ്കിലും, എന്നും അങ്ങനെതന്നെ അവശേഷിക്കുമെങ്കിലും, നമ്മെ ബുദ്ധിജീവികളും, അനശ്വരരും, അക്രമാസക്തിയുള്ള ഭ്രഷ്ടരും ആക്കിത്തീർക്കുന്നത്.

ജീവികൾക്ക് അധിവസിക്കുന്നതിന് ഈശ്വരൻ നൽകിയ ഈ ഭൂമിയെ ഒന്നു സൂക്ഷിച്ചുനോക്കുക! വനങ്ങളാൽ ആവൃതവും മൃഗങ്ങൾക്കുമാത്രം നിവാസയോഗ്യവുമായിട്ടാണ് ഈ ലോകം പൂർണ്ണമായി സൃഷ്ടിക്കപ്പെട്ടിരിക്കുന്നത് എന്ന് ആർക്കും കണ്ടറിയാൻ കഴിവുള്ളതല്ലേ? ഇവിടെ നമുക്കുവേണ്ടി എന്താണു തന്നിട്ടുള്ളത്? ഒന്നുമില്ല. മൃഗങ്ങൾക്കോ? എല്ലാ പദാർത്ഥങ്ങളുമുണ്ട്. അവയ്ക്ക് ഒന്നും ചെയ്യാനില്ല. അവയ്ക്ക് അവയുടെ ഏഷണങ്ങൾ

അനുസരിച്ച് പരസ്പരം വേട്ടയാടി ഭക്ഷിക്കണമെന്നേയുള്ളൂ. ശാന്തതയും, സമാധാനശീലവും ദൈവം നേരത്തെ കണ്ടി ട്ടില്ല; അതിനെപ്പററി കരുതിയിട്ടുമില്ല. അന്യോന്യം നശിപ്പിക്കുകയും, ഭക്ഷിക്കുകയും ചെയ്യുന്നതിൽ സദാ ജാഗ രൂകരായ ജീവികളെ അവസാനിപ്പിക്കുന്നതിനുള്ള "മരണ" ത്തെപ്പററി അദ്ദേഹം മുൻകൂട്ടി അറിഞ്ഞിട്ടുണ്ട്. കുരു വിയും, പ്രാക്കളും ആനറാഞ്ചിയുടെ ഇരകളാണ്; ആടും മാനും മററു ഹിംസജന്തുക്കളുടേയും! നാം പന്നികളും മററും കുത്തിമറിച്ചിട്ടിരിക്കുന്ന ചില സസ്യങ്ങളും മററും കൂട്ടി ക്കലർത്തി പാകംചെയ്തു കഴമ്പുപാകത്തിലാക്കിയല്ലേ ഇറച്ചിയും മററും ഭക്ഷിക്കുന്നത്?

നമ്മെ സംബന്ധിച്ചു പര്യാലോചിച്ചാൽ; പരിഷ്കൃ തരും, പ്രതിഭാശാലികളും, സംസ്കാരസമ്പന്നരും ആയ നാം മൃഗീയവികാരങ്ങളെ ആക്രമിച്ചു കീഴടക്കി ജീവിക്ക ണമെന്നാണ് ദൈവത്തിൻെറ നിശ്ചയം. അതനുസ രിച്ച്, മൃഗീയതപത്തെ ലഘൂകരിക്കാൻവേണ്ടി ഓരോ കാര്യങ്ങൾ നാം കണ്ടുപിടിച്ചു; ഓരോ സാധനങ്ങൾ നിർമ്മിച്ചു. ആദ്യമായി വീടും, ആവശ്യമുള്ള ഭക്ഷണസാ ധനങ്ങളും, പലഹാരങ്ങളും, പാനീയങ്ങളും, വസ്ത്രാഭരണാ ദികളും, ശയ്യോപകരണങ്ങളും, വിവിധ വാഹനങ്ങളും, നാനായന്ത്രസാമഗ്രികളും, അതിനു പുറമേ കലകളും ശാസ്ത്രങ്ങളും, ലേഖനവും കവിതയും എല്ലാം നാം സംവി ധാനം ചെയ്തുകഴിഞ്ഞു. സർവ്വ ആദർശങ്ങളും നമ്മളിൽ നിന്ന് ഉത്ഭൂതമാകുന്നു. ജീവിതസൌകര്യങ്ങൾ നാം തന്നെ ഏർപ്പെടുത്തുന്നു. വൈചിത്ര്യമില്ലായ്മയും, ദുരിതങ്ങളും ആവുംവണ്ണം ലഘൂകരിക്കാൻ നാം വെറും നിർമ്മാതാക്ക

ളായി, ജീവിതം നയിക്കണമെന്നാണ് വിധാതാവിന്റെ പ്രധാനമായ വിധി."

"ഈ നാടകശാലയിലൊന്നു കണ്ണോടിക്കൂ! ഇവിടെ ആ ശാശ്വതമായ നിയതിക്ക് അജ്ഞാതവും, അദൃഷ്ടപൂർവ്വവും ആയ ഒരു ജനതയെ—നാംതന്നെ സൃഷ്ടിച്ച ഒരു മനുഷ്യലോകത്തെ—അല്ലേ കാണുന്നതു്? ആ ലോകത്തെപ്പററി മനസ്സിലാക്കുവാൻ നമുക്കേ സാധിക്കയുള്ളൂ. ഒരു തൃപ്തിയും, ഒരു വിശ്രമവുമില്ലാത്ത ചെറുജീവികളായ നാം ഇന്ദ്രിയപരവും, ബുദ്ധിപരവും ആയ പല ആകർഷകസംഗതികളും സ്വയം കണ്ടുപിടിച്ചതിന്റെ ഫലമല്ലേ നാം ഇവിടെ കാണുന്നതു്?"

"ആ മാസ്കറെറഡ്പ്രഭ്വ പത്നിയെ ഒന്നു നോക്കുക! ഈശ്വരൻ അവളെ ഒരു ഗുഹയിൽ നഗ്നയായി ജീവിക്കുന്നതിന്നു, വന്യമൃഗങ്ങളുടെ തോലുടുക്കുന്നതിന്നു അല്ലേ സൃഷ്ടിച്ചതു! പക്ഷേ അവൾ അങ്ങിനെയാണോ ഇവിടെ ഇരിക്കുന്നതു്! എത്രയോ ഉപരിയായ ഒരു നിലയിലല്ലേ? ആ സ്ത്രീയെപ്പററി പറയുകയാണെങ്കിൽ, ആ സ്ത്രീയുടെ ഭർത്താവായ മൃഗീയമനുഷ്യൻ തന്റെ അരികിൽ ഇത്ര നല്ല ഒരു സഹധർമ്മിണിയുള്ളപ്പോൾ, അവളെ മൃഗീയമായ വിധത്തിൽ ഏഴപ്രാവശ്യം മാതൃത്വത്തിലേയ്ക്കു നയിക്കുകയും, പെട്ടെന്നു് അവളെ പരിത്യജിച്ച് ദുർവൃത്തകളായ സ്ത്രീകളെ അനുഗമിക്കുകയും ചെയ്യുന്നതു് എന്തുകൊണ്ടാണെന്നും ഏതുതരത്തിലാണെന്നും ആരെങ്കിലും അറിയുന്നുണ്ടോ?"

ഗ്രാൻഡിൻ മറുപടി പറഞ്ഞു "എന്റെ പ്രിയപ്പെട്ട കൂട്ടുകാരാ, ഇതാണ് മിക്കവാറും അതിനുള്ള കാരണം. അവരോടുകൂടി എപ്പോഴും ജീവിക്കുന്നതു് ഒടുവിൽ വലിയ ചിലവിനു കാരണമാകുമെന്നും, കുടുംബച്ചിലവിന്റെ കാര്യങ്ങൾ ഓർത്തപ്പോൾ നിങ്ങളുടെ തത്വജ്ഞാനത്തിൽ അയാളും എത്തിച്ചേർന്നു എന്നും ആണ് എന്റെ അഭിപ്രായം."

ഇത്രയും ആയപ്പോൾ മൂന്നാമത്തെ അങ്കത്തിനു വേണ്ടി യവനിക ഉയൻറു. തലയിൽനിന്നു തൊപ്പിയെടുത്തുകൊണ്ടു് ആളുകൾ സ്വസ്ഥാനങ്ങളിൽ ഇരിപ്പായി.

IV

നാടകം കഴിഞ്ഞു് മാസ്റ്ററൈറു് പ്രഭുവും പ്രഭ്വിയും വണ്ടിയിൽ അടുത്തടുത്തിരുന്നുകൊണ്ടു വീട്ടിലേയ്ക്കു യാത്രയായി. രണ്ടുപേരും നിശ്ശബ്ദരായി കഴിച്ചുകൂട്ടി. പെട്ടെന്നു പ്രഭു ഭാര്യയോടു സംസാരിക്കാൻ തുടങ്ങി.

"ഗബ്രിയേൽ"

"നിങ്ങൾക്കെന്തുവേണം?"

"ഈ ദുരവസ്ഥ ധാരാളം നീണ്ടുപോയി എന്നു നിനക്കുതോന്നുന്നില്ലേ?"

"എന്തു്?"

"ഇക്കഴിഞ്ഞ ആറുകൊല്ലമായി എന്നെ വിഷമിപ്പിക്കുന്നതും നീ കല്പിച്ചതുമായ ഭയങ്കരശിക്ഷ!"

"നിങ്ങൾക്കെന്തുവേണം? എനിക്കു് ഒന്നും ചെയ്യാനില്ല."

."അപ്പോൾ, അവരിൽ ആരാണെന്ന് എന്നോടു പറയൂ!"

"ഒരിക്കലും പറകയില്ല."

"ഈ ശങ്കാഭാരം എന്റെ മനസ്സിൽ ഉള്ളിടത്തോളം കാലം എനിക്ക് കുട്ടികളെ കാണാനോ, അവരെ എന്റെ ചുറവും വിളിച്ചുനിർത്തി താലോലിക്കാനോ സാധ്യമല്ല. നീ എന്നോട് ഉള്ളതു തുറന്നു പറയൂ! ആ കുട്ടിയേയും മററു കുട്ടികളെപ്പോലെതന്നെ കരുതി പെരുമാറിക്കൊള്ളാമെന്നും ഞാൻ ശപഥം ചെയ്യാം."

"എനിക്ക് അതിനുള്ള അവകാശമില്ല."

"ഈ ജീവിതം തുടരാൻ എനിക്കു സാധ്യമല്ലെന്നു നീ മനസ്സിലാക്കുന്നില്ല. എന്നെ വല്ലാതെ ക്ഷീണിപ്പിക്കുന്ന ഈ വിചാരം, എന്നോടു ഞാൻതന്നെ കൂടെക്കൂടെ ചോദിക്കുന്ന ഈ ചോദ്യം, അവരെ നോക്കുന്ന ഓരോ സമയത്തും എന്നെ വല്ലാതെ മഥിക്കുന്ന ഈ ചോദ്യം, ഇനി വച്ചുപൊറുത്താൻ എനിക്കു ശക്തിയില്ല. ഇതെന്നെ ഭ്രാന്തുപിടിപ്പിക്കുന്നു."

"അക്കണക്കിന് നിങ്ങൾ കുറച്ചധികം സങ്കടം അനുഭവിച്ചല്ലോ!"

"ഭയങ്കരമായ വിധത്തിൽ! അങ്ങനെയല്ലാതെ ഞാൻ നിന്റെ അടുത്ത് എങ്ങനെ ഈ ഭയങ്കരജീവിതം നയിക്കും? അതിലും ഭയങ്കരകാര്യമാണ് അവരുടെ ഇടയ്ക്ക് എനിക്കു കണ്ടറിയാൻ കഴിയാത്ത ഒരെണ്ണം ഉള്ളതുകൊണ്ട് മററുള്ളവരെയും സ്നേഹിക്കാൻ പ്രതിബന്ധമായി നയിക്കുന്ന ഈ ജീവിതം."

അവൾ ആവർത്തിച്ചു "അങ്ങനെയാണെങ്കിൽ, നിങ്ങൾ പരമാർത്ഥത്തിൽ വളരെയെല്ലാം അനുഭവിച്ചു."

അയാൾ ദീനസ്വരത്തിൽ ശബ്ദം നിയന്ത്രിച്ചു കൊണ്ട് ശക്തിയായി പറഞ്ഞു.

"നിന്നോടു ദിവസവും ഞാൻ പറയാറില്ലേ ഇതു് ഒരു സഹിക്കാൻ പാടില്ലാത്ത പ്രഹരമാണെന്ന്? എനിക്ക് അവരോട് ഇഷ്ടമില്ലെങ്കിൽ, ഞാൻ നിന്റെയും അവരുടേയും അടുക്കൽ ആ വീട്ടിൽ താമസിക്കുമായിരുന്നോ? അയ്യോ! നീ എന്നോടു ക്ഷമിക്കാൻ കഴിയാത്തവിധം പെരുമാറി. എന്റെ ഹൃദയത്തിനകത്തുള്ള സകല സ്നേഹവായ്പും ഞാൻ എന്റെ കുഞ്ഞുങ്ങളിൽ സമർപ്പിച്ച കാര്യം നിനക്കറിയാം. ഞാൻ അവർക്ക് പഴയ കാലത്തുള്ള രീതിയിൽ ഒരു പിതാവാണ്. പുരാതന കുടുംബത്തിലെ രീതിയനുസരിച്ചുള്ള ഒരു ഭർത്താവാണ് ഞാൻ. പ്രകൃതിനിയമം അനുസരിച്ചുള്ള വികാരത്തിനു വശംവദനായി, പുരാതനരീതിയിൽ ഞാൻ കഴിച്ചുകൂട്ടി. നീ വേറൊരു ഇനത്തിൽപ്പെട്ട ഒരുത്തിയാണെന്നും, നീ ഒരു വ്യത്യസ്ത ജീവിയാണെന്നും, മററു പ്രത്യേകാവശ്യങ്ങളാണ് നിനക്കുള്ളതെന്നും മനസ്സിലായതോടുകൂടി എനിക്കു നിന്നോടു വലിയ അസൂയയും വൈരാഗ്യവും ഉണ്ടായി എന്നു ഞാൻ സമ്മതിക്കുന്നു. നീ പറഞ്ഞ ഒരു സംഗതിയും ഞാൻ മറക്കുകയില്ല. പക്ഷേ, അന്നുമുതൽക്ക് നിന്നെക്കുറിച്ചു യാതൊരു മനസ്താപവും ഇല്ല. നിന്നെ ഞാൻ കൊല്ലുകയും മററുമില്ല. എന്താണെന്നോ? അപ്പോൾ, നമ്മുടെ—നിന്റെ മക്കളിൽ ഏതാണ് എന്റെ അല്ലാത്തതെന്നറിയാൻ ഈ ഭൂമിയിൽ ഒരു മാർഗ്ഗവും ഉണ്ടാകയില്ല. ഞാൻ വളരെയൊക്കെ അനുഭവിച്ചു; അതോ, നീ വിചാരിക്കുന്നതില

ധികം! മൂത്ത രണ്ടു കുട്ടികളെ ഒഴിച്ച് ഒന്നിനേയും മേലാൽ സ്നേഹിക്കാൻ എനിക്കു നിർവ്വാഹമില്ല. അവരെ നോക്കാനും, അടുത്തു വിളിക്കാനും, ഉമ്മകൊടുക്കാനും എനിക്കു സാധ്യമല്ല. ഈ കുട്ടി എന്റെയാണോ എന്നു സ്വയം ഒന്നു ചോദിക്കാതെ ഒരു കുട്ടിയെ എടുത്ത് എന്റെ കാൽ മുട്ടിൽ ഇരുത്താൻ എനിക്കു കഴിഞ്ഞിട്ടില്ല. ഈ ആറു കൊല്ലക്കാലം ഞാൻ നിന്നോടു വളരെ കൃത്യനിഷ്ഠയോടെ പെരുമാറി. ഞാൻ ദയയോടും സന്തോഷത്തോടുംകൂടി പെരുമാറി. എന്നോടു ഉള്ള പരമാർത്ഥം തുറന്നു പറയൂ! ഞാൻ ഒരിക്കലും നിർദ്ദയമായി പ്രവർത്തിക്കയില്ല".

ഇരുട്ടാണെങ്കിലും അവൾക്ക് ഈ സംസാരം കേട്ട് മനസ്സിന് എന്തോ ചലനം ഉണ്ടായിട്ടുണ്ടെന്നു മനസ്സിലാക്കിയ അയാൾ അവൾ എന്തോ പറയാൻ ഭാവിക്കുന്നോ വെന്നു വിചാരിച്ചു വേഗം ഇങ്ങനെ പറഞ്ഞു.

"നിന്നോടു ഞാൻ അപേക്ഷിക്കുന്നു. നീ എന്നോടു ആ കാര്യം പറയാൻ അഭ്യർത്ഥിക്കുന്നു."

പ്രഭ്വി: "ഞാൻ നിങ്ങൾ വിചാരിക്കുന്നതിനേക്കാൾ കൂടുതൽ അപരാധങ്ങൾ ചെയ്തിട്ടുണ്ട്. എന്നാൽ ഇനിമേലാൽ തുടരെത്തുടരെ ഗർഭിണിയാകുന്ന ഒരു ജീവിതം അനുഭവിക്കാൻ ഞാൻ സന്നദ്ധയല്ല. എനിക്കു നിങ്ങളെ എന്റെ കിടക്കയിൽനിന്നും ഓടിക്കാൻ ഒരൊററ മാർഗ്ഗമേ ഉണ്ടായിരുന്നുള്ളു. ഞാൻ ഈശ്വരസന്നിധിയിൽവച്ചു നിങ്ങളോടു വെറും കളവ്—പച്ചക്കള്ളംതന്നെ പറഞ്ഞു. കുഞ്ഞുങ്ങളുടെ തലയിൽ കൈവച്ചുകൊണ്ടും അങ്ങനെ

തന്നെ പറഞ്ഞു. അന്ന് ബോയ്ഡിബൊളോണിലേയ്ക്കു വണ്ടിയോടിച്ചു പോയപ്പോൾ ചെയ്തതുപോലെ അയാൾ അവളുടെ കൈകൾ പിടിച്ചമർത്തിക്കൊണ്ടു ചോദിച്ചു "ഇതു നേരാണോ?"

പ്രഭ്വി:—"ഇതു സത്യമാണ്."

വളരെ അനുശയത്തോടുകൂടി മുരങ്ങിക്കൊണ്ട് അയാൾ പറഞ്ഞു "എനിക്ക് ഒരിക്കലും തീരാത്ത പുതിയ സംശയങ്ങൾ ഉണ്ടാകുന്നുണ്ട്. നീ എപ്പോഴാണ് നുണ പറഞ്ഞത്, അന്നോ ഇന്നോ? നിന്നെ ഞാനിപ്പോളെങ്ങനെ വിശ്വസിക്കും? ഇങ്ങനെയുള്ള ഒരു സ്ത്രീയെ ഒരാൾ എങ്ങനെ വിശ്വസിക്കും? ഇനി ഞാൻ എന്താണു വിചാരിക്കേണ്ടതെന്ന് എനിക്ക് ഒരിക്കലും അറിയാൻ നിവൃത്തിയില്ല. അതു ജാക്ഷീസാണോ, ജീൻ ആണോ എന്നു നീ പറഞ്ഞാൽ മതിയാകും."

വണ്ടി അവരുടെ മാളികമുററത്തെത്തി. നടപ്പടിയിൽ വണ്ടി ചെന്നപ്പോൾ പതിവുപോലെ പ്രഭ്വ ആദ്യം ഇറങ്ങി. അയാൾ ഭാര്യയെ പിടിച്ചിറക്കി. അവർ കെട്ടിടത്തിന്റെ വരാന്തയിൽ എത്തിയപ്പോൾ, "ഞാൻ നിന്നോട് അല്പനേരംകൂടി സംസാരിക്കട്ടെയോ?" എന്നു ചോദിച്ചു. അവൾക്കു വളരെ സമ്മതമാണെന്ന് അവൾ പറയുകയും ചെയ്തു.

അവർ ഒരു ചെറിയ മുറിയിൽ ചെന്നപ്പോൾ ഒരു വാലിയക്കാരൻ അത്ഭുതത്തോടുകൂടി ഒരു ചെറിയ മെഴുകുതിരി കത്തിച്ചു. അയാൾ പോയപ്പോൾ പ്രഭ്വ വീണ്ടും

ളുടൻ: "ഞാൻ സത്യം എങ്ങനെ അറിയും? നിന്നോട്ട് ഒന്നു സംസാരിക്കാൻ ഞാൻ ആയിരം തവണ അപേക്ഷിച്ചിട്ടുണ്ട്. എന്നാൽ മൂകയായി, പറഞ്ഞതു ഹൃദയത്തിലേക്കു കേറാത്ത മട്ടിൽ, ഒരു മയവുമില്ലാതെ നീ ഇരുന്നതേയുള്ളു. എന്നിട്ട് ഇന്നു നീ പറയുന്നു നീ കളവു പറഞ്ഞതാണെന്ന്. ആറു കൊല്ലത്തോളം നീ പറഞ്ഞതു ഞാൻ വിശ്വസിച്ചു. നീ ഇപ്പോൾ എന്നോടു കളവുപറയുകയാണ്; എന്തോ എന്നിൽ അറിവു തോന്നിയിട്ടോ മറേറാ?"

ആത്മാത്മതയോടും ബോധ്യമാകത്തക്കവിധത്തിലും അവൾ പറഞ്ഞു: "ഇല്ല ഞാൻ അങ്ങനെ ചെയ്തിട്ടില്ല. ഞാൻ ഇങ്ങനെ ചെയ്തിരുന്നില്ലെങ്കിൽ ഈ ആറു കൊല്ലംകൊണ്ടു നാലു പേരുകൂടി വേണ്ടിവന്നേനെ."

പ്രള:—എടീ, ഒരമ്മ ഇങ്ങനെ പറയുമോ?

പ്രഭപി:—"ഓഹോ! പെറാത്ത കുഞ്ഞുങ്ങളുടെ അമ്മയാണ് ഞാൻ എന്ന് എനിക്കു തോന്നുന്നില്ല. എനിയ്ക്ക് ഇപ്പോൾ ഉള്ള കുഞ്ഞുങ്ങളുടെ അമ്മയായിരുന്ന് അവരെ ഹൃദയംഗമമായി എനിയ്ക്കു സ്നേഹിച്ചാൽ മാത്രം മതി. ഞാൻ—ഞങ്ങൾ—ഇന്നത്തെ പരിഷ്കൃത ലോകത്തിലുള്ള സ്ത്രീകളാണ്. ഞങ്ങൾ ഇനിമേൽ ഈ ഭൂമിയിൽ സന്തതികളെ കൂട്ടതൽ ശേഖരിക്കുന്ന കാര്യത്തെ നിഷേധിച്ചിരിക്കയാണ്."

അയാൾ എഴുന്നേററു. അവളുടെ കൈയ്യു പിടിച്ചുകൊണ്ട് അയാൾ ചോദിച്ചു: "ഗബ്രിയേൽ, എന്നോടു സത്യം പറയു !"

പ്രഭ:—ഞാൻ അങ്ങയോടു ഉള്ള കാര്യംതന്നെയാണു് പറഞ്ഞതു്. ഞാൻ അങ്ങയുടെ അഭിമാനം കെടുത്തിയിട്ടില്ല.

അയാഠം അവളുടെ മുഖത്തേയ്ക്കു സൂക്ഷിച്ചുനോക്കി. അവഠം വളരെ മനോഹരതയോടെ നിലകൊണ്ടു. അവളുടെ കണ്ണുകഠം തണുത്ത ആകാശംപോലെ കുളുർമയോടേ പ്രകാശിച്ചു. അവളുടെ കറുത്ത നിശാവസ്ത്രമണിഞ്ഞ ഇരുണ്ട ചുരുണ്ട തലമുടിയിൽ ചൂടിയിരുന്ന മുടിപ്പൂവിലെ വൈരരത്നം നക്ഷത്രംപോലെ പ്രകാശിച്ചു. ഈ അപൂർവ്വ സുന്ദരീരത്നം മനുഷ്യന്റെ നിസ്സാരമായ മൃഗീയവികാരങ്ങഠം ശമിപ്പിക്കുന്നതിനു മാത്രമുള്ളവളല്ലെന്നും, മനുഷ്യന്റെ പല സദുദ്ദേശ്യങ്ങളും നിറവേററാനുള്ള ഒരു ധർമ്മപത്നിയാണെന്നും അയാഠംക്കു തോന്നി. മനുഷ്യന്റെ മായാസ്വപ്നങ്ങഠം പലതും പരിപാലിക്കുന്നതിനുവേണ്ടി മാത്രം ചില സ്ത്രീകഠം ജനിച്ചു വളരാറുണ്ടു്. അവക്കു് കാവ്യപ്രകീർത്തിതമായ പരിഷ്കാരവും ആഡംബരമായ സുഖഭോഗങ്ങളും, കലാപരമായ ആകർഷണീയതയും സിദ്ധിക്കുകയും, അവർ നമ്മുടെ ജീവിതത്തെ പ്രകാശമാനമാക്കിത്തീർക്കുകയും ചെയ്യുന്നു.

ആ ഭർത്താവു് അവളുടെ മുൻപിൽ സ്തംഭിച്ചുനിന്നു. അയാഠം ആലോചിച്ചു കണ്ടുപിടിച്ച തത്വങ്ങളാണു് അയാളെ ഇങ്ങനെ ഒരു അവസ്ഥയിൽ എത്തിച്ചേരാൻ ഇടവരുത്തിയതു്. തന്റെ മുൻവൈരാഗ്യത്തിന്റെ അടിസ്ഥാനരഹിതമായ കാരണം അയാഠം കണ്ടുപിടിച്ചു. അതിന്റെ പൂർണ്ണരൂപം മനസ്സിലാക്കാൻതന്നെ ആ അവ

സ്ഥയിൽ അയാൾക്കു കഴിഞ്ഞില്ല. ഒടുവിൽ അയാൾ പറഞ്ഞു: "ഓമനേ, ഞാൻ നിന്നെ വിശ്വസിക്കുന്നു. നീ അസത്യമല്ല പറഞ്ഞതെന്നും എനിക്കു തോന്നുന്നു. നേരത്തെ നീ കളവുപറയുകയായിരുന്നു എന്നു ഞാൻ ചിന്തിച്ചുപോയി"

തന്റെ കൈകൾ മുന്നോട്ടു നീട്ടിക്കൊണ്ടു് ആ സ്ത്രീ പറഞ്ഞു. "എന്നാൽ നാം ഇപ്പോൾ മിത്രങ്ങളാണു്."

അവളുടെ കരങ്ങൾ ഗ്രഹിച്ചുകൊണ്ടു് അയാൾ അവയിൽ ചുംബിച്ചു. അയാൾ പറഞ്ഞു. "നാം മിത്രങ്ങളാണു്. നിനക്കു വളരെ നന്ദി. ഗബ്രിയേൽ, നിനക്കു നന്ദി.

അവൾ ആ അവസരത്തിലും അതിസുന്ദരിയായിരിക്കുന്നു എന്നുള്ള വിചാരത്താൽ വിസ്മയിച്ചും, അവളെ നല്ലപോലെ വീക്ഷിച്ചും. വെറും പുരാതനവും, മാംസനിബദ്ധവും ആയ പ്രണയത്തിനെക്കാൾ ഉഗ്രതരവും ഉൽകൃഷ്ടവുമായ ഒരു മനോഭാവത്തെ അവലംബിച്ചുംകൊണ്ടു് ആ ആത്മവല്ലഭൻ പുറത്തേയ്ക്കുപോയി.



X

# സൈമൻെറ പിതാവ്.

ഉച്ചമണി അടിച്ചു. സ്കൂളിൻെറ വാതിൽ തുറന്നു. കുട്ടികൾ ഒന്നിനു പുറകിൽ ഒന്നായി തിക്കിത്തിരക്കി ക്കൊണ്ടു പുറത്തേയ്ക്കു പ്രവഹിച്ചു. പതിവനുസരിച്ചു നേരെ വീട്ടിലേയ്ക്കു ഊണുകഴിക്കാൻ പോകുന്നതിനു പകരം ചിലർ അല്പം ദൂരെ എത്തിയപ്പോൾ ഓരോ സംഘങ്ങളായി അവിടവിടെ നിന്നു എന്തോ മന്ത്രിക്കാൻ തുടങ്ങി.

കാരണം, അന്നുകാലത്തു് ലാബ്ലാങ്കോട്ടിൻെറ മകൻ സൈമൺ ആദ്യമായി സ്കൂളിൽ ചേൎന്നതായിരുന്നു.

അവർ അവരുടെ വീട്ടിൽവച്ചു് ലാബ്ലാങ്കോട്ടിനെ പ്പററി പലതും കേട്ടിരുന്നു. പൊതുവെ ജനങ്ങൾ അവളെ സമുദായത്തിൽ സ്വീകരിച്ചെങ്കിലും, പല അമ്മമാരും

എന്തോ ഒരു അനാദരം അവളോടു കാണിച്ചിരുന്ന വസ്തുത ഗ്രഹണപടുക്കളായ കുട്ടികൾ മനസ്സിലാക്കിയിരുന്നു. അവക്കും അതിന്റെ കാരണം അജ്ഞാതമായിരുന്നു.

സൈമനെ അവരാരും അറികയില്ല. അവൻ ദൂരെ യെങ്ങും പോകാറില്ല. ഗ്രാമത്തിലെ വീഥികളിലോ പുഴ യുടെ തീരത്തോ മററുകുട്ടികളുമൊന്നിച്ചു കളിക്കാൻ അവൻ പോകാറില്ല. അതുകൊണ്ട് അന്യകുട്ടികൾ ആരും അവനെ സ്നേഹിച്ചിരുന്നതുമില്ല. കുട്ടികൾ എല്ലാ വരും, അല്പം സന്തോഷത്തോടും എന്നാൽ കുറെ വിസ്മയ ത്തോടുംകൂടി കാലത്തു കൂട്ടംകൂട്ടമായി നിന്നിരുന്നു. അപ്പോൾ പതിനാലുവയസ്സുള്ള ഒരു കുട്ടി ആ പുതിയ കുട്ടിയെപ്പററി ഏതാണ്ടൊക്കെ അറിയാവുന്നതുപോലെ ഭാവിച്ചു കൂട്ടുകാരോടു പറഞ്ഞു. "നിങ്ങൾ സൈമനെ അറിയുമോ? അവന് അപ്പൻ ഇല്ല" ഈ വാചകം കുട്ടി കൾ അന്യോന്യം ആവത്തിച്ചു പറഞ്ഞുകൊണ്ടിരുന്നു.

ഇതിനിടയ്ക്കു സൈമൺ സ്കൂളിന്റെ വാതിൽക്കൽ എത്തി. അവന് ഏഴെട്ടു വയസ്സായിട്ടുണ്ട്. അല്പം വിള റിയ മട്ടാണെങ്കിലും, വൃത്തിയുള്ള ഒരു കുട്ടിയായിരുന്നു അവൻ. അല്പം ഒരു ഭീതിയും ചില ഹീനമായ സമ്പ്രദാ യങ്ങളും അവനുണ്ടായിരുന്നു. തന്റെ വീട്ടിലേയ്ക്കു് ഉണ്ണാൻ പോകുകയായിരുന്നു സൈമൺ. തമ്മിൽ തമ്മിൽ പിറുപിറുത്തുകൊണ്ടും, കുസൃതിപിണയ്ക്കാൻ വട്ടംകൂട്ടുന്ന മട്ടിൽ ഹൃദയമില്ലാത്ത ദൃഷ്ടി പതിപ്പിച്ചുകൊണ്ടും നിന്നി രുന്ന കുട്ടികൾ എല്ലാവരും ഒന്നിച്ചുചേന്നു് സൈമന്റെ ചുററും കൂടി. എന്താണ് ഇവരെല്ലാംകൂടി ചെയ്യാൻ

പോകുന്നതെന്നറിയാതെ ആ ബാലൻ അമ്പരന്നുകൊണ്ട് അവരുടെ മദ്ധ്യേ നിന്നു. അവൻെറ വിശേഷവർത്തമാനവുംകൊണ്ട് വന്ന കുട്ടി വിജയഭാവത്തോടെ മുന്നോട്ടു വന്നു സൈമണോടു ചോദിച്ചു:

"നിന്നെ എന്താ വിളിക്കുണെ?"

"സൈമൺ എന്ന്"

"എന്തു സൈമൺ?"

അമ്പരന്നുകൊണ്ടു സൈമൺ മറുപടി പറഞ്ഞു: "സൈമൺ". കുസൃതിക്കാരൻ പയ്യൻ അട്ടഹസിച്ചു. അവൻ ഘോഷിച്ചു: "എടാ, സൈമൺ എന്നുള്ള പേരോടുകൂടി വേറെ എന്തെങ്കിലും ഒരു പേരുവേണം. സൈമൺ എന്ന മാത്രമായാൽ അതു് പൂർണ്ണമായ പേരാകയില്ല."

ആ കൊച്ചുകുട്ടി കരയാൻ ഭാവിച്ചുകൊണ്ടു മൂന്നാമതും പറഞ്ഞു: "എൻെറ പേര് സൈമൺ എന്നാണു്"

കുട്ടികൾ എല്ലാവരുംകൂടി ചിരിക്കാൻ തുടങ്ങി. പതിന്നാലുകാരൻ കുട്ടി അവൻെറ ഒച്ച ഉയർത്തിപ്പറഞ്ഞു: "നിങ്ങൾക്കിപ്പോൾ വെളിവായി അറിയാൻ കഴിഞ്ഞില്ലേ, അവന് അച്ഛനില്ലെന്ന്"

ഒരു വലിയ നിശ്ശബ്ദത അവിടെ വ്യാപിച്ചു. ഈ അസാധാരണ കാര്യം, ഒരിക്കലും സംഭവിക്കാത്ത ഒരു കാര്യം—ഒരു കുട്ടിക്ക് അച്ഛനില്ലാത്ത കാര്യം, അറിഞ്ഞു കുട്ടികൾ വിസ്മയിച്ചു നിശ്ശബ്ദരായി. അവനെ പ്രകൃതിയുടെ ഒരു വിശേഷസൃഷ്ടിയെപ്പോലെ അവർ നോക്കി; ഒരു അസാധാരണജീവിയെപ്പോലെ! ഇപ്പോൾ അവരുടെ

അമ്മമാർ, ലാബ്ലാങ്കോട്ടിനോടു അതുവരെ കാണിച്ചിരുന്ന നീരസഭാവത്തിൻെറ രൂപം ഓരോരുത്തരുടേയും മനസ്സിൽ ഉയൎന്നുവന്നു. സൈമൺ എന്തോ പക്ഷപാതരോഗം പിടിപെട്ടവനെപ്പോലെ തളൎന്ന്, വീഴാതിരിക്കാൻവേണ്ടി അടുത്തുള്ള ഒരു മരത്തിൽ ചാരിനിന്നു. കുട്ടികളോട് എന്തെങ്കിലും പറയണമെന്ന് അവൻ വിചാരിച്ചു. പക്ഷെ എന്തുത്തരമാണ് പറയേണ്ടതെന്ന് അവനു ഊഹിക്കാൻ കഴിഞ്ഞില്ല. തനിക്ക് അച്ഛനില്ലെന്നു പറഞ്ഞ അഭിപ്രായത്തെ ഖണ്ഡിക്കാൻ സൈമണ് സാദ്ധ്യമായില്ല. എങ്കിലും നിരാശനായി അവൻ ഉറക്കെ വിളിച്ചു പറഞ്ഞു: "എനിക്ക് ഒരാളുണ്ട്"

മറേറക്കുട്ടി ചോദിച്ചു: "അയാളെവിടെയാണ്?"

സൈമൺ മിണ്ടിയില്ല. അവന്ന് അറിഞ്ഞുകൂടാ. കുട്ടികൾ ആൎത്തുവിളിച്ചു. വേലക്കാരുടെ സന്താനങ്ങളും, മൃഗതുല്യരുമായ ഈ കുട്ടികൾ ശീലിച്ചിട്ടുള്ളതു്, കളത്തിലുള്ള ഏതെങ്കിലും ഒരു വളൎത്തുപക്ഷിക്കു വല്ല മുറിവുമേല്ക്കുമ്പോൾ അതിൻെറ ഇനത്തിൽപ്പെട്ട മററു പക്ഷികൾ അതിനെ കൊല്ലാൻ വട്ടം കൂട്ടുന്ന ഒരു ദുഷ്ടസ്വഭാവമാണ്. സൈമൺ അവൻ കണ്ടിട്ടുള്ള ഒരു വിധവയുടെ മകനെ കണ്ടുപിടിച്ചു. അവനും അവൻെറ അമ്മയുംകൂടിയാണ് താമസിച്ചിരുന്നതെന്നും സൈമണറിയാമായിരുന്നു. സൈമൺ ആ കുട്ടിയോടു ചോദിച്ചു:

"നീ അധികം പറയേണ്ട. നിനക്കുണ്ടോ? നീ അധികം പറയേണ്ട. നിനക്കുണ്ടോടാ?"

അവൻ പറഞ്ഞു: "ഉണ്ട്, എനിക്കൊരാളുണ്ട്"'

"അയാളെവിടെ? എന്ന് സൈമൺ വീണ്ടും ചോദിച്ചു.

വളരെ അന്തസ്സോടുകൂടി മറേറക്കുട്ടി പറഞ്ഞു: "എടാ എൻെറ അപ്പൻ മരിച്ചുപോയി. അദ്ദേഹം ശ്മശാനത്തിലാണ്. അതാണ് എൻെറ അപ്പൻ''."

തങ്ങളുടെ ഒരു കൂട്ടുകാരൻെറ അപ്പൻ മരിച്ചുപോയെന്നും, അദ്ദേഹം ശ്മശാനത്തിലാണെന്നും പ്രസ്താവിച്ചതു കേട്ടപ്പോൾ കുട്ടികൾ അവനെ വളരെ പ്രശംസിക്കുകയും, സൈമണെ അതേകാരണംകൊണ്ടുതന്നെ, അപ്പൻ എന്നൊരാൾതന്നെയില്ലാത്തവനെന്നു പറഞ്ഞുകൊണ്ടു നിന്ദിക്കുകയുംചെയ്തു. ഈ കുത്താടിപ്പിള്ളേരിൽ മിക്കവരുടേയും അപ്പന്മാർ പരദ്രോഹികളും, കള്ളുകുടിയന്മാരും, കള്ളന്മാരും, ഭാര്യമാരെ ഉപദ്രവിക്കുന്നവരും ആയിരുന്നു. മര്യാദയായി ജനിച്ചവരാണ് തങ്ങൾ എന്ന ഭാവത്തോടുകൂടി ആ കുട്ടികൾ സൈമൻെറ അടുത്തുകൂടി വല്ലാതെ ഞെരുക്കി. അവൻെറ അടുത്തുനിന്നിരുന്ന ഒരു കുട്ടി അവൻെറ നാക്കു നീട്ടി ആട്ടിക്കൊണ്ടു വിളിച്ചു പറഞ്ഞു:

"അപ്പനില്ലാത്തവൻ, അപ്പനില്ലാത്തവൻ"

സൈമണ് ഇതു കേട്ടു സഹിക്കാൻ കഴിഞ്ഞില്ല. അവൻ ആ നാവാടിച്ചെക്കൻെറ തലമുടി കുത്തിപ്പിടിച്ച് അവൻെറ കാലിൽ നല്ലപോലെ ചവിട്ടിയപ്പോൾ, ആ എതിരാളി അവൻെറ കവിളിൽ നല്ലൊരു കടി കടിച്ചു. ഒരു വലിയ ഏപ്പന്തയുദ്ധം അതോടുകൂടി നടന്നു. അതിൽ

സൈമൺതന്നെ അടിപെട്ടു. അവന്റെ ദേഹം കീറു കയും വലിയ മുറിവേൽക്കുകയും, ഒടുവിൽ അവൻ നിലം പതിക്കുകയും ചെയ്തപ്പോൾ ചുറ്റും കൂടിയിരുന്ന തെണ്ടിപ്പിള്ളേർ കൈകൊട്ടിച്ചിരിച്ചുകൊണ്ടിരുന്നു. അവൻ തന്നത്താൻ എഴുന്നേറ്റു ദേഹത്തിലും ഉടുപ്പിലും പററി യിരുന്ന പൊടി തുടച്ചുകൊണ്ടിരുന്നപ്പോൾ ഒരുത്തൻ വിളിച്ചു പറഞ്ഞു:

"എടാ, നീ ചെന്നു നിന്റെ അപ്പനോടു പറയെടാ"

ഇതു കേട്ടപ്പോൾ അവന്റെ മനസ്സ് ഒന്നു വല്ലാതെ തളർന്നു. മററുള്ളവർ എല്ലാം--അവനേക്കാൾ ശക്തി കൂടി യവർ—അവനെ അടിക്കുകയും ഇടിക്കുകയും ചെയ്തു. അവനു പൂർണ്ണമായി അറിയാം അവനു° അപ്പനില്ലെന്നു°. അഭിമാന ത്തിന്റെ കൂടുതൽകൊണ്ടു° അവൻ കണ്ണുനീർവരാതെ സൂക്ഷിച്ചതുനിമിത്തം അവനു ശ്വാസം മുട്ടിത്തുടങ്ങി. അവനു° ശ്വാസം മുട്ടിയതുകൊണ്ടു° തലതിരിച്ചൽ ഉണ്ടായി. അവൻ ഒച്ചയുണ്ടാക്കാതെ തേങ്ങിത്തേങ്ങിക്കരഞ്ഞു. അവന്റെ ശരീരം ഇടയ്ക്കിടയ്ക്കു വിറച്ചുകൊണ്ടിരുന്നു. ആ വിദ്യാർത്ഥികൾക്കു° വലിയ ആഹ്ലാദം ജനിച്ചു. ചില കാട്ടുജാതിക്കാരുടെ ഭയങ്കരമായ ഉത്സവംപോലെയാണു° ആ കുട്ടികൾ അവിടെ തുള്ളിക്കളിച്ചതു°. അവർ കൈ കോർത്തുപിടിച്ചു സൈമന്റെ ചുററും നിന്നു° 'അപ്പനി ല്ലാത്തവൻ, അപ്പനില്ലാത്തവൻ, എന്ന ഒരു പാട്ടും പാടി ഒരു വട്ടക്കളിനടത്തി.

പെട്ടെന്നു സൈമൺ നിലവിളിനിർത്തി. പ്രതികാ രേച്ഛ അവനിൽ ഉയർന്നു. അവന്റെ അടുത്തുകിടന്നിരുന്ന

കറെ കല്ലുകറ്റ എടുത്ത് അവൻെറ ശത്രുക്കളെ അവൻ സർവ്വശക്തിയും പ്രയോഗിച്ചെറിഞ്ഞു. ആ മൂന്നപേക്ക് ഏറു നല്ല കണക്കിനു കൊണ്ടു. പ്രാണവേദനയോടെ 'അയ്യോ' എന്ന നിലവിളിച്ചുകൊണ്ട് രണ്ടുമൂന്നപേർ പ രക്കം പാഞ്ഞു. സൈമൺ ഒരു ഭയങ്കരനാണെന്നു മനസ്സി ലായപ്പോഠം ബാക്കിയുള്ളവർ പരിഭ്രാന്തരായി. കോപിഷ്ഠ നായ ഒരുത്തനെ കണ്ട ഒരു ഭീരുസംഘംപോലെ കൂട്ടുകെ ട്ടെല്ലാം നിത്തി ആ തെണ്ടിക്കുഞ്ഞുങ്ങഠം അന്തവഴി ഇന്ത വഴി ഓട്ടംതുടങ്ങി. തനിച്ചായപ്പോഠം ആ കൊച്ചുസാധനം, എന്തോ ഒരു സംഗതിയോത്തു്, ദൃഢമായ ഏതോ ഒരു നിശ്ചയത്തോടുകൂടി പാടത്തേയ്ക്കു് ഓടി. അവൻ അതി നടുത്തുള്ള ഒരു പുഴയിൽ ചാടിച്ചാകാൻതന്നെ തീച്ച് യാക്കി.

അഞ്ചെട്ടുദിവസത്തിനു മുൻപു് ഒരു പാവപ്പെട്ടവൻ, കാലക്ഷേപം യാചനകൊണ്ടു നടത്തിയിരുന്ന ഒരു പട്ടിണി പ്പാവം, കൈയിൽ പണമൊന്നുമില്ലാതായപ്പോഠം ആ പുഴയിൽ ചാടിച്ചത്ത കഥ അവൻ ഓത്തു. ആളുകഠം ആ ശവശരീരം പൊക്കിയെടുത്തപ്പോഠം സൈമൺ അവി ടെയുണ്ടായിരുന്നു. അവൻ കണ്ട ബീഭത്സചിത്രം! ദുരിത സംപൂണ്ണവും വിരൂപവും ആയ ഒരു രൂപം! അതു് അവ ൻെറ കൊച്ചുഹൃദയത്തെ ഒന്നു സ്പശിച്ചു. വിളറിയ കവിളും, നീണ്ടതാടി മീശയും, മിഴിച്ചു നിശ്ചലമായി നിന്നിരുന്ന കണ്ണുകളും!! അടുത്തുനിന്നവരിൽ ഒരുത്തൻ പറഞ്ഞു:

"അയ്യോ അയാഠം ചത്തുപോയി"

വേറൊരുത്തൻ പറഞ്ഞു.

."അവനു പൂർണ്ണസുഖമായി"

പണമില്ലാത്തവൻ മുങ്ങിച്ചത്തപോലെ അപ്പനി ല്ലാത്തവനും ചത്തുകളയാം എന്നായിരുന്നു സൈമൻെറ വിചാരഗതി. അവൻ പുഴയിൽച്ചെന്നു വെള്ളത്തിലി റങ്ങി ഒഴുക്കുനോക്കിക്കൊണ്ടു നിന്നു. ചില മത്സ്യങ്ങൾ ഇടയ്ക്കിടയ്ക്ക് ഉപരിതലത്തിൽ വന്ന് മീതെക്കൂടി പറ ക്കുന്ന ചില ശലഭങ്ങളെ ചാടിപ്പിടിച്ചു താഴുന്നതു് അ വൻ കണ്ടു. അവയെ നോക്കാൻതുടങ്ങിയപ്പോൾ അവ ൻെറ നിലവിളി താനേ നിന്നു. ആ മത്സ്യങ്ങളുടെ ഇര പിടുത്തം അവനെ വളരെ രസിപ്പിച്ചു. ചില കൊടുങ്കാ റ്റും മഴയും ഇരച്ചുവന്ന് മരങ്ങളും മററും പിഴുതിട്ടും കുറെ നേരം ശാന്തമാകയും വീണ്ടും ആഞ്ഞടിക്കുകയും ചെയ്യുന്ന തുപോലെ അവൻെറ ആത്മഹത്യാവിചാരം അവനിൽ ഇടയ്ക്കിടയ്ക്കുണർന്ന് അവനെ പരിതപിപ്പിച്ചു.

"എനിക്ക് അപ്പനില്ലാത്തതുകൊണ്ടു ഞാൻ മുങ്ങി ച്ചാവാൻ ഭാവിക്കയാണ്." ഇതായിരുന്നു അവൻെറ വിചാരം.

അന്നു് ഒരു നല്ല തെളിഞ്ഞ ദിവസമായിരുന്നു. ആ നന്ദകരമായ പൊൻവെയിൽ പുല്ലിനു ചൂടും വെളിച്ചവും

സമ്മാനിച്ചു. വെള്ളം കണ്ണാടിപോലെ തിളങ്ങി. സൈമൻ ആ പരിസരത്തിൻെറ മനോഹാരിതയിൽ മുഴുകി. അവൻെറ നിലവിളിയെല്ലാം പാടേ നാടുകടന്നു. ആ വെയിലിൽ പുല്ലിൻപുറത്തു് ഒന്നു കിടന്നുറങ്ങിയാൽ കൊള്ളാമെന്നായി അവൻെറ മോഹം. ഒരു ചെറിയ പച്ചത്തവള അവൻെറ അടുത്തുനിന്ന് ചാടി. അവൻ

അതിനെ പിടിക്കാൻ വട്ടംകൂട്ടി അവന്ന് അതിനെ പിടിക്കാൻ കഴിഞ്ഞില്ല. അവൻ അതിൻെറ പുറകെ മൂന്നു തവണ പാഞ്ഞെത്തിയിട്ടും, അവന്ന് അതിനെ പിടികിട്ടിയില്ല. ഒടുവിൽ അവൻ അതിനെ പിടികൂടി അതിൻെറ പിൻകാലിൽ പിടിച്ചുതൂക്കിയിട്ടു. എന്നിട്ടു തുടങ്ങി ഒരു ചിരി. തവളക്കുഞ്ഞു രക്ഷപ്പെടാൻ ആവുന്നിടത്തോളം ശ്രമിച്ചു. അതൊന്നു കുതിച്ചുനോക്കി. അനന്തരം അതിൻെറ രണ്ടു പിൻകാലുകളും വടിപോലെ നീത്തിപ്പിടിച്ചു. അതിൻെറ കണ്ണുകൾ സ്വർണ്ണനിറമുള്ള വലയത്തിനുള്ളിൽ തുറിച്ചുനിന്നു. അത് അതിൻെറ മുൻകാലുകൾകൊണ്ടു വായുവിൽ പ്രഹരമേൽപ്പിച്ചു; ആ മുൻകാലുകൾ അതിൻെറ കൈകളാണെന്നു തോന്നിപ്പോകും. പട്ടാളക്കാരൻ തലകുത്തിമറിയുന്നതുപോലെയുള്ള പാവയെപ്പണിതുവച്ച ഒരു കളിക്കോപ്പുപോലെയായി സൈമന്ന് ആ മണ്ഡൂകപോതം അങ്ങിനെ നില്ക്കുമ്പോൾ അവൻെറ വീടും, അവൻെറ അമ്മയും അവൻെറ ഓമ്മയിൽ വന്നു. അവൻെറ കണ്ണുകൾ നിറഞ്ഞു. ദുഃഖം അവനിൽ ആവേശിച്ചു. അവൻ വിലപിച്ചു. അവൻെറ ഇളംചുണ്ടുകൾ വിറച്ചു. കിടക്കാൻ പോകുന്നതിനു മുൻപെന്നപോലെ അവൻ അവിടെ മുട്ടുകുത്തി പ്രാത്ഥിച്ചു. എന്നാൽ അവൻെറ നിലവിളിയുടെ ശക്തിയും, സന്താപത്തിൻെറ തള്ളലും കൊണ്ട് അവന്ന് ആ പ്രാത്ഥന മുഴവനാക്കാൻ കഴിഞ്ഞില്ല. അവൻ പിന്നീടൊന്നും ചിന്തിച്ചില്ല. അവൻെറ ചുററുമുള്ള കാര്യങ്ങളെ ഗൌനിച്ചില്ല. കണ്ണീർ ചൊരിയുകതന്നെയായിരുന്നു അവൻെറ ജോലി !

ഉടനെ ഒരു ഘനമുള്ള കൈ അവന്റെ തോളിൽ സ്പർശിച്ചു. ഒരു പരുപരുത്ത ശബ്ദവും കേട്ടു.

"എടാ കൊച്ചുമിടുക്കാ, നിനക്കെന്താണെടാ ഇത്ര വലിയ സങ്കടം?" സൈമൺ തിരിഞ്ഞുനോക്കി. ഒരു ഉന്നതഗാത്രനായ വേലക്കാരൻ—കറുത്ത മീശയും, കറുത്തു ചുരുണ്ട തലമുടിയും ഉള്ള ഒരുത്തൻ—സ്നേഹഭാവത്തോടും സൌശീല്യത്തോടുംകൂടി തന്നെ നോക്കി വിസ്മയിച്ചു നില്ക്കുന്നതും അവൻ കണ്ടു. അവൻ കണ്ണീരൊഴുക്കിക്കൊണ്ടു ഗദ്ഗദസ്വരത്തിൽ പറഞ്ഞു:

"അവർ എല്ലാവരുംകൂടി എന്നെ തല്ലി. എനിക്ക് അച്ഛനില്ല; അച്ഛനില്ല."

എന്ത്? അയാൾ പുഞ്ചിരിയിട്ടു പറഞ്ഞു. "എന്തെടാ, എല്ലാർക്കും ഓരോ അപ്പന്മാരുണ്ടല്ലോ!"

ആ കുട്ടി ദുഃഖത്തള്ളലിനിടയ്ക്കു പറഞ്ഞു. "എന്നാൽ എനിക്ക്—എനിക്ക് അങ്ങനെ ഒരുത്തനും ഇല്ല."

ഇതുകേട്ടപ്പോൾ വേലക്കാരന് ദേഷ്യംവന്നു. അയാൾക്ക് ലബ്ളാങ്കോട്ടിന്റെ മകനാണ് ആ പയ്യൻ എന്നു മനസ്സിലായി. അയാൾ ആയിടയ്ക്ക് അവരുടെ അടുത്തൊരിടത്തു വന്നപ്പോൾ ആ സ്ത്രീയുടെ ചരിത്രത്തെപ്പറ്റി ഏതാനും അറിയാൻ കഴിഞ്ഞു. അയാൾ പറഞ്ഞു.

"കൊള്ളാം. നീ സമാധാനമായിരിക്കു. കുഞ്ഞേ! വരൂ! നമുക്കൊന്നിച്ചു നിന്റെ വീട്ടിൽപോകാം. അവിടെ ചെല്ലുമ്പോൾ നിനക്കു നിന്റെ അമ്മ ഒരു അപ്പനെ തരുമെടാ:"

അങ്ങനെ വലിയ ആറം ചെറിയവൻെറ കൈയ്യും പിടിച്ചുകൊണ്ടു യാത്രയായി. ആ വേലക്കാരൻ പ്രസന്നനായിപ്പുഞ്ചിരിതൂകിക്കൊണ്ടിരുന്നു. ആ സ്ത്രീയെ കാണുന്നതിൽ അയാൾക്ക് ഒരു പരിതാപവും ഉണ്ടായില്ല. ആളുകൾ പറഞ്ഞതനുസരിച്ച് അവൾ ഒരു സുന്ദരിയായിരുന്നു. അതുതന്നെയല്ല, അയാളുടെ ഹൃദയാന്തരത്തിൽ ഒരു വിചാരം ഉറവെടുത്തിട്ടുണ്ടാകണം:—

"ഒരിക്കൽ ഒരു പെൺകുട്ടിക്ക് ഒരു അബദ്ധം പററിയാൽ അതേ അബദ്ധംതന്നെ അവൾക്ക വീണ്ടും പററുന്നതാണ്."

അയാൾ വെള്ളതേച്ചു വൃത്തിയാക്കിയ ഒരു കൊച്ചു പുരയുടെ മുൻവശത്തെത്തി.

"ഇതാണ്" എന്നു പറഞ്ഞിട്ട് ആ കുട്ടി "അമ്മേ" എന്നു വിളിച്ചു. ഒരു സ്ത്രീ പുറത്തുവന്നു. അതോടുകൂടി ആഗതൻെറ പുഞ്ചിരി നിന്നുപോയി. അവിടെ കണ്ട പൊക്കമുള്ള ആ വിളറിയ സ്ത്രീയുടെ അടുത്ത് സൂത്രങ്ങളൊന്നും നടക്കുകയില്ലെന്നും, ഒരിക്കൽ അവളെ മററൊരുത്തൻ അപകടത്തിലാക്കിയതുകൊണ്ട് ആ വീടിൻെറ പ്രവേശനദ്വാരത്തെ ഒരു പുരുഷനിൽനിന്നും രക്ഷിക്കാനെന്നപോലെയാണ് അവളുടെ നിലയെന്നും മനസ്സിലാക്കിയ ആഗതൻ ഒരു ഭീതിയോടുകൂടി തപ്പിത്തടഞ്ഞ് ഇങ്ങനെ പറഞ്ഞു.

"മാഡം നോക്കു! ആ പുഴയുടെ അടുത്തു അവശനായി കിടന്നിരുന്ന നിങ്ങളുടെ കൊച്ചുമകനെ കൂട്ടിക്കൊണ്ടുവന്നവനാണ്."

സൈമൺ അവൻെറ അമ്മയുടെ കഴുത്തിൽ കെട്ടിപ്പിടിച്ചു കരഞ്ഞുകൊണ്ടു ഇങ്ങനെ പറഞ്ഞു. "അല്ലമ്മേ! എന്നെ ബാക്കിയുള്ള കുട്ടികളെല്ലാംകൂടി തല്ലി പതക്കേടാക്കിയതുകൊണ്ടു് ഞാൻ മുങ്ങിച്ചാവാൻ പോകയാണു്. തല്ലി എന്നു പറഞ്ഞാൽ മതിയോ? എനിക്കു് അപ്പനില്ലെന്നു പറഞ്ഞാണു് തല്ലിയതു്!"

ഒരു കത്തുന്ന രക്തനിറം ആ യുവതിയുടെ ഗണ്ഡങ്ങളിൽ വ്യാപിച്ചു. അവൾക്കു ഹൃദയവേദനയുണ്ടായി. അവൾ ആവേശത്തോടെ തൻെറ മകനെപ്പുണർന്നുകൊണ്ടു കരയാൻ തുടങ്ങി. ഇതെല്ലാം കണ്ടു് ആ വേലക്കാരൻ വല്ലാതെ സങ്കടപ്പെട്ടു പരുങ്ങിനിന്നു. എങ്ങിനെയാണു് അവിടെനിന്നും നിഷ്ക്രമിക്കേണ്ടതെന്നു് അയാൾ ആലോചനതുടങ്ങി. എന്നാൽ ഉടനെ അയാളുടെ അടുക്കലേയ്ക്കു് ഓടിച്ചെന്നു് ഒരു ചോദ്യം!

"നിങ്ങൾ എൻെറ അപ്പനാകുമോ?"

ഒരു വലിയ നിശ്ശബ്ദമാണു് അവിടെ ഉണ്ടായതു്. ആ സ്ത്രീ നാണിച്ചു പുളിശ്ശേരികുടിച്ചു് ഭിത്തിയിൽ ചാരിനിന്നു നെഞ്ചിൽ കൈവെച്ചു. അയാൾ ഒന്നും മറുപടി പറയുന്നില്ലെന്നുകണ്ടപ്പോൾ അവൻ പറഞ്ഞു.

"നിങ്ങൾക്കു് അതിനിഷ്ടമില്ലെങ്കിൽ ഞാൻ മുങ്ങിച്ചാവാൻതന്നെ തിരിച്ചുപോകയാണു്."

ആ വേലക്കാരൻ അതെല്ലാം നേരംപോക്കായി ഗണിച്ചു പതുക്കെ. ചിരിച്ചു അയാൾ പറഞ്ഞു.

"കുഞ്ഞേ, അതെന്തിനു്? ആകട്ടെ. ശരി. നിശ്ചയമായും എനിക്കതിനാശയുണ്ടു്."

"അപ്പോഠം അങ്ങയുടെ പേരെന്തു്?" കട്ടി ചോദി ച്ചു. "കട്ടികഠം എൻെറ അപ്പൻെറ പേരുചോദിക്ക മ്പോഠം എനിക്ക പറയണ്ടേ?"

"ഫിലിപ്പ്" സൈമൺ അല്പനേരത്തേയ്ക്കു മൌനം ഭജിച്ചു. അവന്നു് ആ പേരു് തൻെറ സ്മരണയിൽ ഉറപ്പി ക്കേണ്ടിയിരുന്നു. അവൻ അവൻെറ കൈകഠം ഉയത്തി. അവൻ ആശ്വസ്തനായി. സൈമൺപറഞ്ഞു.

"അപ്പോഴേ, മിസ്റ്റർ ഫിലിപ്പ്, നിങ്ങഠം എൻെറ അപ്പനാണു്. കേട്ടോ?"

ആ വേലക്കാരൻ ആ കട്ടിയെ നിലത്തുനിന്നും എട്ട ത്തുപൊക്കി അവൻെറ കവിളുകളിൽ ഉമ്മവച്ചതിന്ന ശേഷം അവിടെനിന്നും ഒന്നും ഉരിയാടാതെ നടന്നു കളഞ്ഞു.

അടുത്ത ദിവസം സൈമൺ സ്കൂളിൽപോയി. കട്ടി കഠം പരിഹാസഹാസത്തോടുകൂടി അവന്നു് സ്വാഗതം നൽകി. സ്കൂഠംവിട്ടപ്പോഠം കട്ടികഠം പഴയപടി അവനെ ആക്ഷേപിക്കാൻ വട്ടംകൂട്ടി. കല്ലുവലിച്ചെറിയുന്നതു പോലെ അവൻ അവരോടു് ഉറക്കെ പറഞ്ഞു. "കേഠം ക്കെടാ എൻെറ അപ്പൻെറ പേരു് ഫിലിപ്പെന്നാണു്." ഇതുകേട്ടപ്പോഠം നാലുവശത്തുനിന്നും കട്ടികഠം ഹുങ്കാരവം മുഴക്കി.

"ഏതു ഫിലിപ്പ്? എന്തുഫിലിപ്പ്? ഇങ്ങനെ ഒരു ത്തൻ ഭൂമിയിലുണ്ടോടാ? എവിടെന്നാണെടാ ഈ ഫിലി പ്പിനെ നീ തപ്പിപ്പിടിച്ചതു്?"

സൈമൺ പ്രത്യുത്തരമൊന്നും പറഞ്ഞില്ല. ഉറച്ച വിശ്വാസത്തോടുകൂടി അവൻ കുട്ടികളുടെ നേക്കു സഗൌരവം നോക്കി. അവിടെനിന്നും ഓടാനല്ല അവൻ നിശ്ചയിച്ചതു്. വേണ്ടിവന്നാൽ അവിടെനിന്നു പൊരുതി ജീവൻ കളയാൻ! വഴക്കു കണ്ടുവന്ന അധ്യാപകൻ അവനെ രക്ഷിച്ചു അവൻെറ വീട്ടിലേയ്ക്കു പറഞ്ഞയച്ചു. മൂന്നുമാസത്തോളം ഫിലിപ്പ്, ബ്ലാൻകോട്ടിൻെറ വീട്ടിനു സമീപത്തുകൂടി പോകാറുണ്ടായിരുന്നു. ജനലിനടുത്തിരുന്നു് ആ സ്ത്രീ തുന്നൽപ്പണി ചെയ്യുന്നതു് അവൻ കാണാറുണ്ടായിരുന്നു. ചിലപ്പോഠം അവളോട്ട് എന്തെങ്കിലും പറഞ്ഞാൽ കൊള്ളാമെന്നുള്ള വിചാരം അയാഠംക്കുണ്ടായി. അതിനുള്ള മനഃകരുത്തും അയാഠംക്കു ലഭിച്ചു. അവഠം നീതിബോധത്തോടും സാത്വികഭാവത്തോടുംകൂടിയാണു് അയാളോടു സംസാരിച്ചതു്. നേരംപോക്കുപറയാനോ അയാളെ വീട്ടിനകത്തു കയററി ഇരുത്താനോ അവഠം തയ്യാറായില്ല. ഇതിനും പുറമെ, എല്ലാ പുരുഷന്മാരെയുംപോലെ അല്പം അന്തസ്സുകാരനായ ഫിലിപ്പ് ഒരു കാര്യം പ്രത്യേകം സൂക്ഷിച്ചു. അവനോടു സംസാരിക്കുമ്പോഠം ആ സ്ത്രീയുടെ മുഖം പതിവിലധികം ചുവന്നിരുന്നു.

ഒരു ദുഷ്പേരു് മാഞ്ഞുപോകാനും, വീണ്ടും ഒരു നല്ല പേരുണ്ടാകാനും കുറച്ചു വിഷമമാണല്ലോ! അപ്പോഠം ലാബ്ലാങ്കോട്ട് വളരെ അടങ്ങിയൊതുങ്ങിയാണു് ജീവിച്ചിരുന്നതെങ്കിലും, അയൽവാസികഠം അവളെ പരിഹസിച്ചുവന്നു. സൈമൺ അവൻെറ പുതിയ അപ്പനെ വളരെ

ഇഷ്ടപ്പെട്ടു. പകലത്തെ ജോലി കഴിഞ്ഞുവന്നാൽ ഫിലിപ്പുമൊന്നിച്ചു അവൻ വൈകുന്നേരം നടക്കാൻ പോകാറുണ്ട്. അവൻ ദിവസവും സ്കൂളിൽ പോയിരുന്നു. കൂട്ടുകാരുടെ ചോദ്യങ്ങൾക്കു മറുപടി പറയാതെ കുറെ അന്തസ്സോടുകൂടി പെരുമാറാനും തുടങ്ങി. ഒരുദിവസം അവനെ ആദ്യമായി ആക്രമിച്ച കുട്ടി അവനോടു പറഞ്ഞു.

"എടാ നീ വെറുതെ കളവുപറഞ്ഞു. നിനക്കു ഫിലിപ്പ് എന്നു പേരുള്ള ഒരു അപ്പനേയില്ല."

വളരെ അസ്വാസ്ഥ്യത്തോടുകൂടി സൈമൺ അവനോടു പറഞ്ഞു "നീ എന്തിനാ ഇതൊക്കെ പറയുന്നതു്?"

കൈതിരുമ്മിക്കൊണ്ടു് എതിരാളി പറഞ്ഞു "എന്താണെന്നോ? എടാ നിനക്ക് അപ്പനുണ്ടെങ്കിൽ, അയാൾ നിൻെറ അമ്മയുടെ ഭർത്താവായിരിക്കയില്ലേ?"

ഈ പരമാർത്ഥമായ ഊഹം സൈമന്ന് പരിഭ്രമമുണ്ടാക്കി. എങ്കിലും അവൻ ഉറപ്പിച്ചുപറഞ്ഞു.

"എങ്ങനെയായാലും, അദ്ദേഹം എൻെറ അപ്പനാണ്."

"അതു് അങ്ങനെ ആയിരിക്കാം. പക്ഷേ നിൻെറ അപ്പനാണെങ്കിൽ ഇങ്ങനെ അല്ലല്ലോ പെരുമാറുന്നതു്?"

ലാബ്ളാക്കോട്ടിൻെറ ആ കൊച്ചുമകൻ തലതാഴ്ത്തി പല ദിവാസ്വപ്നങ്ങളും കണ്ടുകൊണ്ടു് ഫിലിപ്പ് വേല ചെയ്തുകൊണ്ടിരുന്ന ആലപ്പുരയിലേയ്ക്കു പോയി.

ഈ ആല ഒരു മരക്കൂട്ടത്തിനിടയ്ക്കായിരുന്നു. അവിടെ പകലും ഇരുട്ടുവ്യാപിച്ചിരുന്നു. ഒരു വലിയ തീക്കണ്ഡം അങ്ങനെ ജ്വലിക്കയാണു്. അഞ്ചു കൊല്ലന്മാർ

പഴുത്ത ഇരുമ്പ് കൂടം കൊണ്ടടിക്കുന്ന ഒച്ച അവിടെ മാറെറാലിക്കൊണ്ടു. അഗ്നിജ്വാലയാൽ ചുററപ്പെട്ട അവൻ അടിച്ചുകൊണ്ടിരുന്ന ചുട്ടുപഴുത്ത ഇരുമ്പിൽത്തന്നെയായിരുന്നു അവരുടെ നോട്ടം. അവരുടെ മന്ദീഭവിച്ച ആശയങ്ങൾ അവരുടെ ചുററികയോടുകൂടി പൊങ്ങുകയും താഴുകയും ചെയ്തുകൊണ്ടിരുന്നു.

സൈമൺ ആരും കാണാതെ ആലയ്ക്കകത്തുകേറി ഫിലിപ്പിന്റെ ഉടുപ്പിൽപിടിച്ചു. ഫിലിപ്പു പെട്ടെന്നു തിരിഞ്ഞുനോക്കി. അപ്പോൾ ജോലി ഒട്ടാകെ ഒന്നു നിന്നുപോയി. എല്ലാവരും ആ കുട്ടിയെ ഉററുനോക്കി. ആ അപരിചിതമായ നിശ്ശബ്ദതയ്ക്കിടയ്ക്കു സൈമന്റെ കണ്ഠമുരളിയിൽനിന്നും ഇങ്ങനെ ചില ശബ്ദങ്ങൾ ഉയന്നു.

"ഫിലിപ്പേ, ലാമൈക്കാൻഡിന്റെ മകൻ പറഞ്ഞു നിങ്ങൾ എന്റെ അപ്പനല്ലെന്നു്. അതെന്തുകൊണ്ടു്? ഒന്നു പറയൂ!"

"അതെന്താ അങ്ങനെ?" എന്നായി ഫിലിപ്പു്.

തന്റെ അറിവില്ലായ്മയോടേ കുട്ടി മറുപടിപറഞ്ഞു.

"അതോ, അങ്ങ് എന്റെ അമ്മയുടെ ഭർത്താവല്ലാത്തതുകൊണ്ട്. ആരും ചിരിച്ചില്ല. ഫിലിപ്പുനിന്ന നിലയ്ക്കുനിന്നു. ആ നില്പ്! ചുററിക അടകല്ലിൽനേരെ കുത്തിപ്പിടിച്ചു് അവന്റെ ആയുധങ്ങളായ കൈകളുടെ മീതെ തന്റെ നെററി വച്ചുകൊണ്ടു് കുമ്പിട്ടുനില്ക്കുയായിരുന്നു അയാൾ. അയാൾ ഒന്നു പുഞ്ചിരിയിട്ടു. ഫിലിപ്പിന്റെ സ്നേഹിതന്മാർ ഈ നിലയെ സൂക്ഷിച്ചുനോക്കി. രാക്ഷസന്മാരുടെ ഇടയ്ക്കു് കൊച്ചുകുപോലെ സൈമൺ അവരുടെ

ഇടയ്ക്ക് ഉൽക്കണ്ഠയോടെ നിന്നിരുന്നു. ഒരു കൊല്ലൻ ബാക്കിയുള്ളവരുടെ മനോഗതിയ്ക്കൊത്തവണ്ണം ഫിലിപ്പിനോടു പറഞ്ഞു.

"സംഗതി എങ്ങനെയെങ്കിലുമിരിക്കട്ടെ ഫിലിപ്പേ! ലാബ്ലാക്കോട്ട് നേരും നെറിയുമുള്ള ഒരു നല്ല പെൺകുട്ടിയാണ്. നല്ല ചുണയും നേർബുദ്ധിയുമുള്ള ഒരുത്തിയാണ്. അവൾക്കു ഒരബദ്ധംപററിപ്പോയെന്നേ ഉള്ളു. ഒരു സത്യവാനായ പുരുഷനു യോജിച്ച ഒരു ഭാര്യയായിരിക്കും അവൾ."

ബാക്കിയുള്ളവർ ആ അഭിപ്രായത്തെ ശരിവെച്ചു. അയാൾ വീണ്ടും പറഞ്ഞു.

"ആ പെണ്ണ് അകപ്പെട്ടുപോയതു് അവളുടെ കുററമാണോ? അവളെ കല്യാണം കഴിച്ചുകൊള്ളാമെന്നു് കരാറുചെയ്തിട്ടാണു് ഈ മഹാപാതകം ചെയ്തതെന്നു് ഇവിടെയുള്ള ഏതൊരു യോഗ്യനെക്കാളും കൂടുതലായി എനിക്കറിയാം."

"അതു ശരിതന്നെ" എന്നു മൂന്നുപേരും ഒരേ ഒച്ചയിൽ പറഞ്ഞു. അയാൾ വീണ്ടും പറഞ്ഞു. "അവൾ എന്തു കഷ്ടപ്പാടാണ് അനുഭവിക്കുന്നതു്? വല്ലാതെ ബുദ്ധിമുട്ടി ജോലി ചെയ്താണ് കഴിയുന്നതു്. അവളുടെ കുട്ടിയെ പഠിപ്പിക്കാൻ എത്ര പാടുപെടുന്നു! ആ സാധു പെണ്ണ് എത്രമാത്രം കണ്ണീരൊഴുക്കി. അവൾ പുറത്തിറങ്ങാറേയില്ല. പള്ളിയിൽമാത്രം പോകും. ഈശ്വരനു മാത്രം അറിയാം ഓരോ കാര്യങ്ങൾ."

"അതും ശരിതന്നെ" മററുള്ളവർ പറഞ്ഞു.

ഇരുമ്പുപഴുപ്പിച്ചു ചീറുന്ന ഉലയുടെ മൂളൽമാത്രമേ അവിടെ കുറെനേരത്തേയ്ക്കു കേട്ടുള്ളു. ഫിലിപ്പ് ഉടനെ തിരിഞ്ഞു് സൈമൻെറ നേർക്കു കുനിഞ്ഞ് അവനോട് പറഞ്ഞു.

"കുഞ്ഞേ നീ ചെന്നു് നിൻെറ അമ്മയോടു പറയൂ. എനിക്ക് നിൻെറ അമ്മയോട് ചിലതെല്ലാം പറയാനുണ്ടെന്നു്. ഞാൻ അവിടെ വരാം. കേട്ടോ?"

ഇത്രയും പറഞ്ഞ് അയാൾ സൈമൻെറ തോളിൽ പിടിച്ചൊന്നു കുലുക്കി. സൈമൺ അവിടെ നിന്നും പോയി അഞ്ചുപണിക്കാരും ഒരുമിച്ച് കൂടങ്ങൾ പൊക്കി അടിച്ചുതുടങ്ങി. സന്ധ്യയാകുംവരെ അവർ, ശക്തിയോടും, അന്തസ്സോടും, സന്തോഷത്തോടുംകൂടി സംതൃപ്തരായി അവരുടെ ജോലിചെയ്തു. പെരുന്നാൾദിവസം മറ്റു മണികളുടെ ഒച്ചയെ അധഃകരിച്ചുകൊണ്ടു് വലിയ മണിയുടെ നാദം മുഴങ്ങുന്നതുപോലെ, ഫിലിപ്പിൻെറ കൂടംകൊണ്ടുള്ള അടി അന്നു് ബാക്കിയുള്ളവരുടെ പ്രഹരത്തെ അതിശയിച്ചു പൊങ്ങിത്തുടങ്ങി. അവൻ അതിശ്രദ്ധയോടെ ആ തീയിൽത്തന്നെ നയനങ്ങൾ തിരിച്ചുകൊണ്ട് സ്ഫുലിംഗങ്ങളെ വകവക്കാതെ ഉന്മേഷത്തോടെ ജോലിചെയ്തുകൊണ്ടിരുന്നു.

നേരം സന്ധ്യ മയങ്ങി. ആകാശമണ്ഡലം താരാഗണങ്ങളാൽ അലംകൃതമായി, ഫിലിപ്പ് ബ്ലോറ്കോടിൻെറ കൊച്ചുപുരയുടെ വാതിലിൽമുട്ടി. അയാൾ ഞായറാഴ്ചക്കുള്ള കോട്ടും, ഒരു നല്ല ഷർട്ടുംഇട്ടു മീശയെല്ലാം കോതിമിനുക്കിക്കൊണ്ടാണു് അവിടെ ചെന്നതു്. ആ യുവതി വന്നു വാതിൽതുറന്നു് സങ്കടത്തോടെ പറഞ്ഞു.

"ഫിലിപ്പേ, ഇങ്ങനെ ഈ രാത്രിയിൽ വരുന്നതു മോശമല്ലേ?"

അയാൾക്കു മറുപടി പറഞ്ഞാൽ കൊള്ളാമെന്നു തോന്നിയെങ്കിലും പരിഭ്രമംകൊണ്ടു തപ്പിത്തടഞ്ഞു് സംസാരിക്കാനേ കഴിഞ്ഞുള്ളു. അയാൾ ഒന്നും മിണ്ടാതെ അങ്ങിനെ നിന്നു. അവൾ വീണ്ടും പറഞ്ഞു.

"നിങ്ങൾ ഒരു കാര്യം നല്ലപോലെ ധരിച്ചാൽ കൊള്ളാം. ഇനിയെങ്കിലും ആളുകളെക്കൊണ്ടു് എന്നെപ്പററി ഒന്നും പറയിപ്പിക്കരുതു്." അപ്പോൾ അയാൾ പെട്ടെന്നു പറഞ്ഞു.

"നിങ്ങൾ എൻെറ ഭാര്യയായാൽ എനിക്കു് എന്തു തരക്കേടാണുള്ളതു ?" അയാളുടെ ചോദ്യത്തിനു മറുപടി ഉണ്ടായില്ല. ആ മുറിയുടെ നിഴലിൽ ഏതോ ഒരു ശരീരം വീഴുന്ന ഒച്ച അയാൾ പുറത്തുനിന്നു കേട്ടു. അയാൾ വേഗം അകത്തേയ്ക്കു പ്രവേശിച്ചു. ഉറങ്ങാൻ കിടന്നിരുന്ന സൈമൺ, ചുംബനത്തിൻേറയും, അവൻെറ അമ്മ വളരെ മൃദുലമായി സംസാരിക്കുന്നതിൻെറയും ശബ്ദം കേട്ടു. ഉടനെതന്നെ അവൻെറ ഒരു സുഹൃത്തിൻെറ കൈകൾ തന്നെ എടുത്തുപൊക്കുന്നതു അവൻ കണ്ടു. തൻെറ ദീർഘബാഹുക്കളിൽ ആ കുട്ടിയെ നെടുനീളം കിടത്തിപ്പിടിച്ചുകൊണ്ടു് ഫിലിപ്പ് അവനോടു പറഞ്ഞു.

"കുഞ്ഞേ, നീ നിൻെറ കൂട്ടുകാരോടു പറഞ്ഞേയ്ക്കു, നിൻെറ അപ്പൻ ഇരുമ്പുപണിക്കാരൻ ഫിലിപ്പുറെമിയാ

ണെന്നും, നിന്നെ ഉപദ്രവിക്കുന്നവൻെറ ചെവി ഞാൻ മുറുക്കിയെടുക്കുമെന്നും.''

''എൻെറ അപ്പൻ'' സൈമൺ ഉറക്കെപ്പറഞ്ഞു, ''ഇരുമ്പുപണിക്കാരൻ ഫിലിപ്പുറെമിയാണ് എന്നെ ഉപദ്രവിക്കുന്നവരുടെ ചെവി പറിച്ചെടുക്കുമെന്നു അദ്ദേഹം എന്നോടു കരാർ ചെയ്തിരിക്കുന്നു.''

ഇത്തവണ ആരും ഒന്നും പറയുകയോ, സൈമനെ നോക്കി ചിരിക്കുകയോ ചെയ്തില്ല. ഇരുമ്പുപണിക്കാരൻ ഫിലിപ്പുറെമിയെ എല്ലാക്കും നല്ലപോലെ അറിയാമായിരുന്നു. അയാൾ ആക്കും ഈ ലോകത്തിൽ അഭിമാനം കൊള്ളാവുന്ന ഒരു 'അപ്പൻ'തന്നെ ആയിരുന്നു.



XI

# ഒരു വ്യാമോഹം

വേട്ടക്കാലത്തിന്റെ പ്രാരംഭമായി നടത്തിയ വിഭവസമൃദ്ധമായ ഒരു സദ്യയുടെ കോലാഹലങ്ങൾ ഏതാണ്ടു സമാപിച്ച മട്ടിലായി. മാർക്വിസ് ഡി ബ്രെടാൻസിന്റെ ഗൃഹത്തിൽ വെച്ചായിരുന്നു ആ സദ്യ നടത്തിയതു്. പതിനൊന്നു ഷിക്കാരികളും, എട്ടു തരുണികളും, അടുത്തുള്ള ഒരു ഭോഗാക്ഷരം പുഷ്പാവൃതമായ ഒരു മേശയ്ക്കു ചുറ്റും ഇരുന്നിരുന്നു. മേശപ്പുറത്തു് വിളക്കിന്റെ വെളിച്ചം വെള്ളി പൂശി. പലവിധത്തിലുള്ള മധുരഫലങ്ങൾ പുഷ്പങ്ങൾക്കു അഴകു വർദ്ധിപ്പിക്കുന്ന മട്ടിൽ അവിടെ ഇരിപ്പുണ്ടായിരുന്നു.

പ്രണയത്തെപ്പററിയുള്ള ഒരു വലിയ വാദപ്രതിവാദം അവിടെ സമാരംഭിക്കപ്പെട്ടു. ഒരിക്കൽ മാത്രമോ, അതോ പലപ്രാവശ്യമോ ഒരാൾക്കു് യഥാർത്ഥത്തിൽ സ്നേഹിക്കാൻ സാധിക്കുന്നതെന്ന ഒരു പ്രമേയത്തെപ്പററി

യായിരുന്ന അതിഥികൾ വാദിക്കാൻ ഉദ്ദേശിച്ചിരുന്നത്. ചിലർ ജീവിതത്തിൽ ഒരൊററ ദൃഢപ്രണയം മാത്രമേ ജനങ്ങൾക്കുണ്ടാകയുള്ളു എന്ന് ട്ടേവളരെ ഉദാഹരണങ്ങൾ ഉന്നയിച്ചു സമർത്ഥിച്ചു. അതേ സമയത്തുതന്നെ പലരും പലപ്പോഴും ദൃഢമായ പ്രേമത്തിന്നു പാത്രീഭവിച്ചിട്ടുണ്ടെന്നും ഉദ്ഘോഷിച്ചു.

പുരുഷന്മാർ മദനവികാരം ഒരു രോഗമെന്നപോലെ ഭാവിക്കുകയും, അതു് ഒരാളിൽത്തന്നെ പലതവണ അപ്പി ക്കുകയും, ആ പ്രണയഗതിക്ക് എന്തെങ്കിലും ക്ഷതിയേററാൽ അവർ പ്രണയപാത്രത്തെയും, തന്നെത്തന്നെയും ഹിംസിക്കുകയും ചെയ്യുന്ന ഒരു പതിവുണ്ട്. ഈ വീക്ഷണഗതിയെ എതിർക്കേണ്ടതില്ലെങ്കിലും, ഒരു നിരീക്ഷണത്തേക്കാൾ വെറും ഭാവനയെ മാത്രം അടിസ്ഥാനമാക്കി, അവിടെ കൂടിയിരുന്ന സ്ത്രീകൾ ഊന്നിപ്പറഞ്ഞതു് പ്രേമം, യഥാർത്ഥപ്രേമം, അതിയായ പ്രേമം, മഹത്തായപ്രേമം ഒരിക്കൽ മാത്രമേ ഒരു വ്യക്തിയിൽ പതിക്കു എന്നാണ്. ആ പ്രേമം ആകട്ടെ ഒരു ഇടിവാൾപോലെയാണ്. അതു പതിക്കുന്ന സ്ഥലം എന്നും ശൂന്യമായി വെന്തെരിഞ്ഞു പോകയും അവിടെ ഒരു സ്വപ്നംപോലും വേരൂന്നാൻ കഴിയാതെ അവശേഷിക്കുകയും ചെയ്യുന്നു.

പ്രേമംകൊണ്ടു ധാരാളം കൈകാര്യം ചെയ്തിട്ടുള്ള മാർകിസ് ഈ വിശ്വാസത്തെ എതിർത്ത് ഭംഗിയായി സംസാരിച്ചുതുടങ്ങി: "ഒരാൾക്ക് സർവ്വശക്തികളും പ്രയോഗിച്ച് ആത്മാർത്ഥമായി എത്ര തവണ വേണമെങ്കിലും

അനുരക്തനാകാൻ സാധിക്കുമെന്നുള്ളതിനെ സമർത്ഥി ക്കാൻ ഞാനൊരു കഥ പറയാം. ചിലർ പ്രേമഭംഗം നിമി ത്തം ആത്മഹത്യ ചെയ്യുവെന്നും, അതു് അവർക്ക് വീണ്ടും മററൊരാളിൽ പ്രണയാർപ്പണം ചെയ്യാനുള്ള അസാധ്യത കൊണ്ടാണെന്നും നിങ്ങൾ എന്നോടു പറഞ്ഞല്ലോ. മററൊ രാളെ സ്നേഹിക്കുന്നതിനുള്ള അവസരം ലഭിക്കാത്തവിധ ത്തിൽ അക്കൂട്ടർ ആത്മഹത്യ ചെയ്യാത്തപക്ഷം-ആത്മ ഹത്യയാകുന്ന വിഡ്ഢിത്തം ചെയ്യാത്തപക്ഷം, അവർ സ്വയം ആശ്വസ്തരാകുമായിരുന്നു. എന്നുതന്നെയല്ല, അവർ പ്രകൃതിനിയമം അനുസരിച്ച് മരിക്കുന്നതുവരെ എത്രയോ പ്രാവശ്യം ഓരോ പ്രണയരംഗങ്ങൾ സൃഷ്ടിക്കുകയും ചെയ്യു മായിരുന്നു. പ്രണയികളും മദ്യപാനികളും ഏറെക്കുറെ ഒരുതരക്കാരാണ്. കുടിയൻ വീണ്ടും വീണ്ടും കുടിക്കും. ഒരു കാമി എന്നെന്നും പ്രേമാർപ്പണം ചെയ്തുകൊണ്ടിരിക്കും. അതു് ഒരുവക സ്വഭാവഗതിയാണ്.

ഈ തക്കത്തിനു മാദ്ധ്യസ്ഥം വഹിച്ചു ഒരു തീർപ്പു കല്പിക്കാൻ അവർ എല്ലാവരുംകൂടി പാരീസിൽനിന്നും നാട്ടിൻപുറത്തേയ്ക്കു വിശ്രമാർത്ഥം വന്നുചേർന്ന ആ വയ സ്സൻ വൈദ്യനെ നിയമിക്കുകയും, അദ്ദേഹത്തിൻെറ അഭി പ്രായം ആരായുകയും ചെയ്തു. അദ്ദേഹത്തിനു് പ്രത്യേക മായി ഒന്നും പറയാനുണ്ടായിരുന്നില്ല മാർക്വിസ് പറ ഞ്ഞതുപോലെ അതൊക്കെ ഒരുതരം സ്വഭാവഗതികളാ ണെന്നു് അദ്ദേഹവും അഭിപ്രായപ്പെട്ടു.

ഡോക്ടർ തുടർന്നു പറഞ്ഞു: "ഒരു ന്യൂനതയും സംഭ വിക്കാതെ ഒരു പ്രണയം അൻപത്തിയഞ്ചു വത്സരം നില

നില്ക്കുകയും, മരണംകൊണ്ടു മാത്രം അതു സമാപിക്കുകയും ചെയ്ത ഒരു സംഭവം എനിക്കറിയാം.''

മാർക്വിസ് ഇതു കേട്ട് കൈയ്യടിച്ചു. ഇതു കേട്ട് ഒരു യുവതി അഭിപ്രായപ്പെട്ടു: "ഇതെത്ര മനോഹരമായ ഒരു സംഗതിയാണ്! ഇങ്ങനെയുള്ള പ്രേമം എന്തൊരു സ്വപ്നമാണ്! ഇത്ര അഗാധവും, സജീവവും ആയ ഒരു പ്രണയത്താൽ വലയം ചെയ്യപ്പെട്ട് അൻപത്തഞ്ചുകൊല്ലം ജീവിക്കുകയെന്നതു് എന്തു ഭാഗ്യമാണ്! അങ്ങനെ ആരാധിക്കപ്പെടുന്ന ഒരു വ്യക്തി എത്ര ഭാഗ്യവാനും, ഗുണവാനും ആയിരിക്കണം; അല്ലെങ്കിൽ ഭാഗ്യവതിയും ഗുണവതിയും ആയിരിക്കണം !''

ഡോക്ടർ ചിരിച്ചു: അദ്ദേഹം പറഞ്ഞു: "മാഡം, പരമാർത്ഥത്തിൽ, നിങ്ങൾക്ക് ഒരു അബദ്ധം പററിയെന്നു തോന്നുന്നു. എന്തെന്നാൽ ഈ കാര്യത്തിൽ സ്നേഹിക്കപ്പെട്ട വ്യക്തി ഒരു പുരുഷനായിരുന്നു. നിങ്ങൾ ആ മനുഷ്യനെ അറിയും. ആ മനുഷ്യൻ മോൺസിഞ്ഞോർ ചാക്കോ ആണ്. അദ്ദേഹമാണല്ലോ നമ്മുടെ ഗ്രാമവൈദ്യൻ. ആ സ്ത്രീയുടെ കാര്യമാണെങ്കിൽ അവളേയും നിങ്ങൾ അറിയും. കസേരയ്ക്കു ചൂരലിടുന്ന ഒരു വയസ്സിയുണ്ടായിരുന്നില്ലേ? അവർതന്നെ. ഈ വീട്ടിൽത്തന്നെ കൊല്ലംതോറും അവർ വരുമായിരുന്നു. ഞാൻ എങ്ങനെ നിങ്ങളെ ഈ കാര്യം ഗ്രഹിപ്പിക്കും?''

"സ്ത്രീജനങ്ങളുടെ അഭിനിവേശം ഒന്നിടിഞ്ഞിരിക്കയാണ്. അവരുടെ മുഖത്തു കാണുന്ന നിരാശ ഇങ്ങനെ പറയുകയാണെന്നു തോന്നും: "ഛേ! യോഗ്യന്മാരായ പുരു

ഷന്മാരുടെ രസത്തിനു വിഷയമാകുന്ന നല്ല പ്രത്യേക മഹത്വമുള്ളവരിലേ പ്രണയം വന്നു പതിക്കയുള്ളു."

മൂന്നു മാസത്തിനു മുൻപ് ഈ വൃദ്ധയുടെ രോഗശയനം പരിശോധിക്കാൻ എന്നെ ക്ഷണിച്ചു. അവർ ആസന്നമൃത്യുവായി കിടക്കുകയായിരുന്നു. ഒരു വീടാക്കി ഉപയോഗിച്ചിരുന്ന ഒരു പഴയ കുതിരവണ്ടിയിൽ തന്റെ അംഗരക്ഷകരും, സുഹൃത്തുക്കളുമായിരുന്ന രണ്ടു പട്ടികളോടുകൂടിയാണ് അവർ വന്നുചേർന്നതു്. ആ വണ്ടി വലിച്ചിരുന്ന കുതിരയേയും നിങ്ങൾ കണ്ടിരിക്കാം. പള്ളിയിലെ കണക്കെഴുത്തുകാരനും അവിടെയുണ്ടായിരുന്നു. ഞങ്ങളെ ആ സ്ത്രീ അവളുടെ മരണപത്രം എഴുതാൻ ഏല്പിച്ചു. അവളുടെ മൊഴികളുടെ വസ്തുതകൾ വെളിവാക്കുവാൻവേണ്ടി സ്വന്തം ചരിത്രം മുഴുവൻ അവർ ഞങ്ങളെ പറഞ്ഞു കേൾപ്പിച്ചു. ഇങ്ങനെ ഹൃദയസ്പൃക്കും, ഒരേ ഗതിയുള്ളതുമായ ഒരു സംഭവചരിത്രം ഞാൻ ഒരിക്കലും കേട്ടിട്ടില്ല.

"അവളുടെ അച്ഛനും അമ്മയും കസേരയുടെ ഇരിപ്പിടങ്ങൾ നിർമ്മിച്ചുവന്നു. ഈ ഭൂമിയിൽ ഒരിടത്തും അവർക്കു സ്ഥിരമായ ഒരു ഭവനം ഉണ്ടായിരുന്നില്ല. ചെളിപുരണ്ടു കീറത്തുണിയും ഉടുത്ത് കുട്ടിക്കാലത്ത് ആ സ്ത്രീ തോന്നിയ സ്ഥലത്തെല്ലാം ചുററിനടക്കുമായിരുന്നു. പട്ടണത്തിന്റെ പ്രവേശനദ്വാരത്തിനടുത്തു സ്വന്തം വണ്ടി നിർത്തി അവളുടെ മാതാപിതാക്കന്മാർ കുതിരയെ മേയാൻ അഴിച്ചുവിട്ടിരുന്നു. പട്ടി വല്ലയിടത്തും പോയി വളഞ്ഞു കൂടി കിടക്കുമായിരുന്നു. കൊച്ചുകുട്ടിയായിരുന്ന ആ സ്ത്രീ പുല്ലി

ൻെറ പുറത്തു കളിച്ചുനടയ്ക്കും. ആ കസേര പണിക്കാർ റോഡിനരികിലിരുന്നു കസേരപ്പണി നടത്തിവന്നു. അയൽ പക്കത്തുള്ള കസേരകൾ നന്നാക്കാൻ ആളുകൾ അവരെയാണ് ഏല്പിച്ചിരുന്നതു്.

പെൺകുട്ടി അധികം ദൂരെപ്പോയി ആ ഗ്രാമത്തിലുള്ള വല്ല കുട്ടികളുമായി പരിചയപ്പെട്ടു് അവിടെ തങ്ങിനില്ക്കുമ്പോൾ, അവളുടെ അച്ഛൻ കോപിച്ചു് അവളെ വിളിക്കുന്നതുകേൾക്കാം. "ഇവിടെ വരൂ! തെമ്മാടിച്ചിപ്പെണ്ണേ!" ഇതായിരുന്നു അവളുടെ ജീവിതത്തിൽ അവൾക്കു കേൾക്കാൻ കഴിഞ്ഞിട്ടുള്ള മധുരവചനങ്ങൾ!

അവൾക്കു കുറച്ചു കൂടിപ്രായമായപ്പോൾ, കേടുതീർക്കാനുള്ള കസേരകൾ വല്ലവരോടും വാങ്ങിക്കൊണ്ടുവരുന്നതിനുള്ള ചുമതല അവളുടെ മാതാപിതാക്കന്മാർ അവളെ ഏല്പിച്ചു. ആ നടപ്പിൽ അങ്ങാടിയിലുള്ള പല കുട്ടികളുമായി അവൾ പരിചയപ്പെട്ടു അങ്ങനെ നടക്കുമ്പോൾ അവളുടെ ചെറുമിത്രങ്ങളുടെ മാതാപിതാക്കന്മാർ അവരോടു വിളിച്ചുപറഞ്ഞ ചില വാചകങ്ങളും അവൾ കേട്ടു. "നാണംകെട്ട പിള്ളേരേ, നിങ്ങൾ ഇങ്ങോട്ടുവരില്ലേ? വെറും കാലുമായി നടക്കുന്ന ആ പെണ്ണിനോടു് ഇനി നിങ്ങൾ സംസാരിക്കുന്നതൊന്നു കേൾക്കട്ടെ." ഇതായിരുന്നു അവരുടെ മൃഗീയ വാചകം.

ചിലപ്പോൾ കുട്ടികൾ അവളെ കല്ലെറിഞ്ഞുവന്നു. ചിലപ്പോൾ ചില സ്ത്രീകൾ അവൾക്കു കുറെ കാശുകൊടുത്തിട്ടു് അവളെ സൂക്ഷിച്ചുനോക്കുമായിരുന്നു. ഒരിക്കൽ— അന്നവൾക്കു പതിനൊന്നു വയസ്സുണ്ടായിരുന്നു—അവർ

ഈ സ്ഥലത്തുവന്നപ്പോൾ, ശ്മശാനത്തിൻെറ പിൻഭാഗത്തുവച്ച് കൊച്ചുചാക്കോയെ അവൾ കാണാനിടയായി. ആരോ അവൻെറ കൈയ്യിലുണ്ടായിരുന്ന രണ്ടു സൂതട്ടി ക്കൊണ്ടുപോയതുകൊണ്ട് അവൻ അവിടെയിരുന്നു കരയുകയായിരുന്നു. അവിടത്തെ സമ്പന്നനായ ഒരു കൊച്ചു പൌരൻെറ—തന്നെ ആട്ടിപ്പായിക്കുന്ന ഐശ്വര്യമുള്ള കൂട്ടരിൽ ഒരുവനാണെന്ന് അവൾ ഗ്രഹിച്ചിരുന്ന ഒരു കിശോരൻെറ്—എപ്പോഴും സംതൃപ്തരും, സന്തുഷ്ടരുമായി ജീവിതം നയിക്കുന്നവരിൽ ഒരുത്തൻെറ—കണ്ണീർകണ്ട് അവളുടെ ഹൃദയം അലിഞ്ഞുപോയി അവൾ അവൻെറ അടുത്തുചെന്ന് അവളുടെ ആകപ്പാടെയുള്ള സമ്പാദ്യമായുണ്ടായിരുന്ന ഏഴു സൂ അവൻെറ കൈയ്യിലേയ്ക്കിട്ടുകൊടുത്തപ്പോൾ ആ കൊച്ചുവീരൻ കണ്ണീരും തുടച്ചുകളഞ്ഞ് അതു സന്തോഷമായി സ്വീകരിച്ചു. സന്തോഷോന്മത്തയായി അവനെ ഒന്ന് ആലിംഗനം ചെയ്യാൻ അവൾക്ക് ഒരു തൻേറടം ഉണ്ടായി. പണം എണ്ണിക്കൊണ്ടു സ്വസ്ഥനായിരുന്ന അവൻ അവളെ അതിനനുവദിച്ചു. അവൻ അവളെ ശകാരിക്കയോ, അവളെ പ്രഹരിക്കയോ ചെയ്യാതിരുന്നതുകൊണ്ട് വീണ്ടും അവൾ അവനെ ഗാഢമായി പുണൎന്നു. അവൾ കൈകൾകൊണ്ടും, ഹൃദയംകൊണ്ടുമാണ് അവനെ ആശ്ലേഷിച്ചത്. അതെല്ലാം കഴിഞ്ഞ് അവൾ ഓടി ദൂരെയെങ്ങോ പോയി. ചാക്കോവിനു സന്തോഷവുമായി. അതിന്നശേഷം, എന്തെല്ലാമാണ് അവളുടെ കഴപ്പംപിടിച്ച തലയ്ക്കുള്ളിൽ നടന്ന സംഭവങ്ങൾ? തൻെറ തെണ്ടിക്കിട്ടിയ പണം സ്നേഹത്തോടേ

ത്യജിച്ചതുകൊണ്ട് അവൾ ആ കുസൃതിക്കുട്ടിയോടു സ്വയം ബന്ധപ്പെഴുകഴിഞ്ഞോ? അല്ലെങ്കിൽ, അവളുടെ ആദ്യചുംബനം അവനു നൽകിയതുകൊണ്ട് അവളുടെ ആത്മാവ് അവനോടു ഒട്ടിച്ചേർന്നോ? വലിയ കാര്യമായാലും, ചെറിയ കാര്യമായാലും, ഈ രഹസ്യം രണ്ടിനും ഒരുപോലെതന്നെ.

കുറെ മാസത്തേയ്ക്ക് ആ ശ്മശാനത്തിന്റെ മൂലയും അവിടെ വച്ചുകണ്ട കുട്ടിയും അവളുടെ ഭാവനാലോകത്തിൽ മറയാതെനിന്നു. അവൾ അവളുടെ മാതാപിതാക്കന്മാരെ കട്ടു പണമുണ്ടാക്കാൻതുടങ്ങി. സാമാനം വാങ്ങാൻ കൊടുത്തയയ്ക്കുന്ന പണത്തിൽനിന്നും, കസേരയുടെ കൂലിയിൽനിന്നും, ഓരോ സൂ അപ്പോളപ്പോൾ കട്ടെടുത്ത് പ്രത്യേകം സൂക്ഷിക്കുന്നതിൽ അവൾ ഉത്സുകയായി. അതിന്റെ ഉദ്ദേശം അവനെ കാണാൻ പോകുന്നതിനു തന്നെ.

അവൾ ഇവിടെ തിരിച്ചുവന്നപ്പോൾ അവളുടെ കൈയിൽ രണ്ടു ഫ്രാങ്കുണ്ടായിരുന്നു. എന്നാൽ അത്തവണ അവൾ അവനെക്കണ്ടത് ഒരു കൊച്ചു മരുന്നുകച്ചവടക്കാരനായിട്ടാണ്. തന്റെ അച്ഛന്റെ പീടികയിൽ നല്ല നിറമുള്ള വലിയ കുപ്പികളുടെ പിന്നിൽ, നല്ല വൈൻ കുപ്പികൾക്കിടയ്ക്കു പ്രസന്നനായി നില്ക്കുന്ന ഒരു ബാലനെയാണ് ആ പെൺകുട്ടി കണ്ടത്. ആ കാഴ്ച അവളുടെ സ്നേഹത്തെ അധികമാക്കി. അവൾ സന്തോഷം കൊണ്ടു മതിമറന്നു. അതുതന്നെയല്ല, ആ കുപ്പികളുടെ വിലയും നിലയും വിശുദ്ധമാണെന്നും അവൾക്കറിയാമാ

യിരുന്നു. ഈ ഒരു ചിത്രം അവളുടെ സ്മരണയിൽ മായാത്ത ഒന്നായിത്തീർന്നു. അടുത്തകൊല്ലം വന്നപ്പോഴും അതു 'സ്നേഹക്കുട്ടൻ' തന്റെ ചങ്ങാതിമാരുമൊരുമിച്ചു സ്കൂളിനടുത്തിരുന്ന രാശികളിക്കുന്നതു കണ്ടു് അവൾ അവന്റെ അടുത്തുചെന്നു് അവനെ പിടിച്ചുവലിച്ചു ബലമായി ചുംബിക്കാൻതുടങ്ങി. ചാക്കോ പേടിച്ചു് വലിയ ഒച്ചയുണ്ടാക്കി. അവനെ സമാധാനിപ്പിക്കുവാൻവേണ്ടി അവൾ അത്തവണ അവന്നു് അവളുടെ കൈയിൽ ആകപ്പാടെയുണ്ടായിരുന്ന എഴുപതുസെൻറു് കൊടുത്തപ്പോൾ, കിട്ടിയ തുക കുറച്ചു് ഈടുള്ളതാണെന്നു മനസ്സിലാക്കി അവൻ തന്റെ കണ്ണുകൾ തുറിപ്പിച്ചു് അതിൽ നോട്ടം തുടങ്ങി.

അവൻ അതെടുത്തു. അവൾ അവനെ ഇഷ്ടംപോലെ താലോലിക്കട്ടെ. അടുത്ത നാലുവർഷകാലത്തേയ്ക്കു് ഈ പതിവുതുടർന്നു. അവളുടെ കൈവശം ഉള്ള പണം മുഴുവൻ അവന്നു സമ്മാനിക്കും. അതിന്നു ബദലായി അവൾ അവനെ ഇഷ്ടംപോലെ ഉമ്മവയ്ക്കാൻ അനുവദിക്കും. ഇതായിരുന്നു ഇടപാടു്! ഒരുതവണ പതിനഞ്ചുസെൻറും, ചിലപ്പോൾ നാല്പതും, മറെറാരിക്കൽ അഞ്ചുസെൻറും അവൾ അവന്നു സമ്മാനിച്ചു. അഞ്ചുസെൻറു് കൊടുത്തപ്പോൾ അതു് അവൾക്കുതന്നെ കുറച്ചിലായിത്തോന്നിയതുകൊണ്ടു് അവൾ സങ്കടത്തോടേ കരഞ്ഞു് അവളുടെ ഖേദം പ്രകടിപ്പിച്ചു. അക്കൊല്ലം അവളുടെ സമയം മോശമായിരുന്നു. ഒടുവിലത്തെത്തവണ അഞ്ചുഫ്രാങ്കിന്റെ ഒരു വലിയ നാണയമാണു് അവന്നു കിട്ടിയതു്. അതുകണ്ടു് ചരിതാർത്ഥനായി അവൻ നല്ലപോലെ ഒന്നു ചിരിച്ചു.

അതു കഴിഞ്ഞു് അവൻ അപ്രത്യക്ഷനായി. അവന്റെ അച്ഛൻ അവനെ കോളേജിലയച്ചു. അവൾ ആ കാര്യം ബുദ്ധിപൂർവ്വമായ ചില ചോദ്യങ്ങൾകൊണ്ടു് ആളുകളിൽനിന്നും മനസ്സിലാക്കി. അവൾ ചില തന്ത്രങ്ങൾ പ്രയോഗിച്ചു് അവളുടെ അച്ഛനമ്മമാരുടെ താമസസ്ഥലം മാററി കോളേജിന്റെ വഴിക്ക പോകാനുള്ള ഏർപ്പാടുചെയ്തു. അതിൽ അവൾ വിജയിനിയായി; ഒരു കൊല്ലത്തേയ്ക്കുമാത്രം. അടുത്ത രണ്ടുകൊല്ലത്തേയ്ക്കു് അവരുടെ പരസ്പരസന്ദർശനം നടന്നില്ല. അപ്പോഴേയ്ക്കും, അവൾക്ക കണ്ടാൽ മനസ്സിലാകാത്ത വിധത്തിൽ ആ ബാലന്റെ രൂപത്തിന്ന വല്ലാത്ത മാററം സംഭവിച്ചു. അവൻ ഉന്നതഗാത്രനും സുന്ദരനുമായി. അവന്റെ കോട്ടും അതിലുള്ള പിച്ചളക്കുടുക്കകളും മററും ആരുടേയും കണ്ണിനു് കൌതുകം വളർത്തുന്നവയായിരുന്നു. അവൾ കാണരുതെന്നു സൂത്രത്തിൽ വിചാരിച്ചുകൊണ്ടു് അവൻ വളരെ പ്രൌഢിയോടെ അവളുടെ അടുത്തുകൂടി നടന്നുപോയി.

അവൾക്കു് ആ സംഭവം മനസ്സിലായി. അവൾ രണ്ടുദിവസത്തേയ്ക്കു കണ്ണുതോരാതെ കരഞ്ഞു. അവളുടെ ഹൃദയവ്യഥ നീണ്ടുനിന്നു. എല്ലാ കൊല്ലവും അവൾ ഇവിടെ വന്നിരുന്നു. അവൾ അവന്റെ അടുത്തുകൂടിപ്പോയാൽ അവൾ വന്ദിക്കാറില്ല. അവൻ അവന്റെ ദൃഷ്ടികൾ ഉയർത്തി അവളെ ഒന്നു നോക്കുകപോലും ചെയ്തില്ല. അവൾ അവനെ വികാരഭരിതയായി സ്നേഹിച്ചു. അവൾ എന്നോടു പറയുകയാണ് "ഡോക്ടരേ, ആ മനുഷ്യനെ മാത്രമേ ഞാൻ ഒരാളായി ഈ ലോകത്തിൽ കണ്ടിട്ടുള്ളു.

മററു് ആളുകൾ ഇവിടെ ജീവിക്കുന്നുണ്ടോ എന്നുപോലും എനിക്കറിഞ്ഞുകൂടാ.''

അവളുടെ മാതാപിതാക്കന്മാർ മരിച്ചു. അവൾ അവരുടെ ജോലി തുടർന്നു. അവൾ ഒരു പട്ടിക്കുപകരം രണ്ടെണ്ണത്തെ കൂടെക്കൊണ്ടുനടന്നു; ആരും ആക്രമിക്കാതിരിക്കാൻ.

ഒരുദിവസം, അവളുടെ ഹൃദയത്തിന്റെ വിശ്രമസങ്കേതമായിരുന്ന ഈ ഗ്രാമത്തിൽ വന്ന അവസരത്തിൽ, ഒരു യുവതി അവളുടെ പ്രേമഭാജനമായ ചാക്കോവിന്റെ കൈയ്യും പിടിച്ചുകൊണ്ടു് അയാളുടെ പീടികയിൽനിന്നും വരുന്നതുകണ്ടു. ആ സ്ത്രീ അയാളുടെ ഭാര്യയായിരുന്നു. ചാക്കോ കല്യാണം കഴിച്ചു.

അന്നുവൈകുന്നേരം അവൾ അവിടത്തെ മേയറുടെ പറമ്പിലുണ്ടായിരുന്ന ഒരു കുളത്തിൽ ചാടി. ഒരു കുടിയൻ അതുകണ്ടു് അവളെ പിടിച്ചു കരയ്ക്കു കയററി മരുന്നുപീടികയിൽ കൊണ്ടുവന്നു. ഉടമസ്ഥന്റെ മകനായ ചാക്കോ തന്റെ വിശേഷവസ്ത്രങ്ങൾ അണിഞ്ഞു് ആ സ്ത്രീയെ ശുശ്രൂഷിക്കാനും പരിശോധിക്കാനുമായി അടുത്തുവന്നു. അവളെ അറിയാത്ത മട്ടിൽ അയാൾ അവളുടെ വസ്ത്രങ്ങൾ അല്പം മാററി അവളുടെ ശരീരം തിരുമ്മിക്കൊണ്ടു് ഒരു ഘനത്ത ശബ്ദത്തിൽ പറഞ്ഞു ''എന്റെ! നീ വെറും ബുദ്ധിയില്ലാത്തവളാണു്! നീ ഇങ്ങനെ വെറും ഒരു മൃഗമാകേണ്ടിയിരുന്നില്ല! ''

അവളെ ആശ്വസിപ്പിക്കാനും അവളുടെ രോഗം മാററാനും ആ ഒററമൂലിക മാത്രമേ വേണ്ടിവന്നുള്ളു. അവൻ

അവളോട് സംസാരിച്ചല്ലോ! അവൾ വളരെ നാൾ ഭാഗ്യവതിയായി കഴിച്ചുകൂട്ടി.

ഈ വൈദ്യശുശ്രൂഷയ്ക്ക് ധാരാളം പണം കൊടുക്കാമെന്ന് അവൾ നിർബ്ബന്ധപൂർവ്വം പറഞ്ഞിട്ടും, അയാൾ ഒന്നും പ്രതിഫലമായി വാങ്ങിയില്ല. അവളുടെ ജീവിതം മുഴുവൻ ഈ രൂപത്തിൽത്തന്നെ കഴിഞ്ഞുകൂടി. അവൾ കസേര നന്നാക്കും; ചാക്കോവിനെ ഓർക്കും. എല്ലാക്കൊല്ലവും അവൾ ചാക്കോവിനെ അയാളുടെ ജനലിൽക്കൂടി കണ്ടുവന്നിരുന്നു. അവൾക്കാവശ്യമുള്ള മരുന്ന് അവൾ അയാളോടേ വാങ്ങിയിരുന്നുള്ളു. അങ്ങിനെ അവൾ അയാളെ കാണുകയും, സംസാരിക്കയും, കുറച്ചുപണം കൊടുക്കുകയും ചെയ്തു സംതൃപ്തിയടഞ്ഞു.

ഞാൻ നേരത്തെ പറഞ്ഞതുപോലെ ആ സാധുസ്ത്രീ ഈ സ്പ്രിങ്ങ്കാലത്താണ് മരിച്ചത്. അവളുടെ സന്താപജീവിതകഥ മുഴുവനും പറഞ്ഞതിനുശേഷം അവളുടെ ജീവിതത്തിൽ സമ്പാദിച്ച പണം മുഴുവനും ചാക്കോവിന് കൊടുക്കണമെന്ന് അപേക്ഷിച്ചു. ആ പണം അവൾ സമ്പാദിച്ചതും, വേലചെയ്തതും എല്ലാം അവനു വേണ്ടിത്തന്നെ. പട്ടിണികിടന്നുംപോലും ആണ് ആ പാവപ്പെട്ടവൾ ചിലപ്പോൾ മുതൽക്കൂട്ടിയത്. എന്തിന്? അവളുടെ മരണാനന്തരം ഒരിക്കലെങ്കിലും അയാൾ ആ സ്നേഹമുള്ളവളെ ഓർക്കുന്നതിനുവേണ്ടി! അനന്തരം അവൾ എന്റെ പക്കൽ രണ്ടായിരത്തിമുന്നൂററി ഇരുപത്തിയേഴ ഫ്രാങ്ക് ഏല്പിച്ചു. അവൾ അവളുടെ അന്ത്യശ്വാസം വലിച്ചുകഴിഞ്ഞപ്പോൾ, തന്ന പണത്തിൽ ഇരുപത്തേഴ

ഫ്രാങ്ക് പള്ളിക്കണക്കകാരനെ ഏല്പിച്ച് അവളുടെ ശവസംസ്കാരകർമ്മം ഭംഗിയായി നടത്തിച്ചു. ബാക്കിയുള്ള പണം ഞാൻ കൊണ്ടുപോന്നു.

അടുത്ത ദിവസം ഞാൻ ചാക്കോവിന്റെ വീട്ടിൽ ചെന്നു. ഞാൻ അവിടെ ചെന്നപ്പോൾ അവർ അപ്പുറത്തും ഇപ്പുറത്തും ഇരുന്ന് പ്രാതൽ കഴിച്ചു കഴിഞ്ഞതേയുള്ളൂ. എങ്കിലും വലുതും, ചുവന്നതും വാസനയുള്ളതുമായ ഔഷധവിഭവങ്ങൾ അവിടെ ഇരിക്കുന്നുണ്ടായിരുന്നു. അതൊക്കെ സേവിച്ച് തൃപ്തരായിട്ടാണ് ആ ദമ്പതികൾ മേശയുടെ ഇരുവശത്തുമായി ഇരുന്നിരുന്നത്.

അവർ എന്നോട്ട് ഇരിക്കാൻ പറഞ്ഞു. എനിക്ക് ഒരു ക്രഷ് തന്നതു ഞാൻ സ്വീകരിച്ചു. ഞാൻ ഈ സാധുസ്ത്രീയുടെ കഥ വികാരഭരിതനായി പറയാൻ തുടങ്ങി. സാക്ഷാൽ കഥയുടെ മട്ടിൽ! അവർ സഹതാപംകൊണ്ടു കരയുമെന്ന മട്ടിലായി. ആ കസേരപണിക്കാരി, അലഞ്ഞുതിരിഞ്ഞു നടന്നവൾ, ആ തെണ്ടി സ്ത്രീ അയാളെയാണ് സ്നേഹിച്ചതെന്നു മനസ്സിലായപ്പോൾ, ചാക്കോ രോഷത്തോടേ ചാടി എഴുന്നേററു. അവൾ അയാളുടെ അഭിമാനം എല്ലാം അപഹരിച്ചെന്നോ, സത്യമുള്ളവരുടെ വിലയും നിലയും കെടുത്തിയെന്നോ, അയാളുടെ ബഹുമാനം നശിപ്പിച്ചുവെന്നോ, വേറെയെന്തൊക്കെയോ ദൂഷണം ചെയ്തുവെന്നോ, തന്റെ ജീവിതത്തെക്കാളും പ്രിയതരമായ എന്തോ സംഗതികളെ പാടേ തകർത്തുകളഞ്ഞെന്നോ ഉള്ള ഭാവത്തിലാണ് അയാൾ എഴുന്നേററുനിന്നതു്.

അയാളുടെ ഭാര്യയും കോപകലുഷിതയായി "ആ തെണ്ടി, ആ തെണ്ടി, ആ തെണ്ടി" എന്നു് മറെറാരുവാക്കം കിട്ടാത്തപോലെ പുലമ്പി. ഷാക്കോ തൻെറ തൊപ്പി ചെവിയുടെ അരികിലേയ്ക്കു ചരിച്ചു വച്ചുകൊണ്ടു മേശയ്ക്കുപുറവും കാലുനീട്ടിവച്ചു നടന്നുതുടങ്ങി. അയാഠം പറഞ്ഞു.

"ഡോക്ടരേ, നിങ്ങളൊന്നു ചിന്തിച്ചുനോക്കൂ! ഒരു മനുഷ്യനു സംഭവിക്കാവുന്ന ഒരു വലിയ വിപത്താണിതു്. എന്താ ചെയ്യുക? അയ്യോ! അവഠം ജീവിച്ചിരിക്കുമ്പോളാണു് ഞാനിതറിഞ്ഞിരുന്നെങ്കിൽ ഞാൻ അവളെ അറസ്റ്റ് ചെയ്യിച്ചു് തടവിൽ ഇടുവിക്കുമായിരുന്നു. ഞാൻ പറഞ്ഞേയ്ക്കാം. അവഠം ഒരിക്കലും അവിടെനിന്നു പുറത്തുപോകയില്ലായിരുന്നു."

എൻെറ ഭക്തിപൂർവ്വമായ പ്രവർത്തനത്തിനുണ്ടായ ഫലം ഓർത്തു ഞാൻ സ്തംഭിച്ചുപോയി. എന്താണു് പറയേണ്ടതെന്നും, എന്താണു് പ്രവർത്തിക്കേണ്ടതെന്നും എനിക്കറിഞ്ഞുക്രൂടാതായി. എൻെറ സന്ദേശം എനിക്കു നിർവ്വഹിക്കാതിരിക്കാനും തരമില്ല. ഞാൻ പറഞ്ഞു "ആ സ്ത്രീ അവളുടെ ജീവിതസമ്പാദ്യമായ രണ്ടായിരത്തിമുന്നൂറു ഫ്രാങ്ക് നിങ്ങഠംക്കു തരണമെന്നു പറഞ്ഞു് എന്നെ ഭരമേല്പിച്ചിട്ടുണ്ടു്. ഞാൻ നിങ്ങളോടു പറഞ്ഞ കാര്യങ്ങഠം നിങ്ങഠംക്കു വളരെ യോജിക്കാത്തവയായതുകൊണ്ടു് ഈ പണം വല്ല പാവങ്ങഠംക്കാ ദാനം ചെയ്യുന്നതായിരിക്കുമല്ലോ ഉത്തമം!"

അവർ, ആ ഭർത്താവും ഭാര്യയും, എൻെറ നേരെ നോക്കി; വല്ലാതെ ഒന്നു ഞെട്ടി പകച്ചുകൊണ്ടുള്ള നോട്ടം! ഞാൻ എൻെറ പോക്കററിൽനിന്നാ പണപ്പൊതി വലിച്ചെടുത്തു. പല രാജ്യങ്ങളിൽനിന്നും തേടിയുണ്ടാക്കിയ— പല അടയാളങ്ങളുമുള്ള—സ്വർണ്ണവും സ്വവും കലൎന്ന രണ്ടു സമ്മിശ്രമായ പണം—ആ അലവലാതിപ്പണം, ഞാൻ പുറത്തെടുത്തു. എന്നിട്ടു ഞാൻ ചോദിച്ചു. "അപ്പോൾ നിങ്ങൾ എന്തു തീൎച്ചയാക്കി?"

ചാക്കോവിൻെറ ഭാര്യയാണു് ആദ്യം സംസാരിച്ചതു്. അവർ പറഞ്ഞു "അതു് ആ സ്ത്രീയുടെ അന്ത്യമായ ഒരു അഭിലാഷമായതുകൊണ്ടു് അതു ഉപേക്ഷിക്കുന്നതു ബുദ്ധിമുട്ടുള്ള ഒരു കാര്യമാണല്ലോ!"

അല്പം പരിഭ്രമിച്ചുകൊണ്ടു ഭർത്താവു പറഞ്ഞു "നമുക്കു ആ പണംകൊണ്ടു കുഞ്ഞുങ്ങൾക്കു എപ്പോഴും വല്ലതും വാങ്ങാം."

ഞാൻ ഒരു മയമില്ലാത്തമട്ടിൽ പറഞ്ഞു "നിങ്ങളുടെ ഇഷ്ടംപോലെ" ചാക്കൊ തുടൎന്നു പറഞ്ഞു.

"ശരി. ആ പണം നിങ്ങളെ ഏല്പിച്ചതുകൊണ്ടു് ഞങ്ങൾക്കു തന്നേയ്ക്കു. ഞങ്ങൾ അതു് എന്തെങ്കിലും നല്ല കാര്യങ്ങൾക്കുവേണ്ടി ചിലവഴിക്കാം."

ഞാൻ ആ പണം അവിടെ വച്ചിട്ടു പുറത്തേയ്ക്കു പോയി. പിറേറദിവസം ചാക്കോ എൻെറ വീട്ടിൽ വന്നു. എന്നിട്ടു് ഒരു പരിഭ്രമമട്ടിൽ ചോദിക്കയാണ്.

"അപ്പോഴേ അവൾ—ആ—ആ സ്ത്രീ ഇവിടെ ഒരു വണ്ടിയിട്ടിട്ടുണ്ടായിരിക്കണമല്ലോ. നിങ്ങൾ അതുകൊണ്ട് എന്തുചെയ്യാൻ പോകുന്നു?"

"ഒന്നുമില്ല. ഞാൻ പറഞ്ഞു നിങ്ങൾക്ക ഇഷ്ടമാണെങ്കിൽ എടുത്തോളു!"

ചാക്കോ:—"അങ്ങനെതന്നെ. ഞാൻ ആവശ്യപ്പെട്ട സാധനംതന്നെ. അതുകൊണ്ട് എനിക്ക് അടുക്കളയോടു ചേർത്ത് ഒരു ചാത്തുണ്ടാക്കണം. ഇത്രയും പറഞ്ഞിട്ട് അയാൾ പോയപ്പോൾ ഞാൻ തിരിയെ വിളിച്ചു വരുത്തി പറഞ്ഞു "അവളുടെ വകയായി രണ്ടു പട്ടിയും ഒരു കിഴട്ടുമാടൻ കുതിരയുംകൂടി ഉണ്ട്. നിങ്ങൾക്ക വേണോ?

ചാക്കോ:—(അത്ഭുതത്തോടെ) "ഹേയ് എനിക്ക വേണ്ട. അവയെക്കൊണ്ടു ഞാൻ എന്തുചെയ്യാനാണ്? അവയെ നിങ്ങളുടെ ഇഷ്ടംപോലെ ചെയ്യു.

"അപ്പോൾ ചിരിച്ചുകൊണ്ട് അയാൾ കൈനീട്ടി. ഞാൻ അതു പിടിച്ചുകൊണ്ട് പുഞ്ചിരിയിട്ടു."

ഞാൻ ഇതിനപ്പുറം എന്തുചെയ്യണം? നമ്മുടെ നാട്ടിൽ ഒരു ഡോക്ടരും, ഒരു ഔഷധവ്യാപാരിയും പിണങ്ങിയിരിക്കുന്നതു നന്നാണോ?

ഞാൻ ആ പട്ടികളെ എന്റെ വീട്ടിൽ സൂക്ഷിച്ചു. പള്ളിക്കണക്കകാരൻ കുതിരയേയും കൊണ്ടുപോയി. ചാക്കോ വണ്ടി കൊണ്ടുപോയി ഒരു കൊച്ചു് ഉരപ്പുരയുണ്ടാക്കി. അയാൾ കിട്ടിയ പണംകൊണ്ട് അഞ്ചു റെയിൽവേ നിക്ഷേപപത്രികയും വാങ്ങി. കച്ചവടം നന്നായില്ലേ?

എന്റെ ജീവിതത്തിൽ എനിക്ക് അനുഭവപ്പെട്ടിട്ടുള്ള പൂർണ്ണമായ സാക്ഷാൽ പ്രേമം ഇതൊന്നു മാത്രമാണ്.

ഡോക്ടർ പിന്നീട് ഒന്നും പറഞ്ഞില്ല. ഇതെല്ലാം കേട്ട് മാർക്വിസ്സിന്റെ കണ്ണുകൾ അശ്രുകലുഷിതങ്ങളായി.

അദ്ദേഹം ഒരു നെട്ടുവീർപ്പോടെ പറഞ്ഞു:—

"നിശ്ചയമായും ആ ഒരു സ്ത്രീ മാത്രമേ എങ്ങനെയാണ് സ്നേഹിക്കേണ്ടതെന്ന് അറിഞ്ഞിട്ടുള്ളു."



# വേലക്കാരി.

## I

അന്ന് ഒരു തെളിഞ്ഞ ദിവസമായിരുന്നതുകൊണ്ട് കൃഷിപ്പണിക്കാരെല്ലാം വേഗം ഊണുകഴിച്ച് വയലിലേയ്ക്കുപോയി.

വേലക്കാരിയായ റോസമാത്രം അടുക്കളയിൽ തങ്ങി നിന്നു. അവിടെ വെള്ളം ചൂടാക്കുന്ന വലിയ പാത്രത്തിന്റെ അടിയിലുള്ള തീ പതുക്കെ കെട്ടുതുടങ്ങിയിരുന്നു. അവൾ ഇടയ്ക്കിടയ്ക്ക് ആ പാത്രത്തിൽനിന്ന് കുറെശ്ശെ വെള്ളം കോരി പാത്രങ്ങൾ കഴുകുകയും, ജനലിൽക്കൂടി മേശപ്പുറത്തു വീണുകൊണ്ടിരുന്ന രണ്ടു സൂര്യരശ്മികളിൽ പാത്രങ്ങൾ കാണിച്ച് അവയിൽ വല്ലകറട്ടും പററിയിട്ടുണ്ടോ എന്നു ഇടയ്ക്കിടയ്ക്കു പരിശോധിക്കയും ചെയ്തിരുന്നു.

ഒരു ക്രൂസലുംകൂടാതെ മൂന്നുപിടക്കോഴികൾ കസേരയുടേയും മററും അടിയിൽക്കിടന്നിരുന്ന ചോറും കൊത്തിത്തിന്നുകൊണ്ടിരുന്നു. കോഴിക്കൂട്ടിൽനിന്നും പുറപ്പെടുന്ന